


ദശകം 1 ഭഗവന്മഹിമാവർണ്ണനം

1. ശ്രീഗുരുവായുപുരത്തിൽ വിളങ്ങുന്നു
   സാന്ദ്രാനന്ദാവബോധത്തിടമ്പായ്
   കാലദേശങ്ങളതിർത്തിയിടാത്തതായ്
   നിത്യമായ് ശുദ്ധമായ് ബ്രഹ്മതത്വം
   ആയിരം വേദവാണിക്കും വിവരിക്കാ-
   നാവാത്തൊരസ്പഷ്ടസത്യമായി
   ഒറ്റൊരു ദർശനം കൊണ്ടേ പുരുഷാർത്ഥ-
   മൊക്കെയും മുക്തിയും നൽകുവോനായ്
   എന്തിതിന്മീതെ വരാനുള്ളു ഭാഗ്യമീ
   സുന്ദരഭൂവിലെ മാനുഷർക്കായ്

2. ദുർല്ലഭമീ വസ്തുവേറെസ്സുലഭമായ്
കയ്യിൽക്കിടച്ചിട്ടുമീ ജനങ്ങൾ
കായേന വാചാ മനസ്സാൽഭജിക്കാതെ
മായാവിവശരാവുന്നതെന്തേ
ക്ഷുദ്രമാ രീതി വെടിഞ്ഞു സ്ഥിരചിത്ത-
ഭദ്രം ഏകാഗ്രതാബുദ്ധിയോടെ
വിശ്വത്തിൻ പീഡകളൊക്കെയൊഴിയുവാൻ
വിശ്വാത്മാവേ, ഞാൻ ഭജിച്ചിടുന്നു.
3. ഒട്ടും തമസ്സും രജസ്സും കലരാത്ത
നിർമ്മലസത്വഭൂതങ്ങളാലേ
നിർമ്മലം നിൻവപുസ്സെന്നുരപ്പൂ സത്യം
പണ്ടേ പലവട്ടം വ്യാസവാക്യം
സ്വഛം വിശുദ്ധമായ് ചിദ്സുഖരൂപമാം
സുഗ്രഹമാം ശ്രുതിസുന്ദരമാം
താവകരൂപത്തിൽ ധന്യർ മനീഷികൾ
പ്രേമത്തോടെന്നും രമിച്ചിടുന്നു
4. കമ്പനമറ്റു,സദാ പൂർണ്ണമായ് പര-
മാനന്ദപീയൂഷരൂപമായി
നിർമ്മലമാകുമീ ബ്രഹ്മത്തിൻ സിന്ധുവില്
നിർല്ലീനമേറെ മുക്താവലികൾ
ശുദ്ധസത്യാത്മകമീസമുദ്രത്തിലെ
സത്യകല്ലോലങ്ങൾക്കറ്റമുണ്ടോ
നിഷ്കലബ്രഹ്മമേ നിന്റെ സകലത്വം
ഇത്തിരമാലകള് പോലെ മാത്രം
5. നീയജം നിഷ്കാരണം നിഷ്ക്രിയം വിഭോ
ഈക്ഷണമെന്ന ക്രിയയിനാലേ
ഇല്ലാത്തതെന്നു തോന്നുന്നതും നിന്നിലെ
നിത്യവിലീനവുമായ മായ
കൽപ്പാദിയിൽ മഹാസർഗ്ഗപ്രകൃതിയായ്
വന്നുദിച്ചു വീണ്ടും മുന്നെപ്പോലെ
സ്വന്തമഹിമാവാൽ ഗോവിന്ദാ, സംശുദ്ധ-
സത്വരൂപത്തെധരിച്ചു നീയും
6. പ്രത്യഗധാരാധരശ്യാമളം കായാ-
മ്പൂവർണ്ണം  ലാവണ്യമേകസാരം
നൂനം സുകൃതിജനത്തിന്റെ കണ്ണിനു
പൂർണ്ണപുണ്യാവതാരസ്വരൂപം
ലക്ഷ്മീഭഗവതി ശങ്കയില്ലാതെന്നും
വക്ഷസ്സിൽ വാഴുന്ന ധർമ്മഗേഹം
ധ്യാനിക്കും സഞ്ചിന്തകർക്കുള്ളിൽ സന്തതം
പീയൂഷം വർഷിക്കും ദിവ്യദേഹം

നിത്യം ഗുരുവായൂരപ്പാ ഞാൻ ധ്യാനിപ്പൂ
സത്യസ്വരൂപം നിൻ ലീലാരൂപം

7. എന്തുകൊണ്ടോ വിഭോ, മുമ്പു ഞാൻ ചിന്തിച്ചു
നിൻ സൃഷ്ടി ദുസ്സഹമെന്നു മാത്രം
ജീവനു സംസാരഖേദം വരുത്തുന്ന
ഭീകരസൃഷ്ടിയിതെന്നു മാത്രം
ഇന്നറിയുന്നു ഞാനെന്റെയാച്ചിന്ത തൻ
അന്ധമാമജ്ഞത തന്റെയാഴം
സൃഷ്ടിസംഹാരങ്ങളില്ലെങ്കിൽ നിന്റെയീ
ചിദ്രസാർദ്രം മധുരസ്വരൂപം
നേത്രശ്രോത്രങ്ങളാൽ മോന്തിയാനന്ദത്തിൻ
സിന്ധുസുധയിലാറാടുമോ ഞാൻ

8. നിന്നെ നമിക്കുന്നവർക്കുള്ളിൽ എന്നെന്നും
സന്നിധാനം ചെയ്യും പ്രേമരൂപാ
അഭ്യർത്ഥിക്കാതോയുമർത്ഥകാമങ്ങളെ
ഭക്തർക്കരുളുന്ന ദിവ്യമൂർത്തേ
ആനന്ദസാന്ദ്രമാം മോക്ഷഗതി തരും
ശ്രീഹരീസൌഭാഗ്യപാരിജാതം
ലഭ്യമായിപ്പുരം തന്നിലിരിക്കവേ
കൽപ്പകവൃക്ഷങ്ങളാർ കൊതിക്കും

9. മറ്റുള്ള ദേവന്മാർ തന്നിടാം കാമങ്ങൾ
ആത്മദാതാവെന്നും വിഷ്ണു മാത്രം
ഐശ്വരത്വത്താലപരജനങ്ങളിൽ
ഈശിത്വമുള്ളവരന്യദേവർ
സ്വാത്മാവിലീശിത്വമുള്ളതൊരേ ദേവൻ
ആത്മേശ്വരൻ വിഷ്ണുവൊന്നു മാത്രം
സ്ഫീതഭാഗ്യർ ജീവരാശി രമിപ്പു നിൻ
മാധുര്യമാസ്വദിച്ചെന്നുമെന്നും
ശ്രീഹരേ,നിസ്തുലശ്രീഗുണാധാര, നീ
മാത്രമാത്മാരാമനെന്നറിവൂ

10. താവകൈശ്വര്യം വിമലം നിയമിപ്പൂ
ശർവ്വബ്രഹ്മാദികളീശ്വരരെ
താവകവീര്യം ഹരിപ്പൂ, ഹരേ, വിശ്വ-
തേജസ്വി സൂര്യനെയഗ്നിയേയും
നിസ്പൃഹർ ഭക്തർ സദാ പാടി വാഴ്ത്തുന്നു
നിർമ്മലം നിൻ യശസ്സൊന്നു മാത്രം
അംഗസംഗത്തിൽ രമിക്കയാൽ ശ്രീദേവി
അങ്ങയിൽ മാത്രം വസിച്ചിടുന്നു
സർവ്വജ്ഞനാണു നീ സംഗമില്ലൊന്നിലും
സർവ്വേശ്വരൻ മുരാരേ നമിപ്പൂ

ശ്രീഭഗവാനെന്ന നാമത്തിനാശ്രയം
നീ മാത്രമല്ലയോ കൃഷ്ണ കൃഷ്ണാ

ദശകം 2. ഭഗവത്സ്വരൂപമാധുര്യവും ഭക്തിമഹത്വവും

1. സൂര്യനെത്തോൽപ്പിക്കും ചാരുകിരീടവും
നേർനെറ്റിമേൽമിന്നും ഗോപീനാമം
കാരുണ്യനേത്രം, തൂമന്ദഹാസോല്ലാസം,
നാസാപുടം കവിൾമണ്ഡലത്തിൽ
ഛായവീഴ്ത്തും മകരാകൃതികുണ്ഡലം,
കണ്ഠത്തിലുജ്ജ്വല കൌസ്തുഭവും
ചാരുവനമാല, മുത്തുഹാരം, വത്സ-
ദീപ്തം നിൻരൂപം ഞാൻ ധ്യാനിക്കുന്നു
2. കേയൂരമംഗദം കങ്കണം രത്നാംഗു-
ലീയകം ചാർത്തിയ നാലു തൃക്കൈ
ശംഖചക്രങ്ങളും താമരയും ഗദ-
യേന്തിയ സുന്ദരചാരുരൂപം
പൊന്നരഞ്ഞാണം വിളങ്ങും പീതാംബരം
സുന്ദരപാദാംബുജങ്ങളോടെ
വാക്കിന്നതീതം മഹനീയം നിൻമൂർത്തി
മാത്രം ശരണമാലംബനീയം
3. വിഷ്ണോ, വിഭോ, ത്രിലോകത്തിലും പൂജ്യമായ്
സമ്മോഹനത്തേക്കാൾ മോഹനമായ്
കാന്തിനിധിയേക്കാൾ കാന്തമായ് , മാധുര്യ-
സത്തിനേക്കാളും മധുരമായി
സൌന്ദര്യസാരത്തേക്കാളും സൌന്ദര്യമായ്
ആശ്ചര്യത്തേക്കാളാശ്ചര്യമായീ
ശ്രീ വിളങ്ങുന്നോരീ വിഗ്രഹമാർക്കുള്ളിൽ
ശ്രീമത്താം കൌതുകം ചേർക്കുകില്ല
4. നിന്മധുരാത്മകമാം വപു പ്രാപിക്കാ-
നെന്നും സമുത്സുകയായ ദേവി
സമ്പന്നയി നിത്യപ്രേമസ്വരൂപിണി
നിൻവക്ഷസ്സൊന്നിൽത്താൻ വാഴ്കയാലേ
അച്യുതാ, വാഴ്വതില്ലെങ്ങും ചിരം,തന്റെ
ഭക്തരിൽപ്പോലും ശ്രീവാസുദേവാ
ത്വദ്രൂപമാഹാത്മ്യപ്രേമസ്ഥിരതയാൽ
നിത്യം അചാപലശക്തിയാർന്നു
വാഴ്ത്തുന്നവളെച്ചപലയെന്നീ ജനം
വൈരുദ്ധ്യവാദമിതെത്ര ചിത്രം
5. എങ്കിലും ലക്ഷ്മീപതേ നിന്റെ സൌന്ദര്യ-
സ്ഥൈര്യത്താലസ്ഥിരയെന്നു വന്നു
നിൻധ്യാനസദ്ഗുണകീർത്തനത്തിൽ രസാ-

സക്തയാണീ ദേവിയെന്നുമെന്നും
നിൻകീർത്തനം, ശ്രീഹരികഥാവാചകം
എങ്ങുണ്ടവിടെസ്ഥിരയാണവൾ

6. ഏറ്റം മനോജ്ഞം സുധാമയം, പീയൂഷ-
ബ്രഹ്മരസായനം ചിത്സ്വരൂപം
കേൾക്കുന്നോർക്കെല്ലാം മനോബുദ്ധിപ്രേരകം
മോക്ഷദം ആനന്ദസന്ദോഹനം
അംഗങ്ങളൊക്കെയും ആനന്ദകഞ്ചുകം
ആനന്ദമൂർഛോദ്ഭവത്താൽ രമ്യം
ആനന്ദക്കണ്ണീരിലാറാടിക്കുന്നതാം
ആനന്ദഗംഗ നിൻ നാമം മാത്രം

7. ഈയനുഭൂതി ലഭിക്കയാൽ ജ്ഞാനികൾ
യോഗീശ്വരന്മാർ മൊഴിഞ്ഞു പണ്ടേ
കർമ്മജ്ഞാനങ്ങളാം യോഗദ്വയത്തേക്കാൾ
ഭക്തിയോഗത്തിൽ ഗരിമയേറെ
ഹേ, രമാവല്ലഭാ, സൌന്ദര്യത്തിന്നേക-
ചിദ്രസാത്മാ, നിന്നിൽ ഭക്തിയോഗം
പ്രേമപ്രകര്ഷാത്മികയാകാൽ ശ്രമം
കൂടാതെ കിട്ടും സ്വഭാവമാർക്കും

8. നിഷ്ക്കാമകർമ്മം സ്വധർമ്മം ചരിക്കിലും
കിട്ടും ഫലം കാലമേറെ വൈകി
ഔപനിഷദ്ജ്ഞാനമാർഗ്ഗഫലം ചിത്തി-
ന്നവ്യക്തം , ദുർഗ്ഗമം എന്നുമാകാം
നിൻ പ്രേമഭക്തിയതൊന്നു താൻ ലോകത്തിൽ
സ്വാദീയസി,ശ്രേയസിയെല്ലാർക്കും

9. ആയാസപ്പെട്ടു കർമ്മങ്ങൾ നിഷ്കാമമായ്
ആചരിച്ചും,ചിത്തം ശുദ്ധമാക്കി
ഭക്തിജ്ഞാനങ്ങളാം മാർഗ്ഗത്തിലേറുവാൻ
കിട്ടുന്നഭാഗ്യം ചിലർക്കു മാത്രം
മറ്റുള്ളോർ ക്ലിഷ്ടമാം തർക്കപഥങ്ങളിൽ
ചുറ്റിയലഞ്ഞു വൃഥാ നടന്നു
മുറ്റും മനസ്സലിവില്ലാതവ്യക്തമാം
നിർഗുണബ്രഹ്മത്തെയന്വേഷിച്ചും
വ്യക്തമായവ്യക്തമോരാനരുതാതെ
സിദ്ധി ജന്മാന്തരം കൊണ്ടു നേടും

10. താവകഭക്തികഥാരസാമൃതത്തിന്റെ
പ്രേമപ്രവാഹത്തിൽ മുങ്ങുകയാൽ
സ്വായത്തമാകുമക്ലേശം വിമലമാം
ബോധപദവിയാം മോക്ഷസിദ്ധി
വാതാലയേശ്വരാ, നിൻപാദപത്മത്തിൽ
പ്രേമരസാർദ്രമാം ഭക്തി മാത്രം

വേഗത്തിൽ സിദ്ധിച്ചതെന്നും നിലക്കുവാൻ
വേണുഗോപാലാ , വരം നൽകണേ

ദശകം 3 ഭക്തിപ്രാർത്ഥന

1. നിൻനാമം പാടി, നിൻരൂപം സ്മരിച്ചു, നിൻ
ലീലാകഥാഗുണകീർത്തി ചെയ്തും
നിന്നെ സ്മരിച്ചു രസാനന്ദസിന്ധുവിൽ
മുങ്ങിച്ചരിക്കുന്നോർ പൂർണ്ണകാമർ
2. കഷ്ടമെൻ മാനസം രോഗത്താൽ ക്ലിഷ്ടമായ്
വേദനാഭാരം സഹിക്കയാലേ
നിൻപദസേവയിലാസക്തിഹീനമായ്
എൻപിഴയെല്ലാം പൊറുക്കണം നീ
നിൻനാമം പാടിപ്പദം സ്മരിച്ചേകാന്തം
നിൻധ്യാനം ചെയ്യാൻ ദയ കാട്ടണം
3. നിൻകൃപാലേശത്താൽ ലഭ്യമെല്ലാം, എന്റെ
അല്ലലകറ്റാൻ നിനക്കെളുപ്പം
ഭക്തരെല്ലാരുമസക്തർ, വിമുക്തരായ്
സൌമ്യമായ് വാഴുന്നീ ലോകമാകെ
4. ഗൂഢാനുചിത്തർ സ്മൃതിവിലോലർ നിത്യ-
മാമയഹീനർ ശ്രീനാരദാദി
സച്ചിദാനന്ദമദ്വൈതപ്രസരത്തിൽ
സഞ്ചരിപ്പൂ വേറെയെന്തു വേണ്ടൂ
5. നിന്നിലെൻ ഭക്തി വർദ്ധിക്കണം ക്ലേശങ്ങ-
ളൊന്നാകെ നീക്കാൻ നിൻ ഭക്തി പോരും
ഇല്ല, സന്ദേഹകണിക, വ്യാസോക്തി , നിൻ
ചൊല്ലും ശ്രുതിയും പൊയ്യാകയില്ല
6. സർവ്വത്ര മാധുര്യം നിൻഭക്തി ശ്രീകൃഷ്ണാ
തെല്ലാലെസ്സർവ്വതാപം ശമിക്കും
ആദ്യന്തം ജ്ഞാനാനന്ദാദ്വൈതബോധത്തി-
നേതതിന്മേലൊന്നു പ്രാർത്ഥനീയം
7. രോഗങ്ങൾ മാറീട്ടിക്കാലാൽ നടക്കൽഞാ-
നെത്തണം കണ്ണാലെക്കണ്ടിടേണം
പൂജ കൈകൾക്കും തുളസീമണം നാസ-
ക്കേകണം  കാതിന്നു കീർത്തനവും
8. ആധിയും വ്യാധിയും മാറി ഹൃദയത്തിൽ
നിൻരൂപചിദ്രസം പൊങ്ങിടട്ടേ
രോമാഞ്ചഹർഷാശ്രുധാരയാലെൻ രോഗ-
മാകവേ മാറട്ടേയീക്ഷണത്തിൽ
9. ശ്രീഗുരോ, വൈമുഖ്യമുള്ളോരും ലോകത്തിൽ
ശ്രീമത്താമാനന്ദമാർന്നു വാഴ്കേ
ഭക്തയെൻ താപത്താൽ ചേരാമോ ദുഷ്കീർത്തി

ഉത്തമപൂരുഷാ നിൻ കൃപയിൽ
താപമകറ്റി ഭക്തോത്തംസം ഞാനെന്ന-
തോതുക, വേഗം വാതാലയേശാ
10. എന്തിനധികമീ വാക്കു, പാദം സ്മരി-
ച്ചാവോളം പാടി സ്തുതിച്ചീ ദാസി
ആവലാതിപ്പെടാതീ ദിനരാത്രങ്ങൾ
കേവലാത്മാവിൽ ലയിച്ചു നീക്കാം

ദശകം 4 അഷ്ടാംഗയോഗവും യോഗസിദ്ധിയും

1. എത്രയെത്ര ഞാൻ ചെയ്വതുപാസനം
   അത്രയത്ര തരണേ നിരാമയം
   അഷ്ടയോഗവിധിചര്യയാലിനി
   സ്പഷ്ടമായ് നിൻ പ്രസാദം ലഭിക്കട്ടേ
2. ബ്രഹ്മചര്യദൃഢത,യമമാസനം,
   നിർമ്മലമാം നിയമങ്ങൾ പാലനം
   നിത്യമഭ്യാസപാവിതന്മാർ നരർ
   ത്വത്പരന്മാരിവർധന്യരായ് ഹരേ
   ആസനം സുഖം പത്മം സുസ്വസ്തികം
   അഭ്യസിച്ചുയോഗാത്മകരായിതാ
3. താരകം പ്രണവോങ്കാരചിന്തയാൽ
   ഇന്ദ്രിയങ്ങളെ പിന്തിരിപ്പിച്ചിവർ
   പ്രാണവും യമിച്ചെങ്ങൾ നിരന്തരം
   നിന്നുപാസകലോലരായ് ശ്രീഹരേ
4. പാവനമാം ധിഷണയാൽ നിർഗുണ-
   മസ്ഫുടദേഹം മാത്രം സ്മരിച്ചിവർ
   പാദചിന്തനമൊന്നിനാലാർദ്രമാം
   പ്രേമഭക്തിരസമാർന്നു വാണിടാം
5. നിത്യശീലത്താലെളുപ്പമായ്,ശുദ്ധമായ്
   വ്യക്തമായ് വിസ്ഫുടം സുന്ദരാംഗം
   നിന്റെ സഗുണസ്വരൂപമെങ്ങൾ നിത്യം
   ധ്യാനവിലീനമനസ്സിൽക്കാണും
6. ഉന്മിഷമാധുര്യചിത്തരാം യോഗികൾ
   നിൻ വിഗ്രഹം ധ്യാനദൃശ്യമാക്കി
   സാന്ദ്രമോദം രസരൂപമന്തര്യാമി-
   ബ്രഹ്മമെന്നോതുന്നു ലീനചിത്തർ
7. നിർവ്വികൽപ്പം ചിരം ബ്രാഹ്മീസ്ഥിതിയാകും
   ആത്മസ്വരൂപിയെയാസ്വദിച്ചു
   ത്വത്സമാധിക്കു സമാപ്തി വരുന്നേരം
   ധാരണ ധ്യാനം വണ്ടും തുടങ്ങും
8. നിന്റെ പരാത്മസുഖസിന്ധുമഗ്നരായ്
   ഉല്ലസിച്ചു യോഗചിത്തരായി

മുക്തഭക്തർകുലമൌലിയായീ ഞാനും
സഞ്ചരിക്കും ശുകനാരദർ പോൽ
9. ത്വത്സമാധീസുഖം നേരിട്ടറിഞ്ഞവർ
മുക്തീരസികരാം മാമുനിമാർ
ആറു പത്മങ്ങൾ വഴിയേ സുഷുമ്നയിൽ
പ്രാണനേറ്റി സുഖയോഗമാർന്നു
10. നിന്നിൽ ലീനന്മാർ നിരാഗ്രഹന്മാർ ത്യജി-
യ്ക്കുന്നാജ്ഞാചക്രത്തിൽ ലിംഗദേഹം
ലോകകാമി സൂക്ഷ്മദേഹമെടുത്തിട്ടു
ബ്രഹ്മരന്ധ്രം വഴി നിർഗ്ഗമിപ്പൂ
11. അഗ്നി,പകൽ ശുക്ലപക്ഷവും ഉത്തര-
ഷണ്മാസയാനവുമേറി ഭക്തർ
സൂര്യലോകപദമാർന്നു , പിന്നെച്ചിരാൽ
മോദമോടെ ധ്രുവലോകമേറും
12. പിന്നെ മഹർല്ലോകവാസികളായവർ
ശേഷവക്ത്രത്തീച്ചൂടേൽക്കയാലേ
നിന്നെ സമാശ്രയിച്ചാ ലോകം വിട്ടിട്ടു
ബ്രഹ്മലോകത്തിലുമെത്തിടുന്നു
13. ബ്രഹ്മലോകപദവാസികൾ പിന്നേയാ
പ്രാകൃതപ്രാളയവേള തന്നിൽ
മുക്തരാം അല്ലെങ്കിൽ ഓജസ്സാൽ സ്വേച്ഛയാ
മുക്തരാം ഭേദിച്ചു ബ്രഹ്മാണ്ഡത്തെ
14. സൂക്ഷ്മദേഹി പിളരുന്നു പുറന്തോടിൻ
സപ്തകം തത്തത്തദാത്മകമായ്
സൌഖ്യമായ് താവകപാദം അനാവൃതം
മുക്തിപദത്തിലമർന്നിടുന്നു
15. അർച്ചിരാദിഗതി, അച്യുതാ,ശ്രീഹരേ
സച്ചിദാനന്ദ മരുത്പുരേശാ
ഉച്ചരിപ്പൂ തവ സദ്ഗുണഗാഥകൾ
സ്വച്ഛമുച്ചം ഇവൾ പാഹി,പാഹി.

ദശകം 5 വിരാട് പുരുഷോത്പത്തി

1. പ്രാകൃതമാകും മഹാപ്രളയത്തിങ്കൽ
മായ ലയിക്കയാൽ,സ്ഥൂലസൂക്ഷ്മം
മൃത്യു,അമൃതവുമില്ല,പകലല്ലും
നീമാത്രമേക പരപ്രകാശം
2. കാലകർമ്മങ്ങൾ ഗുണം ജീവൻ വിശ്വവും
കാര്യവും ലീനമായ് നിന്നിലെന്നാൽ
ചില്ലീലാപൂരുഷാ, നിന്നിലാ ശക്തികൾ
വീണ്ടും ഭവിക്കയാൽ ശൂന്യമല്ലാ

ആകാശസൂനം പോൽ ശൂന്യമെന്നാകിലോ
ഉൽപ്പത്തി വീണ്ടുമുണ്ടാവതാമോ

3. രണ്ടു പരാർദ്ധകാലം കഴിഞ്ഞീക്ഷണം
ചെയ്തു നീ, മായതൻകമ്പനത്താൽ
കാലവും ദൃഷ്ടം, സ്വഭാവം, ത്രിഗുണവും
മായാസഹായത്താൽ വീണ്ടുമുണ്ടായ്

4. നീ സാക്ഷി. മായയിൽ സാന്നിദ്ധ്യം ചെയ്തവൻ,
മായയിൽ ബിംബിച്ച ജീവാത്മാവും
കാലപ്രബോധിത നിന്നാൽസംചോദിത
മായ സൃഷ്ടിച്ചു മഹദ്ബുദ്ധിയെ

5. സത്വപ്രധാനം ത്രിഗുണാത്മകം മഹാൻ
ജീവനിലുണ്ടാക്കി നിർവ്വികൽപ്പം
ഞാനെന്ന ബോധം,തമഃപ്രധാനം മഹാൻ
ഉണ്ടാക്കി ,ഞാനഹങ്കാരബോധം

6. ഞാനെന്നഹങ്കാരം മൂന്നു ഗുണങ്ങളാൽ
മൂന്നായ്പ്പിരിഞ്ഞതിൽ നിന്നു പിന്നെ
സത്വത്താലുണ്ടായി ദിക്പാലർ, അച്യുത-
മിത്രകചന്ദ്രരുദ്രാദികളും
ഇന്ദ്രിയാധീശ്വരർ,ഇന്ദ്രിയമാനികൾ,
ബ്രഹ്മാദിദേവകൾ സത്വരൂപർ

7. മാനസം ബുദ്ധിയഹങ്കൃതിചിത്തവും
അന്തഃകരണവും സത്വജന്യം
പത്തിന്ദ്രിയങ്ങളും രാജസം,താമസം
ജന്യമാകാശതന്മാത്ര ശബ്ദം

8. ശബ്ദത്തിൽനിന്നുണ്ടായാകാശം ,ആകാശ-
ജന്യമായ് സ്പർശം, അതിൽ മാരുതം,
വായുവിൽനിന്നല്ലോ രൂപമതിൽനിന്നു

തേജസ്സു ,തേജസ്സിൽനിന്നും രസം.

പിന്നെജ്ജലമതിൽ ഗന്ധമൊടുവിലീ
മന്നുമുണ്ടായ് വന്നു മുന്നെപ്പോലെ
മാധവാ, മുമ്പുമുമ്പുണ്ടായതോടു ചേർ-
ന്നീഭൂതഗ്രാമം പ്രകാശിതമായ്

9. ഭൂതേന്ദ്രിയങ്ങളും ദേവഗണങ്ങളും
താനേ നിർമ്മിക്കാ ഭുവനാണ്ഡത്തെ
ദേവന്മാർ വാഴ്ത്തവേ ,ഭൂതതത്വങ്ങളി-
ലാവേശിച്ചു ,ഭവാൻ ചേഷ്ട നൽകി
ശക്തിയുണർന്നു ഭൂതങ്ങൾ ചേർന്നുണ്ടാക്കി
ഹൈരണ്യമണ്ഡം നീ ചിൽപ്പുമാനേ

10. ആയിരം വർഷം പ്രളയപയോധിയി-
ലാഴ്ന്നതാമണ്ഡത്തെ നീ മുറിച്ചു
ഉണ്ടായിതീരേഴു ലോകം വിരാട്ടെന്ന
സർവ്വചരാചരബ്രഹ്മാണ്ഡമായ്
കോടിപാദങ്ങൾ ശിരസ്സുകളോടെ നീ
സർവ്വജീവാത്മാവായിത്തിളങ്ങി
സർവ്വാമയങ്ങളും തീർത്തു സംരക്ഷിക്ക
സർവ്വേശ, ശ്രീഗുരുവായുരപ്പാ

ദശകം 6 വിരാട്സ്വരൂപവർണ്ണനം

1. ഇപ്പതിനാലുലകം നിൻ വിരാഡ്രൂപം
പാദതലമല്ലോ പാതാളങ്ങൾ
പാദപ്പുറങ്ങൾ രസാതലം ,കാൽ ഞെരി-
യാണികളല്ലോ മഹാതലങ്ങൾ
2. ജംഘ തലാതലം, ജാനു സുതലവും
ഊരുദ്വയം വിതലം അതലം
ഭൂമിയരക്കെട്ടു, നാഭിയാണംബരം
മാറിടമാണല്ലോ സ്വർഗ്ഗലോകം
3. കണ്ഠം മഹർല്ലോകം, ജാനലോകം മുഖം
നെറ്റിത്തടം തപോലോകമല്ലൊ.
നിൻശിരസ്സാകുന്നു സത്യലോകം, ജഗ-
ദ്രൂപാ,ഭഗവാനേ കൈതൊഴുന്നു
4. ഹേ,വിശ്വമൂലമാമീശ്വരാ,നിൻബ്രഹ്മ-
രന്ധ്രം ചതുർവ്വേദഛാന്ദസങ്ങൾ
കേശവാ , കേശപാശങ്ങൾ മേഘം, ചില്ലി
ബ്രഹ്മലോകം, പക്ഷം രാപ്പകൽകൾ
കാരുണ്യപൂരം ചിദാത്മകം കണ്ണുകൾ
ശ്രീഹരേ , സൂര്യേന്ദുരൂപമല്ലോ
5. ലീലാകടാക്ഷങ്ങളോരോന്നുമീ വിശ്വ-
സൃഷ്ടിക്രിയയായി ,ദേവദേവാ
കർണ്ണം ദിശ, നാസയശ്വിനീദേവകൾ
ലോഭവും ലജ്ജയും രണ്ടു ചുണ്ടും
താരാഗണങ്ങൾ നിൻ പല്ലുകൾ,ദംഷ്ട്രയോ
കാലൻ,യമൻ,സ്വയം വിശ്വരൂപാ
6. നിൻവിലാസസ്മിതം മായ മനോഹരം
ശ്വാസം സമീരങ്ങൾ , നാവു വെള്ളം
നിൻ വാണിയല്ലോ പറവജാലം ,ഭുജം
ദേവർ, സ്വരഗണം സിദ്ധസംഘം
വായഗ്നി, നിൻ സ്തനയുഗ്മമോ കേശവാ
ധർമ്മദേവൻ രൂപമെത്ര ചിത്രം
7. പൃഷ്ഠമധർമ്മം ,മനസ്സോ പീയൂഷത്തി-
ന്നംശു വർഷിക്കുന്ന സോമനത്രേ

അവ്യക്തമാണു ഹൃത്താമര, താമര-
ക്കണ്ണാ നിൻ കുക്ഷി താൻ സിന്ധുവെല്ലാം
വസ്തങ്ങൾ സന്ധ്യകൾ, ലിംഗം പ്രജാപതി
മിത്രൻ വൃഷണങ്ങൾ വാസുദേവാ

8. നിന്നരക്കെട്ടു മൃഗഗണം , കാൽനഖം
ആനയുമൊട്ടകം അശ്വങ്ങളും
നിൻഗമനം, ഗതിയാണു കാലം,കരു-
ണാംബുരാശേ,നിന്നിൽ സർവ്വോത്ഭവം
നിൻമുഖം,ബാഹു,ചാരൂരു,ചരണം താൻ
വിപ്രദിവർണ്ണങ്ങൾ തൻ ഭവനം
9. സംസാരചക്രം ക്രിയയാണു,ശ്രീചക്ര-
പാണേ നിൻ വീര്യമസുരക്കൂട്ടം
എല്ലുകൾ ശൈലങ്ങൾ, നാഡി പുഴകളും
രോമം തരുക്കളുമൌഷധിയും
ആരാലുമെന്നുമനിർവ്വചനീയമീ
ചാരുവാം വിശ്വരൂപം മുരാരേ
10. നിൻവിശ്വരൂപസ്മരണയുണ്ടാവണം
കർമ്മാവസാനത്തിലെല്ലാവർക്കും
അന്തരാത്മാവേ, വിമലാത്മാവേ ,കൃഷ്ണാ
വന്നു നീക്കേണമെന്നാമയങ്ങൾ

## ദശകം 7 ബ്രഹ്മതപസ്സും വൈകുണ്ഠദർശനവും

1. ഏവം ചതുർദ്ദശലോകസ്വരൂപൻ നീ
സ്വേച്ഛയാ ധാതാവായ് ജാതനായി
സത്യലോകത്തില് ത്രിലോകജീവാത്മക-
നാകും ഹിരണ്യഗർഭാത്മകനായ്
ഏറെ രജോഗുണം കൂടീട്ടു സർഗ്ഗത്തിൽ
മോഹമുണ്ടായിഭ്ഭവിച്ചു ദേവൻ
2. സൃഷ്ടിക്കാനാശ,യറിവില്ല, ചിന്തിക്കെ-
ക്കേട്ടു തപ തപ എന്ന ശബ്ദം
വാണീ ശ്രുതിസുഖകാരിണിയായ നിൻ
പ്രേരണാവാക്യമാ ബ്രഹ്മദേവൻ
3. ഏതു പുമാനോതിയീവണ്ണമെന്നവൻ
വാക്യാർത്ഥമാലോചിച്ചാരാധിച്ചു
ആയിരം വർഷമാ ദിവ്യജലോപരി
കാണായീ, വൈകുണ്ഠദിവ്യദേശം
4. ലോകങ്ങൾക്കൊക്കെയുമപ്പുറം മായതൻ
ഭേദബോധം ചെല്ലാ തേജോലോകം
ശോകക്രോധാദിയൊഴിഞ്ഞു സാന്ദ്രാനന്ദ-
ധാമം വിജയിപ്പൂ വിഷ്ണുലോകം

5. ഇന്ദ്രനീലശ്യാമർ രത്നഭൂഷാഞ്ചിതർ
ദിവ്യചതുർഭുജർ മുക്തസംഗർ
ദിവ്യവിമാനത്തിൽ പാർക്കുമമലമാം
വൈകുണ്ഠധാമം വിജയിക്കുന്നു
6. ചുറ്റും സേവിക്കും വധൂടിവൃന്ദത്തോടെ
വിദ്യുല്ലതാഗാത്രി ലക്ഷ്മീദേവി
വിശ്വവിമോഹനമേനിയാൽ ദിക്കുവി-
ദിക്കുകളൊക്കെ വിളക്കിക്കൊണ്ടും
നിൻ പാദപങ്കജസൌരഭാസക്തിയാൽ
തൻപദം നിത്യം പതിച്ചുകൊണ്ടും
വിസ്മയനീയവിഭവങ്ങളേകിയും
വാഴുന്ന ദിവ്യപദം ദേഹി മേ
7. അപ്പദം തന്നിലെ രത്നപര്യങ്കത്തിൽ
കോടിസൂര്യാഭകിരീടം ചൂടി
ശ്രീവത്സകൌസ്തുഭഛരായാരുണം വിശ്വ-
കാരണം നിൻ രൂപം കാണാകേണം
8. കാളാംബുധാരം, കായാമ്പൂ പോൽ കാന്തിതൻ
ചക്രത്താൽ ദിക്ചക്രമാകെ മൂടി
തൂമന്ദഹാസപ്രസന്നാനനം ,ശംഖ-
ചക്രം ഗദാപത്മം നാലു തൃക്കൈ
ബ്രഹ്മാവിന്നെത്രയും തുഷ്ടികരം നിന്റെ
ചിദ്രൂപം മദ്രോഗം മാറ്റീടേണം
9. സംഭ്രമത്തോടെ നിൻ പാദാരവിന്ദത്തിൽ
വീഴുന്നു ഹർഷിതൻ ബ്രഹ്മദേവൻ
പ്രീതൻ കൃതാർത്ഥൻ ഞാൻ,നീയെന്റെയാഗ്രഹം
സർവ്വമറിയുന്നോനല്ലേ, വിഷ്ണോ
സർവ്വാന്തര്യാമി നിൻ ദ്വൈതമദ്വൈതമാം
രണ്ടു സ്വരൂപത്തിൻ ജ്ഞാനമേകൂ
10. ചെന്തളിർച്ചേവടി പുൽകുമ്പോൾ തൃക്കയ്യിൽ
തൃക്കയ്യാലേ തൊട്ടെഴുന്നേൽപ്പിച്ചൂ
ബോധം ഭവിക്കു,മീ സർഗ്ഗവിധികളാൽ
ബന്ധനമുണ്ടാകയില്ല നിന്നിൽ
ആ വരം നൽകി,നിഗൂഢം തച്ചിത്തത്തിൽ
ജ്ഞാനവും, സൃഷ്ടിപ്രചോദനവും
ഏകിയ കാരുണ്യമൂർത്തേ,യാരോഗ്യമാ-
യുല്ലസിക്കാനായ് കരുണ വേണം

ദശകം 8 പ്രളയാനന്തരമുള്ള ജഗത്സൃഷ്ടിവർണ്ണന

1. ഏവമാദിപ്രലയാന്ത്യത്തിലാദ്യത്തെ
ബ്രാഹ്മകൽപ്പത്തിൽ ജനിച്ച ബ്രഹ്മാ-

വാകെ ഗ്രഹിച്ചു വേദങ്ങൾ ഹരിയിൽനി-
ന്നാരംഭിച്ചൂ വീണ്ടും സൃഷ്ടികർമ്മം
2. ചാതുർയുഗസഹസ്രം പകൽ രാത്രികൾ
ജീവിച്ചു ബ്രഹ്മാവും സൃഷ്ടികളും
നിന്നിൽ വിലീനരായ് നിദ്ര ചെയ്താ രാത്രി
നൈമിത്തികം ബ്രഹ്മരാത്രിയത്രെ
3. മാനവൻ നിത്യകർമ്മങ്ങൾ ചെയ്യുന്ന പോൽ
ബ്രഹ്മാവു ചെയ്യുന്നു സൃഷ്ടികർമ്മം
ബ്രഹ്മകൽപ്പത്തിൽച്ചിരായുസ്സുകൾക്കുണ്ടു
സുപ്തപ്രബോധസമമാം സൃഷ്ടി
4. ഇപ്പോൾക്കടന്നു ബ്രഹ്മാവിന്റെയർദ്ധായു-
സ്സേകം പരാർദ്ധം പഞ്ചാശദബ്ദം
ബ്രഹ്മകൽപ്പാന്ത്യനിശയിലെ നിൻ ലീല
പിറ്റേന്നു ബ്രഹ്മകൽപ്പത്തിൽ ലീല
ഒന്നൊന്നായിങ്ങു കഥിക്കുന്നു ഞാനിപ്പോൾ
വന്നു വിളങ്ങണമെൻ മനസ്സിൽ
5. സുപ്തനായ് ലീനനായ് ബ്രഹ്മാവു നിന്നിലീ-
സ്സർവ്വപ്രപഞ്ചവും നിന്നുദരേ
ഈ വിശ്വമാകെയൊരേകസമുദ്രമായ്
ഏകാർണ്ണവം മോദപ്പാലാഴിയായ്
6. ആനന്ദസാന്ദ്രാനുഭൂതിസ്വരൂപാ നിൻ
യോഗനിദ്രാമുദ്രിതാത്മാ മാത്രം
നിൻതിരുവേഷഫണീശ്വരശയ്യമേൽ
പള്ളി കൊണ്ടു ജലനിദ്ര ചെയ്തു
7. നിദ്ര പ്രാപിച്ചു ലയിച്ച സ്വശക്തിയോ-
ടൊത്തു സകലജീവാശ്രയൻ നീ
എന്നെയുണർത്തു പ്രളയാവസാനമെ-
ന്നോതി കാലത്തോ, ടുറക്കമായി
8. അദ്വിതീയം നീ , ചതുർയുഗമായിരം
നിദ്ര ചെയ്കേ കാലമെന്ന ശക്തി
ആദ്യമുണർന്നിട്ടുണർത്തി, ജഗദീശാ
ദാസി നിനക്കവളാകയാലേ
9. ഹേ, ജലഗർഭശയനാ ,വിശ്വേശ്വരാ,
സൂക്ഷ്മമായ് നിന്നിൽ ലയിച്ചിരിക്കും
ഇപ്രഞ്ചത്തെക്കടാക്ഷിച്ചു, ദൃഷ്ടിയാ-
ലീക്ഷണം ചെയ്തു കരുണയോടെ
10. നാഭിയിൽനിന്നപ്പോഴുണ്ടായീ ദിവ്യമാം
താമരമൊട്ടു ജഗത്സ്വരൂപം
സർവ്വപ്രകൃതി തൻ സൂക്ഷ്മരൂപം തന്നി-
ലുള്ള മനോഹരദിവ്യപത്മം
11. പത്മമുകുളം നിൻ മേനിയിൽനിന്നുണർ-
ന്നാ ജലത്തിന്റെയഗാധതയിൽ,
തോയപഥത്തിലുയർന്നു വെളിവന്നു
മൂടുമിരുട്ടാകെ നീക്കി നിന്നു

12. സംഫുല്ലപത്രം വിചിത്രം നിൻ യോഗത്തിൻ
വീര്യത്തിലുണ്ടായത്താമരയിൽ
പത്മജന്മാ ബ്രഹ്മാ സ്വപ്രബുദ്ധാഖില-
വേദങ്ങളോടൊത്തു വന്നുദിച്ചു
13. ഇപ്പത്മകൽപ്പത്തിൽപ്പത്മയോനിക്കിത്ഥം
ഉത്ഥാപനം തന്ന പത്മനേത്രാ
ആനന്ദനന്തഭൂമാവായ നീയെന്റെ
രോഗരാശിക്കന്ത്യമേകീടേണം

ദശകം 9 ജഗദ്സൃഷ്ടിവർണ്ണനം

1. താമരപ്പൂവിതുണ്ടായതെവിടെനി-
ന്നുൽപ്പത്തിതേടി ദിശകൾതോറും
നോട്ടം തിരിക്കെയുണ്ടായീ ചതുർമ്മുഖം
താമരക്കണ്ണെട്ടുമേ വിരിഞ്ഞു
2. ചുറ്റും ജലധി, ചാഞ്ചാടുന്ന താമര
മറ്റാശ്രയമൊന്നും കാണ്മതില്ല
കേവലമാമിക്കമലോദരത്തിൽ ഞാൻ
ഏകാകി, വേറെസ്സഹായമറ്റോൻ
എങ്ങുന്നുണ്ടായതീ പത്മമെന്നാരാഞ്ഞു
ചിന്തയിലാണ്ടുപോയ് പത്മയോനി
3. താമരപ്പൂവിന്നൊരാശ്രയം നിശ്ചയം
കാരണം തേടീ കൃതനിശ്ചയൻ
യോഗബലജ്ഞാനവിദ്യയാൽത്തണ്ടിന്റെ
നാളത്തിലൂടെത്താഴോട്ടിറങ്ങി
അത്യന്തമോഹനം നിൻവപുസ്സപ്പോഴും
സത്യലോകേശ്വരൻ കണ്ടതില്ലാ
4. സർവ്വനാളങ്ങളാം മാർഗ്ഗത്തിലൂടെയും
നൂറോളം കൊല്ലം തിരഞ്ഞുപോയി
കാണാതെ താമരപ്പൂവിലേകാകിയായ്
ഏകാഗ്രധീയായ് സമാധി പൂണ്ടു
ഈശ്വരാനുഗ്രഹമല്ലാതെ മറ്റൊന്നും
ആഗ്രഹിച്ചില്ലപ്പോൾ ബ്രഹ്മദേവൻ
5. നൂറുവർഷത്തെ ദൃഢസമാധീബലം
ബോധി തെളിച്ചു പരിതുഷ്ടനായ്
ആന്തരദൃഷ്ടിയിൽ കാണായദൃഷ്ടമാം
അത്ഭുതരൂപം അനന്താശ്രയം
6. പൊന്നിൻ കിരീടം,മകുടം, കടകങ്ങൾ,
ഹാരകേയൂരം മണിസ്ഫുരിതം
മേഖല,പീതാംബരം,കൌസ്തുഭം, വത്സ-
വക്ഷസം,നാലു തൃക്കൈകളോടും
നീലകളായസുമം പോൽനിൻ ചാരുമെയ്
ധാതാവെപ്പോൽ ഞാനും ധ്യാനിക്കുന്നു
7. വേദപ്രദർശിതം വ്യാപകവൈഭവം
ശ്രീഹരേ ,ശ്രീപതേ, നിൻമാഹാത്മ്യം

ദർശനം തന്ന നീ മേധയും തന്നാലും
വിശ്വസർഗ്ഗക്രിയക്കായി കൃഷ്ണാ
ബ്രഹ്മപര്കീർത്തിതമാകും മഹിമാവേ
പാഹിമാം പാഹി  ജയിക്ക മേന്മേൽ

8. ഇത്രിലോകത്തിൽ രചനക്കു ദക്ഷത
അക്ഷതമായ് നിന്നിലുണ്ടാവട്ടെ
എൻപ്രസാദത്തോടെച്ചെയ്ക വീണ്ടും തപ-
മെൻഭക്തി സർവ്വാർത്ഥസാധിക താൻ
എന്നുമത്യുത്ക്കടഭക്തി ഭവിക്കട്ടെ-
യെന്നോതി ധാതാവെത്തുഷ്ടനാക്കി

9. നൂറുവർഷത്തെത്തപോബലത്താൽ മതി-
യേറെത്തെളിഞ്ഞ ബലത്തോടപ്പോൾ
കാറ്റുലക്കുന്ന തൻ താമരപ്പൂവിന്റെ
കമ്പനം,ചാപല്യം കണ്ടു ധാതാ
നിൻബലത്താലേ വിജൃംഭിതനാമവൻ
കാറ്റും ജലവും കുടിച്ചു തീർത്തു

10. താവകകാരുണ്യധാരയാൽ പത്മത്തെ-
ത്രൈലോക്യമായിച്ചമച്ചാനവൻ
പിന്നെ,പ്രജാസൃഷ്ടിലോലനായ്, ശ്രീഗുരോ
ശ്രീഗുരുവായുപുരാധീശ്വരാ
നിന്റെ ഗുരുദയാഈക്ഷണത്താലെന്നെ
വന്നുപാലിച്ചാലും ദീനബന്ധോ

ദശകം 10. സൃഷ്ടിഭേദവർണ്ണന

1. നിൻ പ്രസാദത്താൽ സ്വവീര്യം പെരുകയാൽ
ബ്രഹ്മാവു സൃഷ്ടിച്ചു ഭൂരുഹങ്ങൾ
സ്ഥാവരജംഗമതിര്യഗമാനവ-
ദാനവദേവഭേദങ്ങൾ ജീവർ

2. മിഥ്യാഗ്രഹാസ്മി മതി രാഗദ്വേഷങ്ങൾ
ഭീതികൾ അജ്ഞാനസൃഷ്ടിയഞ്ചും
താമസസൃഷ്ടിതൻ പങ്കം കളയാനായ്
താവകതൃപ്പാദധ്യാനം ചെയ്തു

3. മാനസപുത്രർ സനകസനന്ദനർ
ശ്രീമത്സനാതൻ സനത്കുമാരൻ
ത്വദ്പാദഭക്തിരസികരാമപ്പുത്രർ
പുത്രസൃഷ്ടിക്കു കൊതിച്ചതില്ല
ബ്രഹ്മാവിൻ പ്രേരണാവാണി കൈക്കൊള്ളാതെ
നിർമ്മമരാ വാക്കു ധിക്കരിച്ചു

4. കോപമൊതുക്കും വിധിയുടെ ഭ്രൂമദ്ധ്യ-
ജാതൻ മൃഡൻ നിന്റെയംശമായി
നാമം,പദം തരികെന്നു രോദിക്കയാൽ
രുദ്രനെന്നോതീയവന്നു നാമം

5. രുദ്രന്നു നൽകി പതിനൊന്നു രൂപങ്ങൾ
നാമം, പദവും,പ്രിയതമമാർ

കൽപ്പിച്ചു സൃഷ്ടിക്ക മക്കളെയെന്നു തൻ
പുത്രനോടപ്പോൾ കമലയോനി

6. ഭീകരരൂപികൾ രുദ്രസംഘങ്ങളാൽ
മൂന്നുലോകങ്ങൾ നിറഞ്ഞനേരം
നിർത്തു പ്രജാസൃഷ്ടി, ചെയ്യൂ ശിവം തപം
ഭീതനായിട്ടു ബ്രഹ്മാവു ചൊല്ലീ
7. സർഗ്ഗരസികനാം ബ്രഹ്മാവിന്നംഗത്തി-
ലുണ്ടായ് മരീചി, ക്രതു, പുലസ്ത്യൻ
അത്രിയുമംഗിരസ്സും പുലഹൻ ഭൃഗു
ദക്ഷൻ വസിഷ്ഠനും നാരദനും
8. പിന്നെയാ ധർമ്മനും കർദ്ദമൻ വാണിയും
ഉണ്ടായി നാന്മുഖന്നുണ്ടായ് കാമം
മക്കൾ കുമാരന്മാർ ധർമ്മമുദ്ബോധിക്കെ
ലജ്ജിതൻ അജ്ഞാനം കൈവെടിഞ്ഞു
9. നാലുമുഖങ്ങളിൽ വേദപുരാണങ്ങൾ
വിദ്യയഖിലവും സൃഷ്ടി ചെയ്തു
പുത്രരെയേൽപ്പിച്ചു സർഗ്ഗവൃദ്ധിക്കായി
ത്വദ്പദപങ്കജമാശ്രയിച്ചു
10. സൃഷ്ടി വർദ്ധിക്കാനുപായം ഗ്രഹിച്ചു തൻ
ദേഹം പുംസ്ത്രീയായ് രണ്ടായ് പകുത്തു
ർമാനവവംശവിവർദ്ധനത്തിന്നായി
ഗോവിന്ദാ രോഗമകറ്റൂ വേഗം

ദശകം 11 ഹിരണ്യാക്ഷ-ഹിരണ്യകശിപു ഉത്ഭവം

1. ക്രമേണ സർഗ്ഗം പരിവൃദ്ധമാകെ
മുനീന്ദ്രദിവ്യർ സനകാദിദേവർ
വികുണ്ഠലോകത്തിലണഞ്ഞു, നിന്നെ
നിറഞ്ഞ കണ്ണോടൊരു നോക്കു കാണാൻ
2. മനോജ്ഞനൈശ്രേയസകാനനങ്ങൾ
അനേകവാപീമണിമന്ദിരങ്ങൾ
അതീതകക്ഷ്യം നികേതവാതിൽ
അനൌപമം ദിവ്യരണഞ്ഞു വേഗാൽ
3. കടക്കുവാനായ് തുനിയുന്ന നേരം
തടഞ്ഞുനിർത്തീ തവ പാർഷദന്മാർ
വിരിഞ്ഞ്ർ◌ു കോപം മുനിമാനസത്തിൽ
പിടഞ്ഞു ശാപാൽ ജയവൈജയന്മാർ
4. വിഷ്ണുലോകത്തിനനുചിതമിപ്പണി
ദൈത്യരായ്പ്പോകട്ടെ രണ്ടുപേരും
ആശ്രിതർ പാർഷദർ കേണു നമിക്കുന്നു
വേണം ഹരിസ്മൃതിയെന്നുമെന്നായ്
5. കൈകൾ ഗരുഡന്റെ തോളിലർപ്പിച്ചഭി-
രാമനായ് ലക്ഷ്മീസമേതനായീ
വന്നുപുറത്തേക്കു വേഗം മഹാവിഷ്ണു
തന്നു മോദം മുനിമാർക്കു ചിത്തിൽ.

6. മുനീന്ദ്രരെത്തന്റെ വചസ്സിനാലേ
പ്രസാദനം ചെയ്തുലകാധിനാഥൻ
അനന്യനാഥർ മമ പാർഷദർക്കു
ഭവിക്ക കോപസ്മൃതി മൂന്നു ജന്മം
7. ജനിച്ചു ദൈത്യർ ദിതികാശ്യപർക്കു
സന്ധ്യാസമുത്പാദനകഷ്ടചേഷ്ടർ
ഇരട്ടകൾ ഭൂവിനു കാലതുല്യർ
ത്വദീയഭൃത്യർ ഹരിപാർഷദന്മാർ
8. ജ്യേഷ്ഠൻ ഹിരണ്യൻ കശിപു ദ്വിതീയൻ
മദാന്ധനാകും ഹിരണാക്ഷനെന്നോൻ
സ്വവാസനാമോഹിതർ ലോകമെല്ലാം
മുടിച്ചുഹിംസിച്ചതിദുഷ്ടശീലർ
9. രണത്തിനേറ്റോരെതിരാളി തേടി
ഭയന്ന ഭൂവെക്കടലിങ്കലാഴ്ത്തി
മദിച്ചു ഗർവ്വിച്ചു ഗദാകരത്തോ-
ടലഞ്ഞു വീരൻ ഹിരണ്യാക്ഷദൈത്യൻ
10. നിനക്കു തുല്യൻ ഹരി മാത്രമെന്നായ്
ശ്രവിച്ചവൻ വാരുണവാക്യമപ്പോൾ
ക്രമാൽഗവേഷിച്ചു ഭ്രമിച്ചലഞ്ഞു
ഹരിക്കു വേണ്ടീട്ടു പ്രപഞ്ചമാകെ
അദൃശ്യ, ഭക്തർക്കകമേ സുദൃശ്യ,
കൃപാനിധേ ശ്രീഗുരുവായുരപ്പാ
അകറ്റിടേണം മമ രോഗമെല്ലാം
അകംപുറം നീയൊരുവന്നു മാത്രം

ദശകം 12 വരാഹാവതാരം

1. സ്വായംഭുവൻ പ്രജാസർഗ്ഗശീലൻ മനു
ഭൂമിയകാലത്തിൽ വാരിധിയിൽ
താഴ്വതുകണ്ടു, മുനിജനത്തോടെത്തി
സത്യലോകത്തിൽ ശരണം തേടി
2. കഷ്ടം പ്രജകളും ഭൂമിയും വെള്ളത്തി-
ലാഴ്ന്നുപോ.ൊന്നവൻ വാക്കു കേൾക്കെ
നിൻ പാദപങ്കജധ്യാനവിലീനനായ്
ബ്രഹ്മാവിരുന്നാൻ കുറച്ചുനേരം
3. ഞാനാദ്യം തന്നെ ജലം കുടിച്ചു, വിഭോ,
ഭൂമി താഴുന്നു കടലിലിപ്പോൾ
ഞാനെന്തുചെയ്യും, കാൽതൊട്ടുകേഴും ബ്രഹ്മ-
നാസയിലുണ്ടായി കോലശ്ശിശു
4. അംഗുഷ്ഠമാത്രം ശിശുകോലരൂപം പി-
ന്നാനപോൽ പെട്ടെന്നു ജൃംഭിച്ചപ്പോൾ
ആകാശദേശത്തിലുച്ചസ്ഥനായ്ക്കണ്ടു
ബ്രഹ്മാവും പുത്രരും വിസ്മയിച്ചു
5. ആരീവരാഹ,മിതെങ്ങനെ വന്നിതെൻ
മൂക്കിലിതാ വിഷ്ണുമായയാമോ

ചിന്തിക്കെ,ക്കുന്നോളം പോന്ന വരാഹത്തിൻ
ഗർജ്ജനംഘോരം മുഴങ്ങിക്കേട്ടു

6. സത്യജനതപലോകമുനിമാരാ
സത്വനാദംകേട്ടു വാഴ്ത്തിനിന്നെ
സ്തോത്രത്താൽഹർഷിച്ചു ഗർജ്ജിച്ചു ,ചാടുന്നു
സിന്ധുവിലേക്കു വിപുലമൂർത്തി
7. മേലോട്ടെഴുന്ന ചെമ്പൻമുടിയുമിള-
ക്കീട്ടു വാലേറ്റമുയർത്തി ,ഘോരം
നാസിക താഴ്ത്തി,മേഘങ്ങളെച്ചിന്നിച്ചു
കണ്ണുംകറക്കീട്ടാച്ചാട്ടം കണ്ടു
സ്തോത്രങ്ങൾ പാടി സ്തുതിക്കും മുനിമാരി-
ലേറ്റമുണ്ടായിതു സാന്ദ്രാനന്ദം
8. ചുറ്റും തിരിയുന്ന നക്രചക്രം ,ഭ്രമി-
ച്ചാകെ കലുഷം തരംഗമാല
അന്തർജ്ജലത്തെയാവേശിച്ചു , ഭീഷണ-
നാദം രസാതലത്തെക്കുലുക്കി
നീളെഗ്ഗവേഷണം ചെയ്തു വസുമതി-
ദേവിയാകെ തന്റെ പ്രേയസിയെ
9. കൂടകോലം ഭവാൻ കണ്ടുവസുധയെ
താഴെ രസാതലാന്തത്തിലപ്പോൾ
ദംഷ്ട്രാങ്കുരത്താലവളെയുയർത്തി നീ
ലീലയിൽ കൊച്ചുപന്തെന്ന പോലെ
10. അഭ്യുദ്ധരിച്ചു ധരയെ ദശനാഗ്ര-
ലഗ്നത്തിൽ മുത്തങ്ങയെന്ന പോലെ
പൊങ്ങിയിളകി മറിയും കടലിൽനി-
ന്നങ്ങന്നും പൊങ്ങി പൃഥുലദേഹൻ
ക്രീഡാവരാഹവപുസ്സേ, ഭഗവാൻ,ഞാൻ
രോഗാബ്ധി തന്നിൽ മുഴുകിടുന്നു
ഘോരസംസാരരോഗാബ്ധിയിൽ നിന്നെന്നെ-
യുദ്ധരിച്ചാലും പ്രിയയിവളും

ദശകം 13 ഹിരണ്യാക്ഷവധം

1. ഭക്തൻ കപടപടു നാരദൻ ചെന്നു
മെല്ലെ ഹിരണ്യാക്ഷസങ്കേതത്തിൽ
നിന്നെത്തിരഞ്ഞു കണങ്കാലെത്തും പ്രള-
യാബ്ധിയിൽ പായുമവനോടോതീ
ദൈത്യനെനന്ദിച്ചുമങ്ങയെ നിന്ദിച്ചും
ശ്രദ്ധയാകർഷിച്ചുമീ വചനം
2. മായാവി വിഷ്ണു ഹരിച്ചു നിൻ ഭൂമിയെ
കഷ്ടമിതെങ്ങനെ സംഭവിച്ചു
എങ്ങവനെന്നു ഗർജ്ജിച്ചസുരൻ മുനി
ചൊല്ലിയ പാതയിൽ സഞ്ചരിച്ചു
കണ്ടു ധരണീധരനെയുദകത്തിൽ
നിന്നുയർന്നീടുന്ന കോലമായി.

3. ആരണ്യവാസി മൃഗമെന്നു പുഛിച്ചു
ദുർവാക്കുചൊല്ലും ദിതിസുതനെ
കണ്ടുവിറക്കും മഹിയെ പയോധിമേൽ
സ്വപ്രഭാവത്താലുറപ്പിച്ചു നീ
തൽക്ഷണം തയ്യാറെടുത്തു , അസുരനു
മുക്തി കൊടുക്കാനായ് ദ്വന്ദ്വയുദ്ധം
4. രണ്ടു ഗദാപാണിവീരർ ഘടഘടാ
നാദമുയർത്തി രണക്രീഡയാൽ
കണ്ടുരസിച്ചു സുരസംഘം,ബ്രഹ്മാവോ
സന്ധ്യക്കുമുമ്പു കഴിക്കയെന്നായ്
5. ദൈത്യഗദാഘാതത്താലെക്കൌമോദകി
താഴത്തുവീഴ്കെച്ചിരിച്ചു ദേവൻ
ദൈത്യരെ മുച്ചൂടും വേരറുക്കും മഹാ-
ചക്രവുമേന്തി വിളങ്ങിനിന്നു
6. ശൂലമേന്തിക്കാലനെന്നപോൽ ചാടവേ
ശൂലം മുറിച്ചു വരാഹമൂർത്തി
മുഷ്ടി ചുരുട്ടിയിടിച്ചു നോവിപ്പിച്ചു
മായപ്രയോഗിക്കാൻ നോക്കി ദൈത്യൻ
മായാവിയാമവൻ മായയേശീടാത്ത
മായാമയനോടു തുല്യമാമോ
7. ദൈത്യന്റെ മായാചക്രങ്ങൾ ഭവച്ചക്ര-
ജ്യോതിഷ്കണത്താൽ പറന്നുപോയി
ശുണ്ഠിയെടുത്തവിവേകം കാണിക്കുമാ
മണ്ടന്റെ ചെന്നിയിലാഞ്ഞടിച്ചു
സ്വന്തപാദാംഗുഷ്ഠത്താലെയാ വാരാഹ-
സുന്ദരഗാത്രൻ ഹരിപ്രവീരൻ
8. കാൽച്ചവിട്ടേറ്റു ചതഞ്ഞു നിണം തുപ്പി-
യാ മഹാകായൻ പതിച്ചു താഴെ
ശ്ലാഘിച്ചു മാമുനിമാരവനെ യജ്ഞ-
രൂപിയായ് സാന്ദ്രസ്തുതികളാലേ
9. ത്വക്കു ഛന്ദസ്സു,രോമങ്ങളോ ദർഭ,യാ-
ക്കണ്ണുനെയ്,നാലുകാൽ ഹോതാക്കന്മാർ
സൃക്കു മുഖം,വയറാണു പുരോഡാശ-
പാത്രമിഡ,ജിഹ്വ സോമപാത്രം
കർണ്ണം ചമസങ്ങൾ,വീര്യമോ സോമവും
നിൻകണ്ഠമാണുപസത്തു വിഷ്ണോ
10. മാമുനിമാരുടെ സ്തോത്രം കേട്ടാനന്ദ-
മോടും മഹീയമാം മൂർത്തിയോടും
നിത്യവിമലമാം കീർത്ത്യാ സ്വധിഷ്ണയാം
നിത്യവൈകുണ്ഠപ്രദേശം തന്നിൽ
ബ്രഹ്മസുഖരസം തന്നിൽ വിഹരിക്കും
വാതാലയേശാ മധുമഥനാ,
എന്നെച്ചുഴലുന്ന രോഗം നിരോധിക്കാൻ
നിന്നുടെ കാരുണ്യമുണ്ടാവണം

ദശകം 14 കപിലോപാഖ്യാനം

1. ബ്രഹ്മപുത്രൻ മനു മന്വന്തരമെഴു-
   പത്തൊന്നു ചാതുര്യുഗങ്ങൾ വാണു
   നിൻപാദമെന്നും സ്മരിച്ചു ചരിത്രങ്ങൾ
   പാടി സ്തുതിച്ചു സുഖിച്ചു ധന്യൻ.
2. ഛായയിൽ ബ്രഹ്മാവിനുണ്ടായ കർദ്ദമൻ
   ബ്രഹ്മാജ്ഞയാൽ സർഗ്ഗതൽപ്പരനായ്
   നൈസർഗ്ഗികരമ്യമൂർത്തി ഹരിയെപ്പ-
   ത്തായിരം വർഷം തപസ്സു ചെയ്തു
3. കാളമേഘോപമസുന്ദരം കൈകളിൽ
   കേളീസരോജം പ്രസന്നഹാസം
   സൌപർണ്ണഗാരുഢാരൂഢം നിൻ പൊന്നുടല്,
   കണ്ടു വിശുദ്ധനാ കർദ്ദമനും
4. ആനന്ദരോമാഞ്ചകഞ്ചുകധാരിയായ്
   പാടിസ്തുതിക്കുമവന്നരുളി
   ദേവാഹൂതി മനുപുത്രിയിലൊമ്പതു
   പുത്രി,താൻ തന്നെ മകനായിട്ടും
   അന്ത്യമാം മോക്ഷഗതിയുമവിടുന്ന-
   ചിന്തനീയം നിൻ വരപ്രസാദം
5. നാരദവാക്യത്താൽ സ്വായംഭുവൻ ശത-
   രൂപ,ദേവാഹൂതിമാരോടൊപ്പം
   കാത്തിരിക്കുന്ന പ്രജാപതി കർദ്ദമ-
   ന്നാശ്രമത്തിൽ വേഗം വന്നുചേർന്നു
6. സ്വായംഭുവൻ തന്ന സ്ത്രീരത്നമാമവൾ
   അവ്യാജമാം ദൃഢശുശ്രൂഷയാൽ
   നിന്നർച്ചനാസുഖം നേടിയ തൻപതി
   തന്നുടെ തൃപ്രസാദത്തെ നേടി.
7. നിന്റെയുപാസനാവീര്യത്താലുണ്ടാക്കി
   പത്നി കാമിച്ച വിധം വിമാനം
   ഒമ്പതുദിവ്യരൂപത്തിലവളുമായ്
   ദേവപഥങ്ങളിലാരമിച്ചു
8. നൂറുവർഷത്തെസ്സുഖത്താലുരുവായി
   ധന്യനവകന്യമാർ പുത്രിമാർ
   കാട്ടിൽ തപസ്സിനു പോകാനൊരുങ്ങവേ
   കാന്താഹിതം കേട്ടു പിന്മടങ്ങി
   വിഷ്ണു തൻ പുത്രനായ് ജന്മമെടുക്കുവാ-
   നുത്സുകനായിട്ടു വാണു വീട്ടിൽ
9. ഭർത്തൃവാക്യം കേട്ടു വിഷ്ണുഭജനത്തിൽ
   ശ്രദ്ധവെച്ചീടും ദേവാഹൂതിയിൽ
   ആത്മതത്വാർത്ഥവിദ്യാഗുരുവായിട്ടു
   ആത്മജനായ്പ്പിറന്നു കപിലൻ
10. ഏറ്റം പ്രസന്നൻ പിതാവു കാട്ടിൽപ്പോകെ
    അമ്മക്കുപദേശം നൽകി പുത്രൻ

ഹേ,കപിലാത്മക, വായുപുരേശ്വരാ
വേഗമകറ്റൂ ദുരിതമെല്ലാം

ദശകം 15 കപിലോപദേശം

1. ലൌകികസൌഖ്യത്തിലാസക്തിയുണ്ടായ
മാനസം സംസാരബന്ധമേൽപ്പൂ
ആസക്തിയില്ലാത്ത മാനസം മോക്ഷമാം
ദിവ്യാമൃതസുഖമാസ്വദിപ്പൂ
ഭക്തിയോഗത്താൽ തടയണമാസക്തി
സദ്സംഗത്താൽ വേണം ഭക്തി നേടാൻ
2. മൂലപ്രകൃതി,മഹ,ത്തഹങ്കാരവും
അഞ്ചു തന്മാത്രകൾ,ഭൂതങ്ങളും,
ഹൃത്തു, പത്തിന്ദ്രിയം, പൂരുഷനും
പഞ്ചവിംശതിതത്വമറിയുവോനെ
മായാപ്രകൃതി വിമുക്തനാക്കും തന്റെ
മായാബന്ധങ്ങളിൽ നിന്നു താനേ
ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
3. പൂരുഷന്നില്ല ജന്മങ്ങളും മൃത്യുവും
ധർമ്മവും ബന്ധവും തെല്ലുപോലും
ആസക്തജീവനെ മാത്രം പ്രകൃതിത-
ന്നാ ധർമ്മബന്ധനം കീഴടക്കും
എന്നെ ഭജിച്ചെന്റെ തത്വമാലോചിക്കി-
ലാ ബന്ധവും കൂടി മാറിനിൽക്കും
ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
4. യോഗമുറകൾ ശീലിച്ചു വിമലമാം
മാനസത്താൽ ധ്യാനം ചെയ്ക നിത്യം
ദിവ്യഭൂഷായുധധാരം തമാലത്തിൻ
നീലം ഗരുഡാധിരൂഢരൂപം
ചൊല്ലികപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
5. എൻഗുണം,ലീലാശ്രവണം,സങ്കീർത്തനം
ധ്യാനം തരും ചിത്തം ഗംഗാതുല്യം
ആ ചിത്തവൃത്തിയിൽ ഉത്കൃഷ്ടഭക്തിയാൽ
മൃത്യുഞ്ജയം അമൃതത്വമുണ്ടാം
ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
6. ഭക്തിയില്ലാത്തോൻ പലതരം ഹിംസകൾ
ചെയ്തു നേടുന്ന ധനത്തിനാലേ
ഗേഹം നടത്തുന്നു സ്ത്രീജിതരായിട്ടും
മക്കളെ ലാളിച്ചും സ്വാർത്ഥരായി
ലൌകികഗേഹാസക്തന്മാർക്കു യാതന-
യൊന്നേയനുഭവം മറ്റൊന്നില്ല

ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ

7. അമ്മതൻ ഗർഭത്തിലുണ്ടാവും തൽക്കാല-
ജ്ഞാനം , പ്രസവത്തിൽ ബോധം പോകും
ശൈശവബാല്യപീഡാർത്തികൾ, താരുണ്യ-
കാലത്തോ മോഹത്തിൻ മായാബന്ധം
ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
8. ധാർമ്മികരാകും ഗൃഹസ്ഥർ പിതൃദേവ-
യാജ്ഞികർ തെക്കോട്ടു പോയിടുന്നു
പുണ്യക്ഷയത്തിൽ പതനമവർ,ക്കുത്ത-
രായനം  നിഷ്കാമഭക്തർക്കല്ലോ
ചൊല്ലി കപിലസ്വരൂപനാമീശ്വരൻ
അമ്മ ദേവാഹൂതിയോടു മെല്ലെ
9. അമ്മയറിയേണ്ടതെല്ലാമറിഞ്ഞിട്ടു
നൽകീയനുഗ്രഹം പുത്രന്നപ്പോൾ
യോഗസംഘത്തോടെ യാത്രയായമ്മയോ
ശുദ്ധമാം ഭക്തിയാൽ മുക്തയായി
ലോകഹിതത്തിനായ് പ്രാഗുത്തരദിക്കിൽ
പാർക്കുന്നുണ്ടിന്നും കപിലേശ്വരൻ
10. എന്തിനധികം പറയുന്നു നിൻപാദ-
ഭക്തിയകറ്റും ഭയമഖിലം
സർവ്വകാമപ്രാപ്തി നൽകുമാ ഭക്തിയെ
നൽകൂ, ദൃഢമാക്കൂ എന്മനസ്സിൽ
സർവ്വാമയം തീർക്കുമാ ദൃഢഭക്തിയെ
സർവ്വോത്തമാത്മൻ ഞാൻ യാചിക്കുന്നു

## ദശകം 16   നരനാരായണചരിതവും ദക്ഷയജ്ഞവും

1. ദക്ഷന്റെ പത്നി പ്രസൂതിമനുപുത്രി-
യ്ക്കുണ്ടായ് പതിനാറു കന്യകമാർ
ധർമ്മദേവന്നു പതിമൂന്നു പേരെ,പ്പി-
തൃക്കള്ക്കു നൽകി സ്വധ,സ്വാഹയോ
അഗ്നിയെ വേട്ടു,ശിവൻ സതീദേവിയെ
ദക്ഷവംശം മഹാവംശമത്രെ
2. ധർമ്മന്റെ പത്നിയാം മൂർത്തിയിലുണ്ടായി
നാരായണനും നരനുമൊപ്പം
ദേവഗണങ്ങൾ സന്തൂര്യഘോഷത്തോടെ
പൂ തൂകി സ്തോത്രം പാടിസ്തുതിച്ചു.
3. ആയിരവർഷം തപം പിന്നെയായിരം
വത്സരം യുദ്ധവും ചെയ്തു വേണം
ആയിരം പോർച്ചട്ടയിട്ടവൻ ദൈത്യനെ
കൊല്ലുവാനെന്നതിനാലെയന്നാൾ
ഊഴമിട്ടു തപം, യുദ്ധമെന്നായിട്ടു

നാരായണൻ നരൻ നാളു നീക്കി
സാഹസ്രകാവചൻ ദൈത്യനെ മാറ്റിനാ-
രേകകവചനായ്, കൊന്നു പിന്നെ
(ഏകകവചൻജനിച്ചിതു കർണ്ണനായ്
ഊഴത്തിലർജ്ജുനനായി വീണ്ടും

4. മോക്ഷധർമ്മാചാരവും ഉപദേശവും
ശ്രീബദര്യാശ്രമവാസവുമായ്
വാഴവെ ഇന്ദ്രനയച്ചിതു കാമനെ
ദിവ്യാംഗനാഗണത്തോടുകൂടി
നിൻശമം,നിൻതപശ്ശക്തിയിവകളെ
ഒന്നു പരീക്ഷിക്കാനീർഷ്യയോടെ

5. കാമൻ വസന്തം മലയാനിലനുമാ
കാമിനീലാസ്യം കടാക്ഷബാണം
കണ്ടും അകമ്പനമായി സ്ഥിരചിത്ത-
നായി മൃദുഹാസമോടിരുന്നു

6. കാമാ, വസന്താ,സുരാംഗനേ ഭീതി വേ-
ണ്ടെന്റെ സമ്മാനവും കണ്ടുകൊൾക
കാതരമാർ സ്വന്തദാസിമാരെക്കാട്ടി
വിസ്മയിപ്പിച്ചു കാമാദികളെ

7. സമ്മോഹിപ്പിക്കുവാനെത്തിയോരൊക്കെയും
മോഹിതരായ് ദാസീസൌരഭ്യത്തിൽ
സ്വർല്ലോകസുന്ദരീഗർവ്വം ശമിപ്പിക്കും
ഉർവ്വശിയുണ്ടായ് തുടയിൽനിന്നും
ലജ്ജിതരായിന്ദ്രദേവാദികൾ ഊരു-
പുത്രിയാമുർവ്വശിയെ വണങ്ങി

8. ഉർവ്വശീലോലൻ തവചരിതത്തിനാൽ
വിസ്മിതൻ ഇന്ദ്രൻ പണിഞ്ഞു പാദം
ഏറ്റം പ്രശാന്തരമണീയമാകുമീ
നാരായണാവതാരം മനോജ്ഞം
മറ്റവതാരത്തിൽ കൃഷ്ണാവതാരം താൻ
മുറ്റുമിതിലധികം മനോജ്ഞം

9. ദക്ഷനതിലാളന കൊണ്ടു  രാജസാ-
ജ്ഞാനാന്ധകാരത്തിൽ മുങ്ങയാലേ
ബ്രഹ്മാവുപേക്ഷിച്ചു, നിന്നെ മറന്നു നിൻ
മൂർത്തി ശിവനെ ദ്വേഷിക്കയായി
യജ്ഞത്തിനെത്തിയ പുത്രിയെ നിന്ദിച്ചു
യോഗാഗ്നി തന്നിൽ ദഹിച്ചു ദേവി

10. ക്രുദ്ധനാം രുദ്രനാൽ യാഗം മുടങ്ങി,യാ-
ദക്ഷശിരം നുള്ളി വീരഭദ്രൻ.
ദേവപ്രസാദിതൻ രുദ്രൻ തിരിച്ചേകി
ജീവൻ,നീ യജ്ഞത്തെ പൂർത്തിയാക്കി.
ദക്ഷനുമെല്ലാർക്കുമെപ്പോഴും ശാന്തിയെ
നൽകും ഹരേ ശാന്തി നൽകണം മേ

ദശകം 17 ധ്രുവചരിതം

1. ഉത്താനപാദൻ മനുപുത്രനാം നൃപ-
ന്നുണ്ടായ് സുരുചിയാമിഷ്ടപത്നി
അന്യ സുനീതിയനിഷ്ട,യഗതിയാ
യെന്നും സ്മരിച്ചു നിൻ പാദപത്മം.
2. അച്ഛന്റെയങ്കത്തിലേറിസ്സുരുചിതൻ
പുത്രനാമുത്തമൻ പ്രീതിയോടെ
താനുംകയറാനൊരുങ്ങിധ്രുവൻ, രണ്ടാ-
നമ്മയവനെയിറക്കിവിട്ടു
വിട്ടുമാറാറില്ലസൂയ,നിന്നിൽ പ്രേമ-
മൊട്ടുമില്ലാത്തവർക്കെന്നറിവൂ
3. ദുഃഖിതൻ പുത്രന്റെ കണ്ണീരു കണ്ടിട്ടും
അച്ഛൻ ഭാര്യാജിതൻ മിണ്ടിയില്ല
അമ്മയോടോതീ തൻ സങ്കടം, ചൊല്ലിനാൾ
സന്മതിയാകും സുനീതീദേവി
സ്വന്തകർമ്മങ്ങൾ തൻ സന്തരണത്തിനായ്
ഒന്നേ ശരണമാ വിഷ്ണുപാദം
4. അഞ്ചാം വയസ്സിലഭിമാനിയാം പുത്രൻ
അമ്മതൻ വാക്കു ശ്രവിക്കുകയാൽ
അങ്ങ തൻ പൂജനമൊന്നേ വരിച്ചിട്ടു
നാടും നഗരവും വിട്ടുപോയി
നാരദൻ നൽകിയ മന്ത്രമാർഗ്ഗത്തിലാ-
രാധന ചെയ്തു മധുവനത്തിൽ
5. അച്ഛൻ വിഷാദിച്ചിരിക്കും നഗരിയിൽ-
ച്ചെന്നു മുനി, ശാന്തമാക്കി ചിത്തം
നിന്നിലർപ്പിച്ച മനസ്സിൽ ക്രമവൃദ്ധി
വന്നഞ്ചുമാസം കഠോരം തപം
6. ദിക്കുകളാകേയചലം ക്രമത്തിൽ പ്ര-
വൃദ്ധമാകും ശിശുവിൻ തപസ്സാൽ
ആർദ്രചേതസ്സാമവിടുന്നണയുന്നു
ചിദ്രൂപലീനന്നടുക്കലപ്പോൾ
7. ആനന്ദസിന്ധൂർമ്മികളാലെ ചിത്തം
നിമഗ്നമായ് രൂപരസായനത്തിൽ
കുരുന്നുനാവിൽ സ്തുതി പൊങ്ങിയില്ലാ
കവിൾ തലോടീ തിരുപാഞ്ചജന്യം
ഉദിച്ചു നാദം ശിശുവിന്റെ നാവിൽ
ജനിച്ചു വാഗ്മിത്വവിശേഷവാണി
8. വിശുദ്ധബോധപ്രഭവം തെളിഞ്ഞു
സ്തുതിക്കുമുള്ളം അറിയുന്നു വിഷ്ണു
ഭരിക്ക രാജ്യം ചിരകാലസൌഖ്യം
ഗമിക്ക സർവ്വോത്തരമായ പാദം.
വിനിവർത്തിഹീനം ധ്രുവമാർത്തിഹീനം
അനുഗ്രഹിച്ചു, ഭഗവാൻ മറഞ്ഞു

9. പുനഃപ്രവേശിച്ചു പ്രമോദചിത്തൻ
സമസ്തനാട്ടാരുടെ മാലകറ്റി
താതൻ വനം പൂകിയതിന്നു ശേഷം
ഭരിച്ചു രാജ്യം പരിപൂർണ്ണകാമൻ
10. യക്ഷർക്കു നേരെപ്പടകൂട്ടി, ഭ്രാതൃ-
ഹത്യക്കു പോർനീക്കുമവന്റെ വീര്യം,
മനൂക്തിയാലെ വിരമിച്ച ശാന്തി,
ക്ഷമാദി ലോകം സ്തുതി പാടി വാഴ്ത്തി
ശാന്തൻ പ്രസന്നൻ ധ്രുവനെന്നു കേട്ടു
കാണാനണഞ്ഞു ധനദൻ മഹാത്മൻ
11. അന്യപ്രയാണത്തിൽ വിമാനമെത്തി
മാതാവിനൊപ്പം ധ്രുവനെയിരുത്തി
ഇന്നും വസിപ്പൂ ധ്രുവതാരലോകേ
ചൊൽവൂ വിശിഷ്ടർ മുനിസംഘമെല്ലാം
സ്വദാസപാലാ, ഗുരുവായുരപ്പാ,
മമാമയംതീർക്കുക, പാഹി ദേവാ

ദശകം 18 പൃഥുചരിതം

1. അംഗൻ പ്രസിദ്ധൻ ജനിച്ചു ധ്രുവകുലേ
അംഗന്നുണ്ടായ് വേനനാമപുത്രൻ
ദുഷ്ടന്റെയക്രമത്താലോ മനം നൊന്തി-
ട്ടഛൻ വനത്തിന്നു യാത്രയായി
2. ദുഷ്ടൻ കഠോരൻ അതിശക്തനാം വേനൻ
രാജ്യാഭിഷിക്തൻ തടഞ്ഞു യജ്ഞം
കയ്യൂക്കുകൊണ്ടതിഗർവ്വാലുമാ മന്നൻ
ആത്മപ്രശംസാനിരതനായി
3. ഹിതം കഥിക്കാനണയും തപസ്വീ-
ജനത്തോടോതീ, ഹരിയല്ലയീശൻ
ഞാനാണു വിശ്വേശ്വരനീ വചസ്സാൽ
ശപിച്ചു ശാപാഗ്നിയിൽ പാറ്റയാക്കി
4. ശക്തൻ നശിക്കെ, വരുമല്ലോ ശത്രു
ഭയന്നു നാട്ടാർ മുനിമാരുമൊപ്പം
സുനീഥ കാക്കും സുതനൂരുമന്ഥം
കഴിഞ്ഞു നീക്കീ കറയാം നിഷാദൻ
പിന്നെക്കടഞ്ഞൂ കരവല്ലിയപ്പോൾ
മന്നിൽജനിച്ചൂ ഭവദംശരൂപം
5. വിഖ്യാതനാം പൃഥുവെന്നു തപസ്വികൾ
ഭാവിവീര്യത്തെ പ്രവചിക്കുന്നു
വന്ദികൾ സൂതന്മാർ വന്ദിച്ചു പാടുന്നു
അമ്മഹാൻ തൻ കീർത്തി ലോകമെങ്ങും
വേനാർത്തിയാൽഭൂമിയുൾവലിച്ചീടിന
സമ്പത്തു വീണ്ടും മുളപ്പതിന്നായ്
വില്ലറ്റമൊന്നാൽ നിരപ്പാക്കി ഭൂമിയെ-
യന്നാദ്യമായി കൃഷി തുടങ്ങി

6. അതാതുവംശത്തിലെ മുഖ്യരെത്തൻ
കിടാങ്ങളാക്കീട്ടു സുരാദികൾക്കായ്
വിശിഷ്ടപാത്രങ്ങളിലിഷ്ടമന്നം
കറന്നു, ഭൂമീസുരഭീങ്കൽനിന്നും
7. ത്രിധാമ, നീയന്നു മഖങ്ങളാലേ
സ്വയംയജിക്കും ശതമശ്വമേധേ
ഹരിച്ചിതശ്വത്തെ ശതക്രതു ,വ-
ന്നെതിർത്തു തോൽപ്പിച്ചിതു രാജസൂനു
8. ഹരിച്ചു വീണ്ടും പലവട്ടമിന്ദ്രൻ
നിനച്ചു ഭൂദേവരവന്റെ മേനി
ദഹിക്കണം തീയിൽ , തടഞ്ഞു ബ്രഹ്മാ-
വപേക്ഷയാലേ ക്രതു നിർത്തി രാജൻ
ദർശിച്ചുതന്നിൽ താൻതാൻ സ്വയം സ്വം
സാക്ഷാത്കരിച്ചൂ പരവിഷ്ണുരൂപം
9. വിഷ്ണുപ്രസാദമാം ഏകാന്തികഭകക്തി-
യൊത്തു ഗംഗാതടഭൂവിൽ വാണു
സത്രത്തിലെത്തും മുനിമാർക്കു നിത്യവും
ധർമ്മോപദേശം കൊടുത്തു ദേവൻ
അദ്ധ്യാപനം ചെയ്കെ മുന്നിൽ വരുന്നു സ-
നകാദിദിവ്യമുനീന്ദ്രസംഘം
10. അവർ കൊടുത്തു പരമാത്മതത്വ-
ജ്ഞാനം സ്വരൂപത്തിൽ ലയിച്ചു രാജൻ
തപോവനം പുക്ക പൃഥുസ്വരൂപാ,
രോഗം ശമിപ്പിക്കുക ദേവദേവാ

ദശകം 19. പ്രചേതസ്സുകളുടെ കഥ

1. പുത്രന്നു പുത്രൻ പൃഥുധർമ്മകർമ്മാവാം
പ്രാചീനബർഹൻ ശതദ്രുതിയിൽ
നിന്റെ ദയാങ്കുരം പോലേ സുചേതസർ
മക്കൾ പ്രചേതസന്മാരെ നേടി
2. സൃഷ്ടിവിലോലനാമഛന്റെയാജ്ഞയിൽ
പത്താളുമെത്തി കടൽക്കരയിൽ
നിന്നെത്തപംചെയ്യാൻ,പശ്ചിമതീരത്തു
ഇന്ദീവരപ്പൊയ്കയൊന്നു കണ്ടു
3. ഭവൻ ഭവത്തീർത്ഥമണഞ്ഞു വേഗം
ഭവസ്തവത്തെയരുളുന്നതിന്നായ്
പ്രസന്നരായി ഭവസേവകന്മാർ
പ്രചേതസർ ശ്രീഭവദർശനത്താൽ
4. ഭവസ്തവം നിത്യമുരുക്കഴിക്ക,
ജലാന്തരത്തിൽ അയുതങ്ങൾ വർഷം
ഭവസ്സുഖാസ്വാദരസർ തപിച്ചു,
ഫലംധ്രുവൻപോലതിശീഘ്രമല്ലാ
5. തപോബലത്താൽ, പശുഹിംസ ചെയ്യും
പിതാവിനെക്കൂടി പവിത്രമാക്കി

അവന്നു ശ്രീനാരദനാത്മതത്വ-
പ്രദർശനം നൽകി സ്വരൂപമുക്തി

6. കൃപാബലത്താൽ ഗരുഡന്റെ മേലെ
പ്രകാശരൂപി ഭഗവാൻ വരുന്നു
ചക്രാദി ദിവ്യായുധശോഭ,യെട്ടു
കയ്യോടു കൂടി വരമേകുവാനായ്
7. അയ്യം കൊടുത്തു കൃപയോടെ ദേവൻ
ഭവദ്വിചിന്തയരുളും ശിവത്തെ
ജനത്തിനേകട്ടെ സമസ്തനാമം
മഹത്തരം നിങ്ങടെ രുദ്രഗീതം
8. രമിച്ചിടേണം ദശലക്ഷവർഷം
മരങ്ങൾ തൻ പുത്രി മരീചയൊപ്പം
ലഭിച്ചിടും ദക്ഷനെ പുത്രനായ്, ത്തൽ-
ക്ഷണം ലഭിക്കും മമ മുക്തിപാദം
9. തപസ്സുണർന്നിട്ടവർ കണ്ടു കാടാൽ
നിറഞ്ഞ ഭൂമി ദ്രുമഹത്യ ചെയ്കെ
തടഞ്ഞു ബ്രഹ്മൻ, കൊടുത്തു കാടാ
മരീചയെ,വാണവർ സ്വസ്ഥരായി
10. കൃതാദ്ധ്വരർ നാരദവാക്യവിജ്ഞാ-
നാനന്ദികൾ ദക്ഷനു ജന്മമേകി
ധീയാലെ പ്രാപിച്ചിതു വിഷ്ണുലോകം
പാലിക്കയെന്നെ, ഗുരുവായുരപ്പാ

ദശകം 20 ഋഷഭചരിതം

1. പ്രിയവ്രതൻ തൻ പ്രിയപുത്രനഗ്നീ-
ധ്രനെന്ന രാജന്നു ജനിച്ചു നാഭി
അനേകയജ്ഞങ്ങൾ നടത്തി നീയാം
പ്രിയസ്വരൂപത്തെയറിഞ്ഞു കണ്ണാൽ
2. മുനീന്ദ്രർ യാജിച്ചു സ്തുതിക്കെയാത്മ-
സമൻ സുതന്നായി വണങ്ങി നാഭി
സ്വയം ജനിപ്പേനഹമെന്നു ചൊല്ലി
യജ്ഞാഗ്നിയിൽ മാഞ്ഞിതു വിശ്വമൂർത്തി
3. വിഷ്ണ്വംശഭൂതൻ ഋഷഭൻ ജനിച്ചു
നാഭിക്കു മേരുദേവീവയറ്റിൽ
അലോകസാമാന്യഗുണപ്രഭാവം
കൊടുത്തിതാനന്ദമശേഷലോകേ
4. ത്രിലോകഭർത്താ ഭഗവാനിലേകി
സ്വരാജ്യം,ആ നാഭി ഗമിച്ചു കാട്ടിൽ
മാതാവുമൊത്താത്മപദം ഭജിച്ചു
നേടീ ത്വദാനന്ദപദം ത്വദേകം
5. ഉൽക്കർഷ കണ്ടീർഷ്യയൊടിന്ദ്രദേവൻ
വർഷിച്ചതില്ലാ, അജനാഭവർഷേ
സുവർഷമാക്കീ സ്വയോഗശക്ത്യാ
സ്വവർഷമാകേ ഋഷഭാഖ്യദേവൻ

6. ജിതേന്ദ്രനേകി കമനീ ജയന്തി
ജിതേന്ദ്രിയൻ വേട്ടവളിന്ദ്രപുത്രി
ശതം സുതന്മാർ ഭരതൻ മുതിർന്നോൻ
ക്ഷിതീശനായി മഹിതൻ മഹാത്മൻ
7. ഒരൊമ്പതോ ഭാരതക്ഷേത്രപാലർ
ഒരൊമ്പതായീ നവയോഗിവര്യർ,
അശീതിയേകം തവശേഷപുത്രർ
തപോബലർ ബ്രാഹ്മണരായി പാരിൽ
8. പുത്രർക്കു മുക്തിക്കുപദേശമേകി
ഭക്തി,വിരക്തിപഥമോതി ദേവൻ
മുനീന്ദ്രമദ്ധ്യേ പരഹംസവൃത്തി
ജഡൻപിശാചോന്മദചര്യയേറ്റു
9. വികാരഹീനൻ പരമാത്മഭാവൻ
പരർക്കു നൽകി പരമോപദേശം
തിരസ്കൃതൻ,ആത്മരസാഭിലീനൻ
തികച്ചുമേകൻ വിഹരിച്ചു ഭൂവിൽ
10. ശയുവ്രതം ഗോമൃഗകാകചര്യ
വരിച്ചുബ്രഹ്മസ്വരൂപമായി
ദഹിച്ചുതീയിൽ കുടകിൽ മഹാത്മൻ
അകറ്റ വേണം മമ താപമാകെ

ദശകം 21 ഭഗവദുപാസനാപ്രകാരവർണ്ണനം

1. ഭൂമദ്ധ്യത്തിൽ ഇളാവർഷത്തിൽ ഗൌരിയും
സ്ത്രീകളും മാത്രം വസിക്കും ദിക്കിൽ
ശർവ്വൻ സ്തുതിമന്ത്രം കൊണ്ടു സേവിക്കുന്ന
സങ്കർഷണാത്മ, നീയെന്നാശ്രയം
2. ഭദ്രാശ്വമുണ്ടതിൻ പൂർവ്വഭാഗം, ഭദ്ര-
ശ്രാവകരാം മുനിമാർ സ്തുതിക്കും
കൽപ്പാന്തവേദഗൂഢോദ്ധാരകാ, ഹയ-
ഗ്രീവമൂർത്തേ നിന്നെ ധ്യാനിക്കുന്നു
3. പ്രഹ്ലാദഭക്തപ്രമുഖർ വണങ്ങും
തെക്കിൻ ഹരിവർഷനൃസിംഹമൂർത്തേ
ഉത്തുംഗശാന്തം ധവളം വിശുദ്ധ-
ജ്ഞാനാത്മകാദ്വൈതപദം തൊഴുന്നു
4. പ്രതീചിയിൽ സുന്ദരകേതുമാലേ
ലീലാവിലാസം സ്മിതശോഭനാംഗം
ലക്ഷ്മിക്കു പ്രദ്യുമ്നസുതം പ്രജാപ-
ത്യാപത്യസേവ്യം ഭജ കാമദേവം
5. നേരേ വടക്കുള്ള രമ്യകത്തിൽ മനു-
വാലേ ഭജിക്കുന്ന മത്സ്യരൂപം
ഭക്തപ്രിയം ശുദ്ധനിർമത്സരഹൃത്തിൽ
ഭാസിക്കും നിൻരൂപം ധ്യാനിക്കുന്നു
6. രമ്യകത്തിന്നു വടക്കു ഹിരണ്മയം
മന്ദരോദ്ധാരകകൂർമ്മരൂപം

അര്യമാവാം പിതൃമുഖ്യനാൽ വന്ദിതം
സച്ചിന്മയം വന്ദേ ജ്ഞാനരൂപം
7. പ്രാണപ്രിയ ഭൂമി മന്ത്രസ്തോത്രങ്ങളാൽ
സേവിക്കെയുത്തരമാം കുരുവിൽ
തേറ്റതന്നറ്റത്താൽ മേഘം തൊടുംവിജ്ഞ-
പൂജ്യനാം യജ്ഞവരാഹ, പാഹി
8. യാമ്യത്തിൽ കിമ്പുരുഷത്തിൽ ശ്രീമാരുതീ-
സേവിതാ സീതാഭിരാമ രാമാ
ദിവ്യപരമാത്മരൂപ മഹാവിഷ്ണോ
വന്നുപാലിക്കണമെന്നെയെന്നും
9. ഭാരതഖണ്ഡത്തിൽ ശ്രീനാരദർ പോറ്റും
സാംഖ്യ,യോഗാദിശാസ്ത്രങ്ങളാലേ
നാരായണനരരാകൽപ്പകാലം ഭൂ-
രക്ഷിച്ചോരെന്നെയും പാലിക്കമം
10. പ്ലക്ഷത്തിൽ സൂര്യൻ ശാല്മല്യത്തിൽ ചന്ദ്രനും
അഗ്നി,കുശത്തിൽ ക്രൌഞ്ചത്തിൽ വെള്ളം
ശാകത്തിൽ വായുവും പുഷ്കരത്തിൽ ബ്രഹ്മം
പൂജിച്ചു നിന്നെ ഭക്തന്മാർ ലോകേ
11. ധ്രുവാദിതാരാഗണവും ഗ്രഹങ്ങ-
ളതാതുമിന്നും പുഛാദിഭാഗം
മഹാമനസ്കർക്കുമുപാസ്യമാകും
മനോജ്ഞമാം സൈന്ധവശിംശുമാരം
ഭവാദിരോഗം നരകം കടത്തും
വൻതാരകം താരക സിന്ധുശായിൻ
12. പാതാളമൂലത്തിൽ ശേഷരൂപം ധരി-
ച്ചാലോലമേകമാം കുണ്ഡലത്താൽ
മിന്നുന്നൊരായിരം ശീർഷം, നീലാംബരം
കയ്യിൽകലപ്പ ധരിച്ചവനായ്
നാഗകുമാരിമാർചുറ്റും സംസേവിക്കും
നിന്നെഭ്ഭജിപ്പൂ , രോഗങ്ങൾ മാറ്റൂ

ദശകം 22 അജാമിളോപാഖ്യാനം

1. ധാർമ്മികനാകും ഗൃഹസ്ഥനജാമിളൻ
ബ്രാഹ്മണനഛന്റെയാജ്ഞയാലേ
കാട്ടിൽച്ചമതക്കു പോകെക്കണ്ടു മദ-
മേറും കുലടയാം സുന്ദരിയെ
2. ഏറെ പ്രശാന്തനാണെങ്കിലും ദാസിയാൽ
ധർമ്മം വെടിഞ്ഞിട്ടധർമ്മിയായി
നാരായണനെന്ന പുത്രനിലുണ്ടായി
വാർദ്ധക്യകാലത്തധികപ്രീതി
3. മൂന്നു യമരാജദൂതരെക്കാണവേ
മൃത്യുകാലത്തു ഭയന്ന വിപ്രൻ
നാരായണായെന്നു പുത്രനെത്തൻ ചിര-
വാസനയാലേ വിളിച്ചിടുന്നു

4. ദുർബുദ്ധിയാകിലും നിൻനാമോച്ചാരണ-
വൈഭവത്താലേ ചതുർഭുജരായ്
സുന്ദരർ പീതാംബരർ നിന്റെ പാർഷദർ
വന്നു രക്ഷിക്കാനിടക്കു നിന്നു
5. പാശം മുറുക്കും യമദൂതരോടായി
ശാസിച്ചു മോചിപ്പതിന്നു ദേവർ
എണ്ണമില്ലാത്ത വൻപാപക്കണക്കെല്ലാം
ചൊല്ലുന്നു കാലന്റെ ദൂതസംഘം
6. പാപത്തിനില്ലേ വിധിപ്രായശ്ചിത്തങ്ങൾ
പ്രായശ്ചിത്തം ചെയ്താൽ ശിക്ഷയുണ്ടോ
പണ്ഡിതർ നിങ്ങൽക്കറിയില്ലേയെന്നായി
നിന്നുടെ പാർഷദർ ശാന്തചിത്തർ
7. വേദം സ്മൃതികളും ചൊല്ലും വ്രതങ്ങളാൽ
പാപം നശിക്കുന്നു, മൂലം നിൽപ്പൂ
പാപവും വാസനാമൂലവും ഈശ്വര-
സേവ നശിപ്പിക്കുമെന്നോതുന്നു
8. ഓരായിരം കോടി ജന്മത്തിൻ പാപവും
ഒറ്റ ഹരിനാമം പോക്കിടുന്നു
നാരായണനാമമുച്ചരിച്ചോനിവൻ
പാപങ്ങളെല്ലാം നശിച്ച ശുദ്ധൻ
9. ഓർക്കാതെ ചെയ്താകിലും ഹരികീർത്തനം
സർവ്വപാപം നശിപ്പിച്ചീടുന്നു
അഗ്നി വിറകുപോൽ ,രോഗം മരുന്നുപോൽ
നാമമാഹാത്മ്യം ഇതോർക്കവേണം
10. കാലന്റെ കിങ്കരന്മാരുമൊഴിഞ്ഞു, നിൻ-
പാർഷദന്മാരും മറഞ്ഞുപോയി

ഹരിസ്മൃതീകീർത്തനലോലനായി-

ട്ടജാമിളൻ വാണു കുറച്ചുകാലം
ക്രമത്തിൽ മൃത്യൂസമയത്തവന്നാ
പരംപദം വിഷ്ണുപദം ലഭിച്ചു

11. ഭയന്ന കാലൻ നിയമിച്ചു , ഭക്തർ-
ക്കടുത്തുപോകായ്കിനി മൃത്യുദൂതർ
വാതാലയേശാ, പരിപാലയാ, എൻ
വാതം ശമിപ്പിക്കുക പാഹി പാഹി

## ദശകം 23 ദക്ഷചരിതം, ചിത്രകേതൂപാഖ്യാനം

1. പ്രാചേതസപുത്രൻ ദക്ഷൻ നിന്നെത്തപം
ചെയ്കയായ് സർഗ്ഗവിവർദ്ധികാമൻ
അഷ്ടഭുജസ്വാമിയായിട്ടെഴുന്നള്ളി-
യേകീ വരം, അസിക്നീവധുവും

2. ആയിരവും പതിനായിരവും പുത്രർ
നാരദശിഷ്യർ മുനിമാരായി
നാരദനേൽക്കുന്നു ദക്ഷശാപം സ്ഥിര-
വാസമില്ലെന്നതനുഗ്രഹമായ്
3. ഉണ്ടായറുപതു പുത്രിമാർ ദക്ഷന്റെ
വംശം തുടർന്നതവരിലൂടെ
പൌത്രനാം വിശ്വരൂപൻ നിന്റെ സ്തോത്രവർ-
മ്മത്തിനാലിന്ദ്രനെ രക്ഷ ചെയ്തു
സർവ്വരേയും വെല്ലും നിന്മഹിമാവിനി-
ല്ലാദിയുമന്തവും വിശ്വമൂർത്തേ
4. ശൂരസേനൻ ചിത്രകേതുവിനംഗിര-
സ്സേകീ കൃപയാലെ തൃപ്പുത്രനെ
കൊന്നു സപത്നിമാർ മോഹിതൻ രാജാവി-
ന്നുണ്ടായി ദുഃഖമവർണ്ണനീയം
5. ദീനദയാലുവാം നാരദനംഗിര-
സ്സോടൊത്തു വന്നു, മൃതാത്മാവിനെ
കാണിച്ചു, ആരുടെ പുത്രൻ ഞാനേതേതു
ജന്മത്തിലെന്നവൻ വാക്കു കേട്ടു
രാജാവിൻ മായാവിമോഹം നീങ്ങി നിന്നെ-
യർപ്പിച്ചു പൂജിച്ചുപാസിക്കയായ്
6. നാരദൻ നൽകിയ മന്ത്രസ്തോത്രങ്ങളാൽ
ശേഷമൂർത്തേ നിൻ തപം തുടങ്ങി
ഏഴുദിനം കൊണ്ടു വിദ്യാധരപദം
കിട്ടിയെന്നാലും ഭജിച്ചു നീണാൾ
7. താമരത്തണ്ടുപോൽ തൂവെള്ളയായിരം
നാവും തലയും ചുഴന്നു നിൽക്കും
സിദ്ധസംഘത്തിൻ സ്തുതി,യാ പ്രസന്നമാം
പ്രത്യക്ഷരൂപം തെളിഞ്ഞു കണ്ണിൽ
ആത്മതത്വത്തെയുപദേശിച്ചു വര-
മേകീട്ടു ദേവൻ മറഞ്ഞുപോയി
8. ഭക്തതിലകമാ ചിത്രകേതു ലക്ഷ-
ലക്ഷവർഷം ഹർഷതുന്ദിലനായ്
ലോകമാകെ നിൻഗുണം പാടിത്തൻവിദ്യാ-
ധാരിണിമാരൊത്തു സഞ്ചരിച്ചു
സംഗാതിരേകരഹിതനായ് ലൌകിക-
ഭോഗത്തിലെല്ലാം വിരക്തനായി
9. സാമാജമദ്ധ്യത്തിൽ അങ്കത്തിൽ ഗൌരിയെ
കാമാന്തകൻ താങ്ങും കാഴ്ച കാൺകെ
കൈലാസം പൂകിയ ചിത്രകേതു നിന്ദി-
ച്ചോരോ പരിഹാസവാക്യമോതി
ഗൌരീശാപത്തിനു പാത്രമായ്, ആസക്തി
പൂർണ്ണമായ്പ്പോകാൻ നിൻ ലീലയാവാം
10. നിസ്സംഭ്രമം ശാപമോക്ഷവും വാങ്ങാതെ
വൃത്രാസുരനായ് ജനിച്ചു പാരിൽ

യുദ്ധമദ്ധ്യത്തിൽ ദേവേന്ദ്രന്നു ഭക്തിയാ-
ലാത്മതത്വത്തെയുപദേശിച്ചു
ശത്രുവിന്നജ്ഞാനം നീക്കി നിൻ തൃപ്പദം
പ്രാപിച്ചു, ആശ്ചര്യമാച്ചരിത്രം

11. ഇന്ദ്രനെക്കൊല്ലാൻ നിൻ ഭക്ത ദിതി ചെയ്ത
കർമ്മത്തിലുണ്ടായി ഇന്ദ്രസഖർ
ദിവ്യമരുത്തുക്കൾ നിൻസേവനം ശുഭ-
മേകുന്നിതാർക്കും , രക്ഷിക്കയെന്നെ

ദശകം 24 പ്രഹ്ലാദചരിതം

1. കോലത്താൽ ഭ്രാതാവിൻ മൃത്യുകേട്ടു, ദുഃഖ-
ഭാരാൽ ക്രുധിതൻ ഹിരണ്യശിപു
ചെയ്താൻ പ്രതിജ്ഞ സഭയിൽ, വധിക്കുവൻ
വിഷ്ണുവെ,യെന്നു മദാന്ധതയാൽ
2. ഘോരതപത്താൽ വിധാതാവിൽനിന്നവൻ
നേടീ വരം സുരമാനുഷരാൽ
തിര്യക്കിനാലും വരില്ലാ മൃതി,യഹ-
ങ്കാരിയായ് സ്വർഗ്ഗമടക്കി വാണു
3. കൊല്ലാനണഞ്ഞു വൈകുണ്ഠത്തിൽ, ശത്രുവി-
ന്നുള്ളിൽ സൂക്ഷ്മാന്തര്യാമിയായണുവായ്
ബാഹ്.നേത്രത്തിനദൃശ്യനാം നീ ഭയ-
ന്നോടിയെന്നോർത്തു ഗർജ്ജിച്ചു ശത്രു
മൂവുലകും തേടീ,കണ്ടില്ലാ തന്നക-
ക്കാമ്പിലിരിക്കുമണുസ്വരൂപം
ഞാൻവിജയി, വിഷ്ണു തോറ്റുവെന്നാനന്ദി-
ച്ചാ മൂഢമാനസൻ വീട്ടിലെത്തി
4. ഗർഭസ്ഥനാം സുതൻ നാരദവാണിയാൽ
ഭക്തിരഹസ്യമറിഞ്ഞ ധന്യൻ
ജാത്യാ അസുരശിശുവെന്നാലും ഭക്തോ-
ത്തംസദൃഷ്ടാന്തം പ്രഹ്ലാദനെന്നോൻ
5. ഹാസ്യമസുരരിൽ, ദാസ്യമോ വിഷ്ണുവിൽ,
ആസുരമായ പഠിപ്പിൽ വൈരം
തൻഗുരുവോതുമഭദ്രം വെടിഞ്ഞവൻ
ഭദ്രം നിൻ തൃപ്പാദശ്രദ്ധ നേടി
6. ഏതു പഠിച്ചതിൽ ശ്രേഷ്ഠം, ഭഗവാനിൽ-
ഭ്ഭക്തിയെന്നോതും മകനെക്കാൺകെ
കോപിച്ചു, സ്വാഭാവികമിവൻ തൻബുദ്ധി
യോതീ ഗുരു,ഞങ്ങൾക്കില്ല കുറ്റം
കൊല്ലാനുറച്ചു ഭവദ്പാദദാസനെ
പുത്രനീബാലനെന്നോർത്തതില്ല
7. ശൂലത്തിനാലെ പിളർന്നിട്ടും ദിഗ്ഗജ-
ത്താലെ ചവിട്ടീട്ടും ചത്തതില്ല
സർപ്പം കടിച്ചിട്ടും പട്ടിണിക്കിട്ടിട്ടും
കുന്നിൽനിന്നുന്തീട്ടും ചാവുന്നില്ല

അന്നം വിഷമയം തിന്നിട്ടും പീഢക-
ളെന്തൊക്കെയേറ്റിട്ടുമില്ല മൃത്യു
നിന്നിലാത്മാർപ്പണം ചെയ്ത പ്രഹ്ലാദനാ
വൻപീഢയൊന്നുമേയേറ്റതില്ലാ

8. പ്രാചിയിൽ ശുക്രഗുരൂഗൃഹത്തിൽ ആഴീ-
തീരേ വരുണപാശത്താൽക്കെട്ടി
അപ്പോഴും കൂട്ടർക്കു ഭക്തിതത്വം ,മോക്ഷ-
മാർഗ്ഗവും ബാലനുപദേശിച്ചു
9. സർവ്വാസുരബാലർ നിന്നെ സ്തുതിക്കുന്ന-
തെന്നറിഞ്ഞച്ഛൻ കോപാന്ധനായി
ആരാണു നിൻബലം, വിഷ്ണുവാണെൻബലം
നിൻബലം ലോകബലവും വിഷ്ണു
മൂവുലകും സർവ്വം വിഷ്ണുതാ,നെന്നവൻ
ധീരനോതീ സത്യവാചകത്തെ
10. വാളുമിളക്കിയെവിടേയവൻ,സർവ്വ-
ലോകാത്മനാം ഹരിയെന്നലറി
തൂണിൽത്തുരുമ്പിലുമുള്ളവനെ തൂണി-
ലാഞ്ഞടിച്ചിട്ടു പിളർത്തുവോനായ്
പിന്നെപ്പറയാനെളുതല്ല, ശ്രീഹരേ,
വിശ്വാത്മക, കൃപാശീല, ശൌരേ,
സർവ്വാമയം തീർത്തു നൽകണമാനന്ദം
സർവ്വാത്മകാ, ഗുരുവായൂരപ്പാ

ദശകം 25 നരസിംഹാവതാരം

1. തൂണിൽ പ്രഹരിക്കും ദൈത്യകർണ്ണങ്ങളെ
ചൂർണ്ണമാക്കുന്ന മഹാനിനാദം
അണ്ഡകടാഹത്തിനുൾഭാഗമൊക്കെയും
ചുറ്റിത്തിരിയും മഹാകമ്പനം
മുമ്പൊന്നും കേൾക്കാത്തൊരാനാദകമ്പനം
കമ്പമായ് വീണു ദൈത്യന്റെ ചിത്തിൽ
ഒന്നു വിറച്ചവൻ,ബ്രഹ്മാവു പോലും തൻ
സ്ഥാനത്തിലൊന്നു ചലിച്ചുപോയി
2. ക്രുദ്ധനസുരന്റെ കണ്ണിൽക്കാണായ് പാതി
മർത്ത്യമൃഗമായ തേജോരൂപം
ഭീഷണമാശ്ചര്യമെന്തിതെന്നമ്പര-
ന്നാ ഭ്രാന്തചിത്തൻ വിറച്ചു നിൽക്കേ
ജൃംഭിച്ച വെള്ളരോമങ്ങളാൽ രശ്മികൾ
എങ്ങും വികസിക്കും കാഴ്ച കണ്ടു
3. നന്നായ്ത്തപിച്ച സുവർണ്ണനിറം രൂക്ഷ-
മായിയുരുട്ടി മിഴിച്ച നേത്രം
കമ്പനം കൊണ്ടെഴും ചെഞ്ചിട കേസരം
അംബരം മൂടുന്ന ദീപ്തദേഹം
ആകെത്തുറന്ന വായ് വിസ്താരമേറിയ
ഏതോ മഹാഗുഹയെന്നു തോന്നും

ന്വു ചുഴറ്റുന്ന വാൾപോലെ, നീട്ടിയ
ദംഷ്ട്രകളേറ്റം ഭയാനകങ്ങൾ

4. മേൽവലിതൻ ചുളിത്താടി,ഭയങ്കര-
മാം ഹനു,ഹ്രസ്വം തടിച്ച കണ്ഠം,
ആയിരം കൈനഖശ്രേണിപ്രസരങ്ങൾ
തീക്ഷ്ണങ്ങൾ രശ്മികൾ താപദങ്ങൾ
ആകാശം ലംഘിക്കും കാർമേഘഘോഷം പോൽ
പൊട്ടിച്ചിതറിടുമട്ടഹാസം
ആസുരലോകത്തെയാട്ടിയോടിച്ചൊരാ
നാരസിംഹം വപു കൈതൊഴുന്നേൻ

5. കൊല്ലുമിവനെയിവനാവാം വിഷ്ണു,വെ-
ന്നോടിവരുന്നു ഗദ ചുഴറ്റി
ആസുരരാജനവനെയവിടുന്നു
ചുറ്റിപ്പിടിച്ചു തടിച്ച കയ്യാൽ
വീരൻകുടഞ്ഞു മാറീട്ടു പരിചയും
വാളുമെടുത്തു വരുന്നു വീണ്ടും
ലോകം വിഴുങ്ങാനൊരുങ്ങുമവിടുത്തെ
നേരിടാ, നാശ്ചര്യം വേറെയുണ്ടോ

6. വട്ടം ചുഴന്നു കറങ്ങിയൊഴിയുന്ന
ദൈത്യാധമനെയിരുകയ്യാലേ
ഞെക്കിപ്പിടിച്ചു തുടമേൽക്കിടത്തിവാ-
തിൽപ്പടിമേൽ നിറസന്ധ്യാനേരം
മാറിൽനഖമാഞ്ഞമർത്തിച്ചുടുചോര
കോരിക്കുടിച്ചു നീരാടി ഘോഷം
ലോകം പിളർത്തുന്ന സിംഹനാദങ്ങളാ-
ലാരേയും ഞെട്ടിച്ചു ഘോരഘോരം

7. പിന്നെ ത്യജിച്ചു ജഡം, നിണം പൂണ്ട തൻ
ഉന്നതദേഹത്താൽ പൊങ്ങിച്ചാടി
ദൈത്യസമൂഹത്തെത്തച്ചുടച്ചാശ്ചര്യം
സർവ്വചരാചരവും കുലുങ്ങി
ഭൂമി വേഗത്തിൽച്ചുഴന്നു സമുദ്രത്തിൽ
കുന്നുപോലെത്തിരമാല വന്നു
പർവ്വതജാലത്തിൽ സ്ഫോടനം, താരകൾ
തമ്മിലിടിച്ചു പൊടിയുയർന്നു
ബ്രഹ്മാണ്ഡമാകെയാ സംഹാരലീലയാൽ
വല്ലാത്തവസ്ഥയിൽ കമ്പിതമായ്

8. മാംസവപാരക്തഭീഷണം ഘോരാന്ത്ര-
മാലാധരം വപു സിംഹനാദം
രോഷം പീണ്ടാ സഭാമദ്ധ്യേ വിളങ്ങും നിൻ
ചാരെയൊരാളുമണഞ്ഞതില്ല
ശർവ്വദേവേന്ദ്രവിരിഞ്ചാദിയും ഭയ-
ന്നങ്ങയെ ദൂരെ നിന്നേ സ്തുതിച്ചു

9. ഒട്ടും കുറയാത്ത നിൻകോപമാറ്റുവാൻ
ബ്രഹ്മാജ്ഞയാലേ പ്രഹ്ലാദനെത്തി

നിർഭയൻ ചെയ്തു നിൻ പാദനമസ്കാരം
കാരുണ്യമൂർത്തേ നീ ശാന്തനായി
കുഞ്ഞിൻനെറുകിൽത്തലോടീ കരങ്ങളാൽ
ഉച്ചം സ്തുതിക്കുമവന്നു നൽകീ
ഒന്നുമാവശ്യമില്ലെങ്കിലും സർവ്വവും
ലോകത്തിനാകെയനുഗ്രഹവും

10. രൌദ്രരസാഭിനയത്താൽ ജഗത്തിനെ
ഞെട്ടിച്ച ശുദ്ധാകൃതേ, വിഭു നീ
ശ്രീതാപനീയശ്രുതിയിൽ സ്ഫുടഗീത-
സർവ്വമാഹാത്മ്യം തികഞ്ഞവൻ നീ
സർവ്വോത്തമം നിസ്തുലം നിന്നെയാർക്കാവും
വന്നു ലംഘിക്കാൻ മരുത്പുരേശാ
നീ കനിയേണം പ്രഹ്ലാദപ്രിയാ, സർവ്വ-
മാമയം തീർക്കണം പാലിക്കേണം.

ദശകം 26 ഗജേന്ദ്രമോക്ഷം

1. പാണ്ഡ്യരാജാവിന്ദ്രദ്യുമ്നന്മലയാദ്രി
മോളിൽ നിൻ ധ്യാനത്തിൽ മഗ്നനായി
ആതിഥ്യകാമിയഗസ്ത്യന്റെയാഗമ-
മേതുമറിഞ്ഞില്ല, കണ്ടുമില്ല
2. ക്രോധിച്ചഗസ്ത്യൻ ശപിച്ചു, സ്തബ്ധാത്മാവേ
ആനയായ്പ്പോക നീ, നിൻസ്മൃതിയാൽ
ധന്യനായ്ത്തന്നെ കഴിഞ്ഞിതു ഹസ്തീന്ദ്ര-
രൂപിയായ് മാറീട്ടും പാണ്ഡ്യരാജൻ
3. പാലാഴിമദ്ധ്യത്രികൂടാചലേ പിടി-
യാനകളൊത്തു കളിച്ചു വാണു
സർവ്വജന്തുക്കളിൽ ശ്രേഷ്ഠനായ് ഭക്താഗ്ര്യ-
ഗണ്യനുത്കർഷയോടാ ഗജേന്ദ്രൻ
4. ദിവ്യദേശത്തിൻ മഹിമ, സ്വശക്തിയും
ഖേദമറിയിച്ചതില്ലവനെ
വേനൽവെയിലിലൊരു ദിനം പർവ്വത-
പ്രാന്തത്തിൽ താമരപ്പൊയ്ക തന്നിൽ
യൂഥവുമൊത്തീടിറങ്ങിക്കുളിർനീരി-
ലാറാടി ക്രീഡിച്ചാനിന്ദ്രദ്യുമ്നൻ
5. ദേവലശാപത്താൽ ഹൂഹൂഗന്ധർവ്വനാ
പൊയ്കയിൽ വാണു മുതലയായി
ആനതൻ കാലിൽപ്പിടിച്ചു പരമമാം
ശാന്തിയേകാൻ നീ തരുന്നു ക്ലേശം
6. നിൻഭക്തിവൈഭവത്താലാ മുതലയെ-
യായിരം കൊല്ലം ജയിച്ചുനിന്നാൻ
ഏകാഗ്രസിദ്ധിക്കും മുക്തിക്കും നാളാകെ-
യാനയെക്കീഴടക്കുന്നു നക്രം
7. പൂർവ്വജന്മജ്ഞാനഭക്തിസ്മൃതിയുദി-
ച്ചാ ധന്യനാർത്തൻ ഗജേന്ദ്രനപ്പോൾ

താമരപ്പൂത്തുമ്പിയാലിറുത്തർപ്പിച്ചു
നിർഗുണബ്രഹ്മസ്തുതികൾ പാടി

8. നിർഗുണബ്രഹ്മസ്തോത്രങ്ങൾ ശ്രവിച്ചിട്ടു
ബ്രഹ്മാദിദേവകൾ മാറിനിൽക്കെ
കാരുണ്യവേഗത്താൽ സർവ്വാത്മാ പക്ഷീന്ദ്ര-
വാഹനാരൂഢനായ് മുന്നിൽവന്നു
9. ഹസ്തപത്മത്താൽ ഹസ്തീന്ദ്രനെയുദ്ധരി-
ച്ചുഗ്രനക്രത്തെച്ചക്രാൽ വധിച്ചു
ഗന്ധർവ്വൻ ശാപവിമുക്തനായ് സാരൂപ്യ-
മുക്തിയാൽ ശോഭിച്ചാനനിന്ദ്രദ്യുമ്നൻ
10. ഇക്കഥ പാടി പ്രഭാതത്തിലെന്നേയും
നിന്നേയുമൊപ്പം സ്തുതിക്കുന്നോരിൽ
ഉത്തമശ്രേയസ്സിണങ്ങുമെന്നോതീട്ടു
ഉത്തമഭക്തനെക്കൊണ്ടുപോയി
വൈകുണ്ഠമാകും സ്വധിഷ്ണയെ പ്രാപിച്ച
വാതാലയേശ്വരാ, കാക്കുകെന്നെ

ദശകം 27. പാലാഴിമഥനവും കൂർമ്മാവതാരവും

1. ദേവസ്ത്രീയേകിയ കൽപ്പകപ്പൂമാല
ദേവേന്ദ്രന്നേകി ദുർവ്വാസാമുനി
ഐരാവതമതു കാലാലരക്കയാ-
ലിന്ദ്രന്നു നൽകി കടുത്ത ശാപം
നീയൊഴിഞ്ഞന്യദേവാംശസംഭൂതരാം
മാനവർക്കുണ്ടാമോ ക്ഷാന്തിശീലം
2. വന്നു ജരാനരയിന്ദ്രാദിദേവർക്കു
ചെന്നു തോല്പ്പിച്ചാരസുരസൈന്യം
ശർവ്വബ്രഹ്മാദികളെത്തി നിൻ സന്നിധേ
നിർവ്വാണമൂലമാം തമ്പുരാനേ
3. ബ്രഹ്മാദിദേവസ്തുതിയാൽ പ്രസന്നനായ്
മുന്നിലെത്തീ തേജസ്സോടെ ദേവൻ
സന്ധിചെയ്താലുമസുരരോടൊന്നിച്ചു
മന്ഥനം ചെയ്തിട്ടമൃതെടുക്കാൻ
4. സന്ധാനം ചെയ്തിട്ടു മന്ഥാനമായിട്ടു
മന്ദരശൈലവും കൊണ്ടുപോകെ
ക്ഷീണിച്ചു വീണു, ഗരുഡന്നു മേൽ ഗിരി
ലന്തപ്പഴം പോലെടുത്തുവെച്ചു
പാൽക്കടലിൽക്കടകോലായതിനെ നീ
തൽക്ഷണം കൊണ്ടുപോയിട്ടു വിഷ്ണോ
5. വാസുകി പാശമായ്, സർവ്വൌഷധിബീജ-
ജാലവും ചേർത്ത കടൽ മഥിക്കെ
ദേവന്മാർ വാലിലസുരർ തലക്കലും
വ്യാജത്താലാക്കിനാൻ വാസുദേവൻ

6. ആകെക്കലങ്ങിച്ചുഴന്നു മറിയുന്ന
പാലാഴിമദ്ധ്യത്തിൽ താഴ്ന്നു ശൈലം
ദേവപ്രിയാർത്ഥം കഠോരപൃഷ്ഠത്തോടെ
ആമയായ് ദേവനവതരിച്ചു
7. വജ്രം പോലുള്ള പുറംചട്ട, വിസ്താരം
യോജനലക്ഷമാ കൂർമ്മദേഹം
ആഴിയിലാഴ്ന്ന ശൈലേന്ദ്രനെ വേഗത്തി-
ലൂഴിതലത്തിലുയർത്തി നിർത്തി
8. പൊങ്ങുന്ന മന്ദരം കണ്ടിട്ടു മോദിച്ചു
മന്ഥനം വീണ്ടും തുടങ്ങയായി
രണ്ടുഗണത്തിലും വാസുകിയിൽ ദേവ-
നാവേശിച്ചിട്ടു ബലം പകർന്നു
9. ഭ്രാമണവേഗത്തിൽ പൊങ്ങുംശിലാദ്രിമേൽ
താമരക്കൈ വെച്ചു നിൽക്കും നിന്നെ
ബ്രഹ്മാദിദേവകൾ പൂതൂകിപ്പൂജിച്ചു
പാടിസ്തുതിച്ചഭ്രവീഥി തന്നിൽ
10. വാസുകി തൻ ഫണം വീശും വിഷക്കാറ്റിൽ
ദേവാസുരന്മാർ തളർന്നുപോകെ
കാരുണ്യരൂപാ, ചൊരിഞ്ഞു മഴമേഘം
ദേവരിൽമാത്രം നിന്നാജ്ഞയാലേ
11. നക്രങ്ങളേറിത്തിമിംഗലങ്ങൾ ഭ്രമി-
ച്ചാക്രാന്തമായിടും പാൽസമുദ്രം
നിർവ്വികാരം ഏകനായിട്ടു രണ്ടുകൈ
നീട്ടിക്കടഞ്ഞ മരുത്പുരേശാ
രോഗത്തിൽ നിന്നു കര കേറ്റി പാലിക്ക,
നീയൊഴിഞ്ഞാരുണ്ടെനിക്കഭയം

ദശകം 28 ലക്ഷ്മീസ്വയംവരം

1. ആദ്യമുണ്ടായതു കാളകൂടം ,വിഷ-
ജ്വാല വമിക്കുന്ന ഹാലാഹലം
ദേവസ്തുതിയാലെ പ്രീതൻ മഹേശ്വര-
നാ വിഷം ഭക്ഷിച്ചു നിൻപ്രിയാർത്ഥം
2. പിന്നെയുണ്ടായി സുരഭി, യവളെ നീ
ധന്യർ ഋഷിമാര്ക്കു നൽകി മോദാൽ
ഉച്ചൈശ്രവൈരാവതമൃഗരത്നങ്ങൾ
കൽപ്പവൃക്ഷാപ്സര ദേവേന്ദ്രന്നും
3. നിന്നിലനുരക്ത, കന്യ, കമനീയ
പിന്നെ ജനിച്ചു കമലദേവി
രാഗവിലോലരായേവരും ആ വിമ-
ലാംഗിയെക്കണ്ടു മയങ്ങി നിന്നു
4. നിന്നിലർപ്പിച്ച ഹൃദയമുള്ളാ ദേവി-
ക്കിന്ദ്രനേകി രത്നസിംഹാസനം
സർവ്വോപചാരങ്ങൾ മന്ത്രങ്ങളാൽ ഋഷി-
വര്യർ നടത്തിയഭിഷേചനം

5. മുഗ്ദ്ധകടാക്ഷപുഷ്പത്താലഭിഷിക്ത-
മത്തിരുമേനി നീ ഭൂഷ ചാർത്തി
നന്മണികുണ്ഡലം പീതാംബരം ഹാര-
മെന്നിവ ചാർത്തിച്ചു ദേവവൃന്ദം
6. ഭൃംഗനാദം മുഴങ്ങുന്ന സ്വയംവര-
മംഗളമാലയെടുത്തു ദേവി
കുംഭസ്തനഭാരമോടെ മന്ദം നട-
ന്നാമഞ്ജുനൂപുരതാളത്തോടെ
വ്രീളാവിലാസങ്ങളോടെയക്കാമിനി
നീലായതാക്ഷന്നരികിലെത്തി
7. ഈശനും ബ്രഹ്മാവും സദ്ഗുണരെങ്കിലും
ദോഷലേശങ്ങളുണ്ടായവർക്കും
സർവ്വരമ്യം നിഷ്ക്കളം നിർഗ്ഗുണം ദോഷ-
ഹീനം ഹരിക്കു വരണമാല്യം
8. മാറിലെ ശ്രീവത്സമാക്കീയനന്യമാം
പ്രേമവായ്പ്പേറും ശ്രീമാതാവിനെ
മാനിച്ചു, ലക്ഷ്മീകടാക്ഷം പൊഴിയുമാ
മാറിനാൽ ഭൂമി സമൃദ്ധമായി
9. അത്യന്തമോഹനവിഭ്രമയായ് മദ-
മത്തയായ് വാരുണി വന്നു പിന്നെ
താമസാജ്ഞാനത്തിൻ കാരണിയാമവൾ
ആസുരശ്രേഷ്ഠർക്കു സമ്മാനമായ്
10. പുത്തൻ കാർമ്മേഘ മനോജ്ഞശരീരനായ്
കയ്യിലമൃതകലശമേന്തി
നീയുയർന്നംബുധി തന്നിൽ ധന്വന്തരേ,
ശ്രീമാരുതേശ, സർവ്വാർത്തിഹാരേ

ദശകം 29 മോഹിനി അവതാരം

1. തട്ടിയെടുത്തമൃതത്തെയസുരന്മാർ
പൊട്ടിക്കരഞ്ഞു നിരാശർ ദേവർ
പെട്ടെന്നവിടെ മറഞ്ഞു നീ,ദൈത്യരോ
കൂട്ടരുമായിക്കലഹമായി
2. കാന്തിയിൽ പ്രായത്തിൽ ശ്യാമ, കുച-
കുംഭഭാരത്താലൊന്നു കുനിഞ്ഞ മേനി
പീയൂഷകുംഭം മറന്നിട്ടു ദൈത്യരാ
മോഹിനീകുംഭവിവശരായി
3. മാൻമിഴീ നീയാരു,ഞങ്ങൾക്കു പീയൂഷ-
ധാര വിളമ്പൂ നീ, എന്നു കേൾക്കെ
ആരൂഢരാഗവിവശരോടോതിനാൾ
ഞാനവിശ്വാസ്യ,കുലടയല്ലേ
4. മോദിച്ചു നൽകീ സുധാകലശം മമ
ദുശ്ചേഷ്ടിതങ്ങൾ ക്ഷമിക്കേണമേ

ഓതീ, വരി വേർതിരിച്ചിരുത്തീ,ലീലാ-
ലോലയായ് മെല്ലെ സുധ വിളമ്പി

5. എന്നിൽപ്രണയിനി,യെന്നു നിനച്ചിട്ടു
മിണ്ടാതിരുന്നു അസുരരെല്ലാം
ദേവർക്കുമാത്രം സുധ വിളമ്പി ഭക്ത-
ലോകർക്കു മാത്രമധീനനീശൻ
ദേവവേഷം പൂണ്ടമൃതകണം പാനം
ചെയ്താൻ സ്വർഭാനുവാം രാഹുവപ്പോൾ
സ്വന്തസ്വരൂപമെടുത്തു ജഗദീശൻ
രണ്ടായ് മുറിച്ചിതാ രാഹു തന്നെ

6. നൽകി സുധാഹരണത്തിൻ ഫലം ദേവൻ
ദേവാസുരന്മാരിടഞ്ഞു തമ്മിൽ
ദേവർബലിയുടെ മായയാൽ മോഹിത-
രാകെ സ്വരൂപത്തിലെത്തി വീണ്ടും

7. കാലനേമീ,മാലീമുഖ്യരെ നീ, പാകൻ
ജംഭൻ,വലി,ബലിയിന്ദ്രൻ താനും
ശുഷ്കവുമാർദ്രവുമാകയാൽച്ചാവാത്ത
ദുഷ്ടനമുചിയെ ഫേനത്താലും
കൊന്നിട്ടു, നാരദവാക്യത്താൽ നീ യുദ്ധം
നന്നായ് നിരോധിച്ചു വിശ്വമൂർത്തേ

8. ദൈത്യർ മോഹിച്ച നിൻ മോഹിനീരൂപത്തെ
കാണാൻ കുതൂഹലം പൂണ്ടു ശർവ്വൻ
ഭൂതഗണങ്ങളും ഗൌരിയുമൊത്തിട്ടു
വൈകുണ്ഠമെത്തി സ്തുതിച്ചു നിന്നു
ആശകേട്ടപ്പോളവിടുന്നു തൽക്ഷണം
താനെത്തിരോധാനം ചെയ്തു ദേവാ

9. ആരാമസീമയിൽ ലീലാവിലോലയായ്
പന്തിൽ കടാക്ഷമെറിഞ്ഞുകൊണ്ടും
കാമിനിയായിട്ടുടുപുട നീങ്ങിയും
മോഹിനീരൂപത്തെക്കണ്ട ശർവ്വൻ
കാമാരിയെന്നാലും കാമവേഗത്തിനാൽ
പുൽകിനാൻ ലജ്ജിത സുന്ദരിയെ
ഗൌരിതൻ സാന്നിദ്ധ്യം കൂടിയറിഞ്ഞില്ല
ഗൌരാംഗൻ കാമാർത്തനാകയാലേ

10. ഒട്ടു കുതറി ലജ്ജിച്ചോടും ദേവിയെ
പെട്ടെന്നനുഗമിച്ചിട്ടു രുദ്രൻ
വീര്യപ്രമോക്ഷത്താൽ ബോധമുദിക്കയാൽ
തത്വമറിഞ്ഞു, നിൻ മാഹാത്മ്യവും
നിന്നാലെ മാനിതനോതി നിന്മാഹാത്മ്യം
ഗൌരിയോടപ്പോൾ കൃതാർത്ഥനായി
അന്യാദൃശം പരിപാവനം നിൻ കഥ
എന്നെ നീ കാത്തരുളീടണമേ

ദശകം 30 വാമനാവതാരം

1. ശക്രൻ വധിച്ച ബലിക്കു ജീവൻ നൽകി
ശുക്ര,നവൻ സത്രമാബലിയായ്
ചക്രമുഖത്തെ ഭയപ്പെടാതെത്തൻ പ-
രാക്രമത്താൽ ഉലകം ജയിച്ചു
2. ദേവമാതാവാമദിതി , തൻ പുത്രർ ത-
ന്നാർത്തി കണ്ടിട്ടു വിഷണ്ണയായി
കാശ്യപൻ ചൊന്ന പയോവ്രതം പന്ത്രണ്ടു
നാളുകൾ ഭക്തിയോടാചരിച്ചു
3. നിന്നിൽ നിലീനമനസ്സാമവൾ മുന്നിൽ
വന്നു ഭവാൻ വ്രതപൂർത്തിനാളിൽ
ശ്യാമംചതുർഭുജം , തൃപ്പാദം വന്ദിക്കും
മാതാവിനോടോതിയിപ്രകാരം
ഞാൻമകനായിജ്ജനിക്കുമീ ദർശനം
ആരുമറിയാതെ വെച്ചിടേണം
4. കശ്യപവീര്യത്തിൽ സന്നിധാനം ചെയ്തു
ഗർഭപ്രവേശം ചെയതു, വിധാതാ-
പൂജിതവൈഷ്ണവദിവ്യശിശുവുണ്ടായ്
ശ്രാവണദ്വാദശിനാളിൽത്തന്നെ
5. ബ്രഹ്മാദിപൂജിതപുണ്യാശ്രമേ ദേവർ
ദുന്ദുഭി സന്തൂര്യഘോഷമോടെ
പൂ തൂകി.യഞ്ജലി കൂപ്പി,ജ്ജയജയ
മാതാപിതാക്കൾ നമസ്കരിച്ചു
തൽക്ഷണം നീ വടുവേഷം പടുതമം
കൈക്കൊണ്ടു , വാതാലയേശ, കൃഷ്ണാ
6. മേഖല,ദണ്ഡ,മജിനാ,ക്ഷമാലകൾ
നൽകീട്ടുപനയനം നടത്തി
ഉജ്വലതേജസ്വി, അഗ്നിഹോമം ചെയ്തി-
ട്ടശ്വമേധം ചെയ്യും മാബലിതൻ
യജ്ഞഗൃഹത്തിലേക്കീശ്വരാ, നീയന്നു
സത്കാര്യത്തിന്നായി യാത്രയായി
7. വാമനഗാത്രനാണെങ്കിലും ഭാവിയിൽ
ചേരും മഹിമാഗരിമ കാട്ടി
കാലൂന്നേ ഭൂമിയാകെക്കുലുക്കി,ക്കുട
ശത്രുതാപം കുറക്കാനായ് ചൂടി
ദാനവന്മാരെ പ്രഹരിക്കാൻ ദണ്ഡവു-
മേന്തിയോരാ നട സാരഗർഭം
8. നർമ്മദ തന്റെ വടക്കേക്കരയിലെ
യജ്ഞശാലക്കടുത്തെത്തിടുമ്പോൾ
തേജസ്സാൽ കണ്ണഞ്ചി ശുക്ര,നിവൻ സൂര്യ-
നഗ്നി,സനത്കുമാരാദ്യനാമോ
9. തേജസ്സു കണ്ട ഭൃഗുക്കളാൽ സ്വീകരി-
ച്ചാനയിക്കപ്പെട്ട രമ്യരൂപം
രോമാഞ്ചിതാംഗൻ സുകൃതി മഹാബലി
പാദം കഴുകി നമസ്കരിച്ചു

സർവ്വതീർത്ഥങ്ങളും പാവനമാക്കുമാ
പാദഗംഗാതീർത്ഥം ഭക്തിപൂർവ്വം
സ്വന്തശിരസ്സിൽ ധരിച്ചിട്ടസുരേന്ദ്ര-
നന്നു പരിസുദ്ധനായ് ഭവിച്ചു

10. പ്രഹ്ലാദവംശജൻ യാഗങ്ങൾ ചെയ്തവൻ
ബ്രാഹ്മണഭക്തി വിശ്വാസമുള്ളോൻ
ഈശൻ ജടയിൽ ധരിക്കും ഭവദ്പാദ-
ഗംഗയെത്തന്റെ ശിരസ്സിലേറ്റു
ജന്മമസുരമാണെങ്കിലും കർമ്മത്താ-
ലുന്നതി നേടുമെന്നുള്ള തത്വം
നന്നായുണർത്തും മരുത്പുരാധീശ്വരാ
എന്നെ നീയെന്നെന്നും പാലിക്കണം

ദശകം 31 ബലിദർപ്പഹരണം

1. തേജസ്വി ബാലനെക്കണ്ടതിപ്രീതനാം
മാബലി അഞ്ജലിബദ്ധനായി
ആരാധിച്ചോതി,യഭിലാഷമെന്താവാം
വ്ത്തമോ,ഭക്തം,ഭവനമാണോ,
ഭൂമിയോ,വിപ്രകുമാരാ, പറക ഞാൻ
ദാനമായ് സർവ്വം നിനക്കു നൽകാം

2. സർവ്വേശ്വരന്നു സർവ്വം നൽകാമെന്നുള്ള
ഗർവ്വവാക്യം കേട്ടു കാരുണ്യത്താൽ
ദൈത്യവംശത്തെ പ്രശംസിച്ചു , മൂന്നടി
മണ്ണുമാത്രം , സർവ്വമാര്ക്കു സ്വന്തം

3. വിശ്വേശനെന്നോടു മൂന്നടി മണ്ണോ നിൻ
ബാലിശബുദ്ധിയതിപ്രമാദം
സർവ്വമീഭൂമിയും നൽകുവനെന്നവൻ
ഗർവ്വോടെ പിന്നെയും ചൊന്ന നേരം
മൂന്നാമടി മണ്ണുപോലും നിന്റേതല്ലെ-
ന്നാവോളം ദർപ്പം ശമിപ്പിക്കാനായ്
സജ്ജനമെങ്കിലും ദുർവാക്കും ബന്ധന-
മൊക്കെയവന്നു നീ നൽകി ശൌരേ

4. മൂന്നടി മണ്ണിനാൽ പ്രീതനായില്ലെങ്കിൽ
മൂവുലകും പോരാ പ്രീതനാക്കാൻ
നീരട്ടിപ്പേറായി ദാനം കൊടുക്കുവാൻ
രാജാവൊരുങ്ങിയീ വാക്കു കേൾക്കെ
വീണ്ടും പരീക്ഷിക്കാൻ, നിൻ പ്രേരണയാലെ
രാജഗുരുവാകും ശുക്രനോതി
മാദേയം മാദേയം മറ്റാരുമല്ലിതു
ശ്രീഹരിയാം മായാമാണവകൻ

5. യാചകൻ വിഷ്ണുവാണെങ്കിൽ ഞാൻ സമ്പൂർണ്ണ-
കാമനായ്, ദാനം കൊടുക്കുവൻ, ഞാൻ
ശുക്രന്റെ ശാപം ഗണിക്കാതെ, നീരട്ടി-
പ്പേറായി സർവ്വമർപ്പിച്ചു നിന്നിൽ

വിന്ധ്യാവലിയേകും പാദ്യത്തോടൊപ്പമാ
സർവ്വസ്വദാനം വിചിത്രം ധന്യം

6. നിസ്സന്ദേഹം ചെയ്ത സർവ്വസ്വദാനം ക-
ണ്ടംബരചാരികൾ പൂ ചൊരിഞ്ഞു
ദിവ്യരൂപം ലോകർ നോക്കിനിൽക്കെ,ബ്രഹ്മാ-
ണ്ഡത്തെ ഭേദിച്ചു വളർന്നു നിന്നു
7. സത്യലോകം തൊട്ട പാദാഗ്രം ബ്രഹ്മാവു
കിണ്ടിവെള്ളത്താൽ കഴുകി നന്നായ്
വിശ്വങ്ങളൊക്കെ പവിത്രമായി ഹർഷ-
നൃത്തം ചവിട്ടിനാർ ഖേചരങ്ങൾ
ഭക്തനാം ജാംബവാൻ ഭേരി കൊട്ടി,ഭൂമി
ചുറ്റിയറിയിച്ചിതുത്സവത്തെ
8. ദൈത്യർ ബലിതന്നനുമതി കൂടാതെ
യുദ്ധം തുടങ്ങിപ്പരാജിതരായ്
കാലാത്മാവീഹരി, മുമ്പത്തെ യുദ്ധങ്ങൾ
കാലത്താലല്ലോ ജയിച്ചു നമ്മൾ
എന്തിനീ വീൺയുദ്ധം കാലത്തോടെന്നുള്ള
മാബലിവാക്യം ശ്രവിച്ചു ദൈത്യർ
സന്താപത്തോടെയനുസരിച്ചു വേഗം
പാതാളലോകം ഗമിക്കയായി
9. വാരുണപാശത്താൽ കെട്ടീ ഗരുഡൻ, നീ
വിശ്വേശനല്ലേ തരിക വേഗം
മൂന്നാമടിയെന്നുറക്കെപ്പറയവേ
വാമനവാക്യപ്പൊരുളറിഞ്ഞു
പാദം പതിക്കുകെൻ മൂർദ്ധാവിലെന്നവൻ
ഏതും വിറയാതെ ചൊന്ന നേരം
പ്രഹ്ലാദനെത്തി സ്വയം, തന്റെ പൌത്രനെ
മാനിച്ചു നിന്നെ ,സ്തുതിച്ചു നിന്നു
10. പൂർണ്ണപുണ്യം നിനക്കുണ്ടു നിൻ ദർപ്പത്തെ
നീക്കുവാൻ മാത്രമീ നാടകങ്ങൾ
സിദ്ധൻനിനക്കു ലഭിക്കുന്ന ലോകമോ
സ്വർഗ്ഗത്തേക്കാൾ ദിവ്യപുണ്യലോകം
പിന്നീടിന്ദ്രത്വവുമെന്റെ സായൂജ്യവു-
മെന്നു ബലിയെയനുഗ്രഹിച്ചു
ശുക്രാദിവിപ്രരാൽ യാഗവും പൂർത്തിയായ്
യജ്ഞേശ്വരാ, കാത്തിടേണമെന്നെ

ദശകം 32 മത്സ്യാവതാരം

1. ആറാം മന്വന്തരാന്ത്യത്തിൽ വിധാതാവു-
റങ്ങാൻ തുടങ്ങെ, മുഖത്തുനിന്നും
നാലുവേദങ്ങൾ ഹരിച്ചു ഹയഗ്രീവൻ
നൂലു രക്ഷിക്കാൻ നീയന്നെടുത്തു

ആദ്യമത്സ്യാവതാരസ്വരൂപം ഗുരു-
വായുപുരേശാ, ദ്രവിഡദേശേ

2. ദ്രാവിഡരാജാ സത്യവ്രതൻ സന്ധ്യക്കു
തർപ്പണം ചെയ്കെ കൃതമാലയിൽ
അഞ്ജലിതീർത്ഥത്തിൽക്കണ്ടു തിളങ്ങുന്ന
ബാലമീനത്തെശ്ശഫരിയായി
3. അർപ്പിച്ചു വീണ്ടും പുഴയിലപ്പോൾ മത്സ്യ-
ക്കുഞ്ഞു ഭയന്നതു കണ്ടു രാജൻ
അംബുപാത്രത്തിലെടുത്തു ഗൃഹത്തിലേ-
യ്ക്കങ്ങു വളർന്നു പൊടുന്നനവേ
ആദ്യം കുടം, കിണർ, പിന്നെക്കുളത്തിലും
വൻതടാകത്തിലുമായ് നിറഞ്ഞു
4. രാജർഷി തന്നുടെ യോഗപ്രഭാവത്താൽ
ആഴിയിലേക്കു നയിച്ചു നിന്നെ
നിന്നാജ്ഞയാലോ, പ്രളയത്തെക്കാണുവാൻ
സപ്താഹം കാക്കുവാൻ നീയുരച്ചു
5. ഏഴുദിനം കൊണ്ടു ഭൂതലം മുങ്ങുന്ന
മാമഴയോടെ പ്രളയമായി
രാജർഷി സപ്തർഷിമാരൊത്തപാരമാ
വാരിയിൽ ചുറ്റിത്തിരിയുകയായ്
6. നിന്നാജ്ഞ പാലിച്ചു, നൌരൂപിണി ധരാ
തന്നിൽക്കരേറിനാർ മാമുനിമാർ
വഞ്ചിതൻ കമ്പനത്താൽ വിറക്കെ,മത്സ്യ-
മൂർത്തിയായ് വീമ്ടുമാവിർഭവിച്ചു
7. യോജന ലക്ഷദീർഘം മഹാതേജസ്വി
മത്സ്യം കണ്ടാനന്ദതുന്ദിലരായ്
ഉത്തുംഗശൃംഗത്തിൽ ഭൂമിയാം തോണിയെ
കെട്ടിയുറപ്പിച്ചിതാജ്ഞ പോലെ
8. നൌക വലിച്ചു ചരിച്ചു പ്രപഞ്ചത്തെ
കാണിച്ചു മാമുനിമാർക്കെല്ലാർക്കും
സത്യവ്രതന്റെ സ്തുതി സ്വീകരിച്ചിട്ടു
തത്വജ്ഞാനോപദേശത്തെ നൽകി
9. കൽപ്പാന്തത്തിൽ മുൻപോൽ സപ്തർഷി സ്ഥാപിച്ചു
സത്യവ്രതനാകും ഭൂമിപനെ
വൈവസ്വതമനുവാക്കി, ഹയഗ്രീവ-
നോടടുത്തു വേദം വീണ്ടെടുക്കാൻ
10. ഏറെയുയ്ർന്ന തൻ കൊമ്പാൽ ഹയഗ്രീവ-
മാറിടം കുത്തിയവനെ വീഴ്ത്തി
വേദങ്ങളുദ്ധരിച്ചേകി വിരിഞ്ചന്നു
മാധവാ, ദുഃഖങ്ങൾ തീർക്കേണമേ

ദശകം 33 അംബരീഷചരിതം

1. വൈവസ്വതപുത്രൻ നാഭാഗനുണ്ടായി
അംബരീഷൻ മഹാചക്രവർത്തി

ഏഴാഴി ചൂഴുമൂഴിക്കു നാഥൻ, നിന്നി-
ലോരോ നിമിഷവും മഗ്നചിത്തൻ

2. എല്ലാം ഭവത്പ്രീതിക്കെന്നു ചെയ്യും ഭക്തി-
യൊന്നാലവനിൽ പ്രസാദിച്ചു നീ
ചോദിക്കാതേകീ,സംരക്ഷക്കായ് പൊന്നര-
മായിരമുള്ള സുദർശനത്തെ

3. നിന്നർച്ചനക്കായ് യമുനാതടത്തിലെ
സുന്ദരമാം മധുകാനനത്തിൽ
ആണ്ടൊന്നു ദ്വാദശീസുവ്രതം പത്നിയൊ-
ത്താചരിച്ചു,പശുദാനമേകി
ആറുകോടിപ്പശുദ്ദാന ഹരിവാസ-
രവ്രതശുദ്ധനായംബരീഷൻ

4. പാരണനേരത്തു പൂജ കഴിഞ്ഞു, ദുർ-
വാസമുനി വന്നതിഥിയായി
ഉണ്ണാൻക്ഷണിക്കെ പരാർത്തിശീലൻ കർമ്മം
ചെയ്യാൻ യമുനയിലേക്കു പോയി

5. പാരണക്കുള്ള മുഹൂർത്തമായിട്ടുമാ
മാമുനി വന്നില്ല, തത്പരനായ്
തുള്ളിജലം മാത്രമാചമിച്ചു വ്രത-
ഭംഗം വരുത്താതെയംബരീഷൻ
ദിവ്യദൃക്കാം മുനി കോപിച്ചു ശാസിച്ചു
കൃത്യയുണ്ടാക്കിജ്ജടയിൽനിന്നും

6. വാളെടുത്തീ ലോകമാകെ ദഹിപ്പിക്കാൻ
തീ തുപ്പി നിൽക്കുമവൾക്കു മുമ്പിൽ
നിർഭയൻ നിന്നു, നിരായുധൻ ,ചക്രമോ
ഭക്തസംരക്ഷണത്തിന്നൊരുങ്ങി
അഗ്നിയിൽപ്പാറ്റപോൽ കൃത്യയെയാക്കീട്ടു
പിന്നാലെപ്പാഞ്ഞു മുനിക്കു നേരേ

7. തൻനേർക്കടുക്കുന്ന കൃത്യയെക്കണ്ടിട്ടു
പേടിച്ചു പാഞ്ഞു ത്രിലോകമാകെ
ആർക്കാവും കാലചക്രത്തെ ലംഘിക്കുവാൻ
ബ്രഹ്മാവു കൈമലർത്തീ, ശിവനോ
മിണ്ടാതെ വിഷ്ണുവെ വന്ദിക്കയായ് ,മുനി-
യെല്ലാരും കൈവിട്ടതായറിഞ്ഞു

8. വൈകുണ്ഠം പ്രാപിച്ചു തന്നെ നമിക്കുമ്പോൾ ,
ഭക്തദാസൻ ഞാൻ മുനേ ശ്രവിക്കൂ,
ജ്ഞാനം തപസ്സും വിനയമുണ്ടെങ്കിലേ
മാന്യമായ്ത്തീരൂ,അറിഞ്ഞിടേണം
അംബരീഷന്റെ പദം മാത്രമാണിനി-
യങ്ങേക്കൊരാശ്രയം ചൊല്ലി വിഷ്ണു

9. തൻ കാലിൽ വീണ മുനിയിൽനിന്നും വേഗം
മാറിനിന്നിട്ടപ്പോളംബരീഷൻ
ചക്രായുധത്തെ സ്തുതിച്ചു, ചക്രം സ്വയം
പിൻവാങ്ങി, ദുർവ്വാസാവാശ്വസിച്ചു

അംബരീഷന്റെ കാരുണ്യവും വിഷ്ണുവിൽ
ഭക്തിയും ശ്ലാഘിച്ചു ആശിസ്സേകി

10. ഒറ്റ വർഷം കാത്തു ഒറ്റ വറ്റും തിന്നാ-
തൊറ്റ ജലത്തുള്ളിയാചമിച്ചു
പാരണവീട്ടി,മഹാമുനിയെയൂട്ടി-
യേറെ പ്രസന്നനായ് യാത്രയാക്കി
താനും ഭുജിച്ചു, പൂർവ്വാധികം ഭക്തനായ്
സായൂജ്യം നേടിനാനന്ത്യകാലേ
ഭക്തരെക്കാക്കും ഗുരുവായൂരപ്പാ നീ
ഭക്തയാമെന്നെ സംരക്ഷിക്കേണമേ

ദശകം 34 ശ്രീരാമചരിതം

1. രാവണനിഗ്രഹത്തിന്നു ദേവാദികൾ
പ്രാർത്ഥിക്കയാൽ വിഷ്ണു കോസലത്തിൽ
ഋശ്യശൃംഗേഷ്ടിതൻ പായസം ഭക്ഷിച്ച-
യോദ്ധ്യാധിപപത്നിമാർ വയറ്റിൽ
ശ്രീരാമലക്ഷ്മണന്മാരും ഭരതനും
ശത്രുഘ്നനുമായവതരിച്ചു
2. കോദണ്ഡരാമനായ് കൌശികയാഗത്തെ
സോദരനൊത്തിട്ടു കാത്തിടുവാൻ
മാമുനിയോതിയ മന്ത്രം ഗ്രഹിച്ചു,ഗ്ര-
താടകതന്നെയും നിഗ്രഹിച്ചു
ദിവ്യാസ്ത്രം നേടി വിശ്വാമിത്രഗേഹമാം
സിദ്ധാശ്രമത്തിങ്കൽ വിശ്രമിച്ചു
3. മാരീചനെത്തുരത്തീട്ടു യാഗാരംഭേ
രാക്ഷസന്മാരെ വധിച്ചു രാമൻ
പാദധൂളിസ്പർശമൊന്നിനാൽക്കല്ലായ
ഗൌതമപത്നിക്കു മുക്തിയേകി
വൈദേഹഗേഹത്തിൽ ശൈവചാപം കുല-
ച്ചിന്ദിര സീതയെ വേട്ടു രാമൻ
ഭാര്യമാരൊത്ത ഭ്രാതാക്കൾ വീരത്തോടെ
വീണ്ടുമയോദ്ധ്യാപുരിയിലെത്തി
4. മാർഗ്ഗം നിരോധിച്ച ഭാർഗ്ഗവരാമന്റെ
വൈഷ്ണവതേജസ്സു സംക്രമിക്കേ
കാന്തമൂർത്തേ, കാന്തയൊത്തു പുരത്തിൽ നീ
ശാന്തനായ് വാണു,സീതാഭിരാമൻ
ഏകദാ ശത്രുഘ്നനൊത്തു ഭരതനാ
കേകയരാജ്യം ഗമിച്ച കാലം
കേകയപുത്രി മുടക്കിയഭിരാമ-
രാജപട്ടാഭിഷേകം മനോജ്ഞം
5. താതോക്തി പാലിച്ചനുജനും സീതയു-
മായി,വില്ലേന്തി വനയാത്രയായ്
പിന്നിൽ വരുന്ന പൌരന്മാരെയും തട-
ഞ്ഞെത്തി ഗുഹന്റെ ഗൃഹത്തിൽ രാമൻ

ചീരം,ജട,ധരിച്ചിട്ടു ഗംഗ കട-
ന്നെത്തി ഭരദ്വാജന്നാശ്രമത്തിൽ
മാമുനി വാക്യത്താൽ ചിത്രകൂടത്തിലെ
ദിവ്യാശ്രമത്തിൽ വസിച്ചു രാമൻ

6. അച്ഛന്റെ മൃത്യുവിൻ വാർത്ത ഭരതന്റെ
വാക്കാലറിഞ്ഞിട്ടു ശ്രാദ്ധമൂട്ടി
പാദുകം മേദിനിയൊത്തേകി, അത്രിതൻ
കാൽതൊട്ടു വന്ദിച്ചു ദണ്ഡകത്തിൽ
ചണ്ഡകായൻ വിരാധന്നു നൽകീ മുക്തി
ശാരഭംഗന്റെയാഹൂതി കണ്ടു

7. ചെന്നു വണങ്ങിയഗസ്ത്യനെ,ത്താപസ-
ർക്കാനന്ദമേകാനരക്കവൃന്ദം
മുച്ചൂടുമേ മുടിച്ചീടുവാനായിട്ടു
സത്യപ്രതിജ്ഞയെടുത്തു ദേവൻ
വൈഷ്ണവചാപവും ബ്രഹ്മാസ്ത്രവും രാമ-
നേകീട്ടഗസ്ത്യനനുഗ്രഹിച്ചു
കണ്ടു പിതൃസഖാവാകും ജടായുവെ
ഗോദാതടത്തിലണഞ്ഞു രാമൻ
പഞ്ചവടിയിലൊരാശ്രമം കെട്ടീട്ടു
സീതാസമേതം രമിച്ചുവാണു

8. കാമാകുല ശൂർപ്പണേഖയെ സൌമിത്രീ-
ചാരത്തയച്ചു സൌമിത്രിയപ്പോൾ
രാക്ഷസീനാസിക ചെത്തീ, ഖരദൂഷ-
ണാദി,ത്രിശിരസ്സരക്കരേയും
പത്തായിരം പേരെയൊറ്റ ക്ഷണത്തിലാ
മൃത്യുഭവനത്തിലേക്കയച്ചു

9. സോദരീവാക്കുകോട്ടെത്തിയ രാവണൻ
മാരീചമായാമൃഗമയച്ചു
സീത മോഹിക്കയാൽ പിന്തുടർന്നു രാമ-
നാ മൃഗത്തിൽ ബാണമെയ്തു വീഴ്ത്തി
രാമനാദത്തിൽക്കരഞ്ഞു, സൌമിത്രിയെ
നിന്ദിച്ചുസീത പറഞ്ഞയച്ചു
രാവണൻ കട്ടതിലാർത്തനെന്നാകിലും
ജന്മസാഫല്യമായാശ്വസിച്ചു

10. സീതയെത്തേടവേ രാവണൻ കട്ടുവെ-
ന്നോതി മരിച്ച ജടായുവിനായ്
ശ്രാദ്ധബലികർമ്മമൂട്ടി,കബന്ധനെ
കൊന്നു, ശബരിയെക്കണ്ടു രാമൻ
പമ്പാതടത്തിൽ ലഭിച്ച വാതാത്മജൻ
ശ്രീഹനുമാനാൽ മുദിതനായി
വാതാലയേശ, വാതാത്മജവന്ദിതാ,
വാതം ഹരിച്ചു പാലിക്കയെന്നെ

ദശകം 35 ശ്രീരാമചരിതം (സുഗ്രീവസഖ്യം മുതൽ)

1. സുഗ്രീവസഖ്യത്തിനായിട്ടു ദുന്ദുഭീ-
ദേഹം പെരുവിരൽ കൊണ്ചു നീക്കി
ഒറ്റശ്ശരത്താലെയേഴു സാലങ്ങളെ
ഒപ്പം മുറിച്ചിട്ടൊളിഞ്ഞു നിന്നു
ബാലിയെക്കൊന്നു വിരഹിയായി, മതം-
ഗാശ്രമത്തിൽ ചാതുർമാസ്യം വാണു
2. ലക്ഷ്മണവാക്യം ഭയന്നിട്ടു സുഗ്രീവൻ
വാനരസൈന്യം വിളിച്ചുകൂട്ടി
സർവ്വദിക്കും സീതാന്വേഷണത്തിന്നെത്തും
വൻപട കണ്ടിട്ടു സന്തോഷിച്ചു
മോതിരം,ഗൂഢസന്ദേശവും ശ്രീഹനു-
മാനോടു ചൊല്ലിയയച്ചു രാമൻ
3. ആഴിതീരത്തു ശ്രീരാമകഥ കേട്ടു
പത്രം മുളച്ച സമ്പാതിയപ്പോൾ
കാണിച്ചു സ്ഥാനം, ഹനുമാൻ കടൽ ചാടി
ലങ്കയിൽക്കണ്ടു ജനകജയെ
അംഗുലീയം നൽകി,യുദ്യാനവും തകർ-
ത്തക്ഷകുമാരനെത്തച്ചരച്ചു
ബ്രഹ്മാസ്ത്രബന്ധിതൻ കണ്ടു ദശാസ്യനെ
ലങ്കാദഹനം കഴിച്ചു വീരൻ
വേഗം തിരിച്ചെത്തി, ചൂഢാമണി നൽകി
രാമനു ചിത്തം കുളിരുവാനായ്
4. സുഗ്രീവനെഗദവാനരശ്രേഷ്ഠരോ-
ടൊത്തു പടയുമായ് യാത്ര ചെയ്തു
ആഴിതീരത്തിൽ വിഭീഷണസഖ്യം ചെ-
യ്താ ശത്രുവാർത്ത ശ്രവിച്ച ശേഷം
മാർഗ്ഗംതരാത്ത വരുണന്മേലാഗ്നേയ-
മസ്ത്രം തൊടുത്തു ഭയപ്പെടുത്തി
വന്നു നമിച്ച വരുണൻ ചിറകെട്ടാ-
നന്നുകൊടുത്തിതു  മദ്ധ്യമാർഗ്ഗം
5. വാനരർ പാറയാൽ തീർത്ത നളസേതു
താണ്ടി ലങ്കാപുരിയെത്തി രാമൻ
പല്ലും മരവും നഖങ്ങളും കല്ലും കൊ-
ണ്ടല്ലോ നിൻ സൈന്യം നടത്തി യുദ്ധം
നാഗാസ്ത്രം കൊണ്ടിന്ദ്രജിത്തു ബന്ധിച്ചിതു
രാമനേയും തന്നനുജനേയും
പക്ഷീന്ദ്രപക്ഷക്കാറ്റേറ്റഴഞ്ഞു നാഗ-
മുത്തേജിതാംഗരായ് രണ്ടുപേരും
6. വേലേറ്റു ജീവൻ വെടിഞ്ഞ സൌമിത്രിയെ
മാരുതിയൌഷധപർവ്വതത്താൽ
പ്രാണൻ തിരിച്ചേകി,യമ്മഹായുദ്ധത്തിൽ
മായാവിയിന്ദ്രജിത്തെ വധിച്ചു
രാക്ഷസമായാവിക്ഷോഭം വിഭീഷണ-
വാക്കാൽ ശമിച്ച ശ്രീരാമദേവൻ

സൈന്യത്തെഭക്ഷിക്കും കുംഭകർണ്ണന്നന്ത്യ-
യാത്ര നൽകുന്നു തന്നസ്ത്രങ്ങളാൽ

7. ദേവേന്ദ്രൻ തന്ന രഥകവചത്തോടെ
രാവണനോടുഗ്രയുദ്ധം ചെയ്തു
ബ്രഹ്മാസ്ത്രം കൊണ്ടു മുറിച്ചു തല പത്തും
അഗ്നിവിശുദ്ധയെ സ്വീകരിച്ചു
ദേവവരത്താൽ മരിച്ചു ജീവിച്ചതാം
വാനരർ,സോദരർ സീതയുമായ്
പുഷ്പകത്തിൽ ലങ്കാരാജാവുമൊന്നിച്ചു
സസ്പൃഹം തൻ നാട്ടിലേക്കു പോന്നു

8. ദിവ്യാഭിഷേകം കഴിഞ്ഞു പത്തായിരം
കൊല്ലം സുഖിച്ചു ഭരിച്ചു വാണു
ഗർഭിണി സീതയെക്കഷ്ടം ശിവ ശിവ
ലോകാപവാദത്തിനായ് ത്യജിച്ചു
ശത്രുഘ്നനാലേ ലവണാസുരവധം
ധർമ്മത്തിനായിശ്ശംബൂകമോക്ഷം
വാത്മീകിഗേഹത്തിൽ സീത രണ്ടുണ്ണിയെ
രാമാത്മജന്മാരെപ്പെറ്റെടുത്തു

9. യജ്ഞത്തിൽ വാത്മീകിശിഷ്യർ കുശീലവർ
പാടുന്നിതാദ്യകാവ്യം മധുരം
വാത്മീകിവാക്കാലെ സീതയെക്കാണുവാ-
നാശിക്കെദ്ദേവി ഭൂഗർഭം പൂകി
കാലദേവൻ, സ്വർഗ്ഗാരോഹണകാലമാ-
യോർമ്മിപ്പിക്കുന്നു,ശ്രീരാമദേവൻ
സൌമിത്രിത്യാഗം വധതുല്യം ചെയ്തു തൻ
ഭൃത്യരുമൊത്തു സരയുവിങ്കൽ
മുങ്ങി, നിജപദവൈകുണ്ഠലോകത്തിൽ
മംഗളരൂപനായ് വാണിടുന്നു

10. ഉത്തമപൂരുഷമർത്ത്യാവതാരത്തിൽ
മർത്ത്യർക്കു പാഠം കൊടുത്തു ദേവൻ
പ്രേമത്തിന്നാസക്തിയാലും വിരഹം, ധ-
ർമ്മാസക്തിയാലും വിരഹദുഃഖം
ചക്രം ധരിച്ച പരാത്മാവിലാനന്ദ-
ബ്രഹ്മത്തിനുണ്ടോ വിരഹദുഃഖം
നിർവ്വികാര, ശുദ്ധസത്വമൂർത്തേ, ഗുരു-
വായുപുരേശാ, ഹരിക്ക താപം

## ദശകം 36 പരശുരാമചരിതം

1. അത്രിക്കനസൂയാപുത്രനായ് നീ പണ്ടു
ദത്തനാമത്തിലവതരിച്ചു
സ്വസ്ഥനായ് കാന്താസമേതം നിവൃത്തിമാ-
ർഗ്ഗത്തിൽച്ചരിക്കുന്ന നിന്നെക്കാൺകെ,
ഹേഹയകാർത്തവീര്യൻ തൻ ഗുരുവാക്കാൻ

മോഹിച്ചു, നീയാ വരം കൊടുത്തു
അഷ്ടൈശ്വര്യങ്ങൾ, തൻകയ്യാൽ മരണവും
പുത്രസുരക്ഷാവരവുമേകി

2. ആ വരം സത്യമായ്ത്തീരുവാനർജ്ജുന-
വീരപരാക്രമം കാരണമായ്
വേദബ്രഹ്മദ്വേഷി ഭൂഭാരമേറ്റിടും
രാജവംശത്തെ ഹനിക്കാനായി
ജാമദഗ്ന്യൻ രേണുകാത്മജൻ രാമനായ്
ഭാർഗ്ഗവവംശത്തിൽ വന്നുദിച്ചു
ഏറ്റമവരജനാകുന്ന രാമനിൽ
അമ്മയുമച്ഛനും പ്രീതിയാർന്നു

3. വേദം പഠിച്ചു പതിന്നാലാണ്ടെത്തിയ
രാമൻ താതാജ്ഞയെപ്പാലിക്കാനായ്
ഗന്ധർവ്വലീലയിലാസക്തയമ്മയെ
കൊല്ലാൻ മടിച്ച തൻ ജ്യേഷ്ഠരൊപ്പം
കൊന്നിട്ടു ജീവനയോഗമവർക്കെല്ലാം
വാങ്ങി വരമായ് പിതാവിൽനിന്നും

4. അമ്മക്കു പ്രത്യേകപ്രീതി വളർത്തുവാ-
നച്ഛനാവാഹിച്ച കാമധേനു
ക്രീഡിക്കുമാശ്രമം വിട്ടു ഹിമാലയ-
ഭൂമിയിൽ ഗൌരീപതിതപസ്സാൽ
വെണ്മഴു നേടിയസുരവധം ചെയ്തു
ദിവ്യാസ്ത്രമൊട്ടേറെ നൽകി ശർവ്വൻ
ചങ്ങാതിയാകുമകൃതവ്രണനുമൊ-
ത്താശ്രമം പൂകി പരശുരാമൻ

5. നായാട്ടിനെത്തിയ കാർത്തവീര്യാർജ്ജുനൻ
സൽക്കാരമേറ്റു ജമദഗ്നിയാൽ
കാമധേനൂസമ്പദ്സാരത്തിൽ  രാജാവു
മോഹിച്ചു,വാങ്ങാനായാളെ വിട്ടു
കിട്ടില്ല, മന്ത്രി തൻ ദുർവ്വാക്കു കേട്ടിട്ടു
തട്ടിപ്പറിക്കാൻ പടയയച്ചു
കൊന്നു മുനിയെ, ക്രുധിത സുരഭിയ-
ന്നുണ്ടാക്കി വമ്പിച്ച സൈന്യവ്യൂഹം
തോറ്റ ദുർമ്മന്ത്രിയാ രാത്രിയിൽ സൂത്രത്തിൽ
വത്സത്തെക്കട്ടു പുരം ഗമിച്ചു

6. ശുക്രനാൽ ജീവിതം നേടിയ താതങ്കൽ
നിന്നിക്കഥ കേട്ടു ക്രോധമോടെ
ചങ്ങാതിയൊത്തു ധ്യാനിച്ചു മഹോദരൻ
കൊണ്ടുവന്നസ്ത്രം ധനു മഴുവും
തേരിൽ സഖാവൊത്തു മാഹിഷ്മതിയെത്തി
വത്സത്തെയേകില്ല ചക്രവർത്തി
ക്രോധിച്ച രാമൻ പരശുവോങ്ങി, ഘോര-
ഘോരമാം യുദ്ധവുമാരംഭിച്ചു

7. ഉണ്ടു പതിനായിരം മക്കൾ, വീരനാം
സേനാപതി, മിത്രവ്യൂഹമേറെ
അക്ഷൌഹിണിപ്പടയുണ്ടു പതിനേഴു
കാർത്തവീര്യൻ നിന്നെ വന്നെതിർത്തു
സർവ്വമതിവേഗം നിശ്ശേഷം ഭസ്മമായ്
സർവ്വേശ്വരാ, നിന്റെ വെണ്മഴുവാൽ
മക്കൾ മരിച്ചതുമോടിപ്പോകുന്നതും
ക്രുദ്ധനായ്ക്കണ്ടിതു കാർത്തവീര്യൻ
8. ലീലയാ നർമ്മദാവാരി ചിറ കെട്ടി
രാവണഗർവ്വത്തെയന്നൊടുക്കി
വീരങ്ങളായിരം കൈകളാൽ ദിവ്യാസ്ത്ര-
മേറെപ്രയോഗിക്കും മന്നവനെ
നീ തടഞ്ഞു, വൈഷ്ണവം ചക്രവും കൂടി
രാമനെ വന്നു വണങ്ങി നിൽക്കെ
ശ്രീഹരി സാക്ഷാലിതെന്നറിഞ്ഞു ,ധ്യാന-
ലീനനായ് അർജ്ജുനൻ യുദ്ധമദ്ധ്യേ
ആയിരം കയ്യാകും ദോഷമറുത്തിട്ടാ
വീരനു വൈകുണ്ഠലോകമേകി
9. കോപിച്ച രാജപുത്രന്മാർ നിന്നച്ഛനെ-
ക്കൊന്നതു കണ്ടിട്ടതിദാരുണം
നെഞ്ഞത്തടിച്ചു കരഞ്ഞിടുമമ്മക്കാ-
യന്നെടുത്തു ഘോരമാം പ്രതിജ്ഞ
ധ്യാനിച്ചു നേടിയ ദിവ്യാസ്ത്രമായിത്തേ-
രേറീട്ടു ദിക്കുവിദിക്കു ചുറ്റി
ക്ഷത്രിയവംശവിഹീനമാക്കി ഭൂമി
കെട്ടടങ്ങി രാമന്നന്നു കോപം
10. അച്ഛനെജ്ജീവിപ്പിച്ചിട്ടു നൃപകുലം
മൂവേഴുവട്ടം മുടിച്ചു രാമൻ
സ്യാമന്തപഞ്ചകരക്തതീർത്ഥത്തിൽ ന-
ന്നായിപ്പിതൃതർപ്പണം നടത്തി
യജ്ഞത്തിൽ ഭൂമിയും സമ്പത്തും കശ്യപ-
ന്നേകീട്ടു സാല്വനോടേറ്റ നേരം
കൃഷ്ണൻ വധിക്കുമിവനെക്കുമാരന്റെ
വാക്കിനാൽ യുദ്ധനിവൃത്തി ചെയ്തു
11. ആയുധമൊക്കെ ത്യജിച്ചു മഹേന്ദ്രത്തിൽ
നീണ്ടനാൾ രാമൻ തപസ്സു ചെയ്തു
ഗോകർണ്ണത്തോളം കടലെടുക്കെ, ഭൂമി
താപസർക്കായിട്ടു വീണ്ടെടുത്തു
ആഗ്നേയത്താലേ ഭയപ്പെട്ട സിന്ധുവെ
മാറ്റിയകലെ സ്രുവമെറിഞ്ഞു
ഉദ്ധരിച്ചു കേരളത്തിനെ, വാതാല-
യേശ്വരാ സംരക്ഷിക്കേണമെന്നെ

ദശകം 37 കൃഷ്ണാവതാരപ്രസ്താവം

1. സാന്ദ്രാനന്ദം രൂപമാർന്ന ഹരേ, പണ്ടു
ദേവാസുരപ്പോരിൽ ദാനവന്മാർ
കർമ്മങ്ങൾ ശേഷിക്കയാലേ നിൻ കയ്യാലെ-
ക്കൊന്നിട്ടും മുക്തി പ്രാപിച്ചതില്ല
ഭൂമിയിൽ വന്നു പിറന്നോരവരാലെ
ഭാരത്താൽ പീഢിതയായ ഭൂമി
ദേവഗണങ്ങളോടൊത്തു ബ്രഹ്മാവിന്റെ
പാദത്തിലാശ്രയം കേണിരന്നു
2. ദുർജ്ജനഭാരത്താലേറെ മഥിതയായ്
മജ്ജനമാഴിയിൽ ചെയ്യും മുമ്പേ
കാക്കുവിവശയാമെന്നെ,യെന്നോതുന്ന
ഭൂമിയെ,ദ്ദേവരെ,ക്കണ്ടു ബ്രഹ്മാ
സർവ്വാമയഹാരേ, ശ്രീഹരേ, നിന്റെ തൃ-
പ്പാദവും ധ്യാനിച്ചിരുന്നിതൽപ്പം
3. ഭൂമിതൻ വാക്കു പരമാർത്ഥം,ഭൂഭാരം
തീർത്തിട്ടു ദേവസംരക്ഷ ചെയ്യാൻ
ആകെയൊരാൾ മാത്രം വൈകുണ്ഠവാസിയാം
ശ്രീഹരി,ശർവ്വനുമൊത്തു നമ്മൾ
പാടി സ്തുതിച്ചു ചരണം നമിക്കണം
പാലിക്കും,ഓതിനാൻ പത്മജന്മാ
4. മുഗ്ദ്ധമലയാനിലൻ വീശും പാലാഴി-
ത്തീരത്തിൽ നിൻപാദധ്യാനലീനൻ
നിൻവാക്കു ഹൃത്തിൽ ധരിച്ചു ബ്രഹ്മാവോതി
കേട്ടു ഞാൻ വിഷ്ണുവാക്യം, കേൾക്കുവിൻ
5. ദേവർക്കും ഭൂമിക്കും ഭീതിയും ദുഃഖവും
ദീനദശയും നൃപന്മാർ മൂലം
യാദവവംശത്തിൽ പൂർണ്ണാവതാരമായ്
ഞാൻവരുമുന്മൂലനത്തിനായി
ദേവർ,മുനിമാർപിറക്കണമംശമായ്
വൃഷ്ണിവംശത്തിലെൻ സേവനാർത്ഥം
6. കർണ്ണാമൃതമീ രസായനവാണിയാൽ
കർണ്ണം മനവും കുളിർന്നെല്ലാർക്കും
പുണ്യപുരാണമഥുരാപുരിയിലെ
ശൂരാത്മജൻ വാസുദേവനന്നാൾ
ദേവകനന്ദിനി ദേവകീദേവിയെ-
പ്പാണിഗ്രഹണം കഴിക്കയായി
7. ഭ്രാതാവു കംസനതിപ്രീതനായിട്ടു
സാരഥിയായി രഥം തെളിക്കെ
ദുഷ്ട,നിന്നെക്കൊല്ലുമെട്ടാമൻ പുത്രനെ-
ന്നുണ്ടായശരീരിവാക്യമപ്പോൾ
പേടിച്ചരണ്ട തൻ സോദരിയെക്കൊല്ലാൻ
വാളെടുത്തോങ്ങീ നൃശംസകംസൻ
8. കുത്തിപ്പിടിച്ചു മുടിയവൻ, വിട്ടില്ല
ക്രുദ്ധൻ ശ്രവിച്ചില്ല ശൌരീവാക്യം

കുട്ടികളല്ലേ നിനക്കു ശത്രു, തരാം
മക്കളെയെന്നായി ശൂരപുത്രൻ
അർപ്പിതമാദ്യശിശുവിനെക്കൊന്നില്ല
കംസൻ സഹജയിൽ സ്നേഹവായ്പ്പാൽ
ദുഷ്ടർക്കും കാരുണ്യബുദ്ധി കാണാം ചില
കാലത്തെന്നുണ്ടല്ലോ ആപ്തവാക്യം

9. നാരദർ ചൊന്നാനസുരാംശമാണു നീ
യാദവരൊക്കെയും ദേവാംശങ്ങൾ
മായാവി വിഷ്ണുവവതരിക്കുന്നേരം
ബാലന്മാരൊക്കെയാ പക്ഷമാകും
യാദവരൊക്കെത്തടവിലായ് ദേവകീ-
ബാലരെയൊക്കെയും കൊന്നു കംസൻ

10. ഏഴാമതാം ഗർഭമായിട്ടനന്താംശം
രോഹിണീഗർഭത്തിലാക്കി മായ
എട്ടാമതായി നീ, സച്ചിന്മയാത്മക
ദേവകീഗർഭത്തിലാവേശിച്ചു
ദേവസ്തുതനാകും കൃഷ്ണാ പരാഭക്തി
നൽകിയെന്നാമയം നീക്കിടേണം

ദശകം 38 കൃഷ്ണാവതാരം

1. ആനന്ദരൂപന്നവതാരകാലമായ്
പ്രാവൃഢം വന്നു, നഭസ്സിലാകെ
ശ്യാമമേഘങ്ങൾ നിറഞ്ഞു പ്രദീപ്തം നിൻ
മേനിതൻ കാന്തിപോലുജ്ജ്വലമായ്

2. ദിക്കു കുളിർത്തു മഴയാൽ, ജലം കണ്ടു
സജ്ജനചിത്തങ്ങളാശ്വസിച്ചു
ചന്ദ്രനുദിച്ചു,ത്രൈലോക്യംകുളിർപ്പിക്കാ-
നർദ്ധരാത്രിക്കു നീ വന്നുദിച്ചു

3. ബാലരൂപം വിഭൂതീകരം സുന്ദരം
ഹാരകിരീടകടകധാരം
ശംഖചക്രം ഗദാപങ്കജകാന്തിയെ
എങ്ങും വിതറുന്ന നിൻ സ്വരൂപം
മേഘശ്യാമം തിരുമേനിയാ രാത്രിയിൽ
സൂതിഗേഹത്തിൽ പ്രഭ പരത്തി

4. വക്ഷസ്ഥലത്തിൽ വിലീനയാം ലക്ഷ്മിതൻ
മന്ദാക്ഷലാസ്യകടാക്ഷത്താലേ
കംസഗൃഹത്തിലശ്രീ നീക്കി ശ്രീയേറും
ത്വത്സ്വരൂപം ചിത്രം കാമനീയം

5. ധീരമുനീന്ദ്രർ സമാധിയിൽ കാണുവാൻ
മോഹിക്കും പൂവുടൽ, ധന്യനായി
ആനന്ദക്കണ്ണീർ,രോമാഞ്ചങ്ങളോടെ കൺ-
നേരിൽക്കണ്ടു വസുദേവരപ്പോൾ

കണ്ണിന്നു തേൻകുഴമ്പാകുമാ രൂപത്തെ
ഗദ്ഗദത്തോടെ സ്തുതിച്ചു പാടി

6. ദേവ,പ്രസീദ,പരംപുരുഷാ,താപ-
വള്ളിയെക്കൺവാളാൽ വെട്ടുന്നു നീ
നിൻകരുണാമയവീക്ഷണത്താലെന്റെ
ഖേദങ്ങളൊക്കെയുമിന്നകന്നു
7. അമ്മ കഴുകിയാ പൊന്മേനി കണ്ണീരാൽ
സമ്മാനിതനായ് നീ സ്നേഹവായ്പ്പാൽ
അമ്മക്കുമച്ഛനും രണ്ടു പൂർവ്വം ജന്മ-
സംസ്മൃതി വന്നു നിൻ കാരുണ്യത്താൽ
മാനുഷബാലകവേഷത്തിലമ്മതൻ
മാറിൽ മടിയിലും നീ കിടന്നു
8. നന്ദാത്മജയേയും കൊണ്ടുപോരാൻ ശൌരി
നിന്നെത്തൻ കയ്യിലെടുത്തു മന്ദം
യോഗീശ്വരർ ശുദ്ധചിത്തിൽ ധരിക്കുന്ന
നിന്നെക്കമലത്തിൽ ഹംസം പോലെ
കയ്യിൽധരിച്ചച്ഛൻ പോകാനൊരുങ്ങുന്നു
മായാമയാ, നിന്റെയിച്ഛയെല്ലാം
9. അമ്പാടിതന്നിലവതരിച്ചീടിന
അമ്മഹാമായയാൽ പൌരലോകം
നിദ്രയിൽ മുങ്ങീ,യടച്ച കാരാഗൃഹ-
വാതിലും താനെത്തുറന്നുപോയി
10. ശേഷഫണക്കുടക്കീഴിൽ,മണിദീപ-
ശോഭ വഴി കാട്ടി നിൽക്കുന്നേരം
നീലയമുനവഴിമാറി,നിന്നാദ്യ -
യാത്രയായ് , നന്ദഗേഹത്തിലെത്താൻ
ഈശ്വരാ,വാതാലയേശാ,എൻ രോഗത്തിൻ
വേഗതയാറ്റിശ്ശമിപ്പിക്കണേ

ദശകം 39. യോഗമായാപ്രാദുർഭാവം

1. പേറീ ഭവാനെ യദുകുലജാതനാ
സാരഗർഭം യാത്രയാരംഭിക്കേ
കേറിപ്പെരുവെള്ളം കാളിന്ദിയിൽ, അതു
കേറിയില്ലാശ്ചര്യം പാദത്തിന്മേൽ
2. സുപ്തരെല്ലാരും, പെൺകുഞ്ഞു കരയുന്നു
വാതിലെല്ലാമേ തുറന്നിരിപ്പൂ
നന്ദവാടത്തിൽ പ്രസവതൽപ്പേ മായാ-
കന്യയെക്കൊണ്ടവൻ പൂകി ഗേഹം
3. കുഞ്ഞിൻ കരച്ചിൽ കേട്ടിട്ടു ഭടർ ചെന്നു
യൊല്ലി, പ്രസവമറിഞ്ഞ കംസൻ
ആർത്തനായ്, മുക്തചികുരനായ്, വേർപ്പണി-
ഞ്ഞെത്തി വിവശൻ കാരാഗൃഹത്തിൽ

സോദരി തൻ കയ്യിൽ പെൺകുഞ്ഞു കാണുന്നു
സ്തബ്ധനതുഷ്ടനായ് ഭോജരാജൻ
4. മായാവിയാകും മധുഹരൻ തൻ മായ-
യായിടാമെന്നോർത്തജ,മായയെ
ആനയിളംതാമരത്തണ്ടുപോലെടു-
ത്താഞ്ഞടിച്ചാൻ കടുംപാറതന്മേൽ
5. നിൻ ഭക്തൻ മൃത്യുപാശത്തിൽനിന്നെന്ന പോൽ
കുട്ടിയാകാശത്തുയർന്നു നിന്നു
എട്ടുകരത്തിലും ദിവ്യായുധം മഹാ-
അട്ടഹാസം, ദേവീരൂപം ചിത്രം
6. കംസാ, നൃശംസാ, നിനക്കെന്തു കാര്യമെൻ
മൃത്യുവിൽ, അന്തകൻ വന്നു ഭൂവിൽ
ചെന്നു തിരഞ്ഞോളു, എന്നവൾ ചെന്നേറി
നൂറ്റെട്ടു ദുർഗ്ഗാലയങ്ങളിലും
നാനാസ്വരൂപത്തിൽ നീളെ മരുദ്ഗണം
പാണി കൊട്ടിപ്പാടി സ്വീകരിച്ചു
7. ദേവീവചനം കേട്ടിട്ടഭിമാനികൾ
പൂതനയും പ്രലംബൻ ബകനും
കാരുണ്യഹീനർ നിന്നെക്കൊല്ലാനായിട്ടു
നാലുദിശയിലും സഞ്ചരിച്ചു
ഓരോ നവജാതക്കുഞ്ഞിനേയും കൊന്നു
ദുഷ്ടർക്കു ദുഷ്കരമെന്തു പാരിൽ
8. അമ്പാടിയിൽ നന്ദഗോപഗൃഹത്തിലെ
നന്ദപ്രിയതൻ കിടക്കയിന്മേൽ
കൈകാൽകുടഞ്ഞു, നാദം മുഴക്കി നീയും
ഉണ്ണിയുണ്ടായതറിഞ്ഞെല്ലാരും
ഗോകുലമാകെയും ആനന്ദനർത്തന-
കോലാഹലത്തിൽ തെളിഞ്ഞുനിന്നു
9. പുത്തൻകായാമ്പൂ പോൽ ചേതോഹരം മേനി-
യന്തികേയാദ്യമായ്കണ്ട നേരം
കണ്ണാൽ നുകർന്നും മുലപ്പാലു നേദിച്ചും
പൂപോൽത്തലോടിയും ശ്രീയശോദ
ഭൂവിലെപ്പുണ്യാത്മാസഞ്ചയമൊക്കെയും
നന്നായ് ജയിച്ചിട്ടു ധന്യയായി
10. നിൻ മംഗളത്തിനായ് നന്ദഗോപൻ പര-
മാനന്ദത്തോടെ ദ്വിജർക്കു നൽകി
എന്തെല്ലാം ദാനങ്ങൾ ഗോപർ സൽക്കർമ്മങ്ങൾ
മംഗളം നേർന്നു നിനക്കായ് ചെയ്തു
മൂവുലകത്തിനും മംഗളമേകും നീ
ആമയം തീർത്തെന്നെ പാലിക്കണം

ദശകം 40 പൂതനാമോക്ഷം

1. ചെന്നു മഥുരയിൽ കംസന്നു കപ്പത്തെ
നൽകുവാൻ നന്ദൻ ശുഭസ്വഭാവൻ
ചൊന്നാൻ വസുദേവൻ കംസപ്രഭൃതിതൻ
നിന്ദിതബാലവധത്താൽ തപ്തൻ
2. നിൻ പിതൃത്വം നന്ദഗോപന്നു നൽകീട്ടു
സമ്മതിയാദരപൂർവ്വമോതി
നിന്നുണ്ണിയുണ്ടായ വാർത്ത കേട്ടു സഖേ,
എന്നുണ്ണിയുണ്ടായ പോൽ സുഖദം
3. കാണുന്നനേകമശുഭശകുനങ്ങ-
ളിങ്ങു,മവിടേയും പോകവേണം
എന്നുണ്ണിക്കാപത്തണയുമോ ശങ്കിച്ചു
നന്ദഗോപൻ വേഗം യാത്രയായി
4. തക്കം നോക്കീട്ടു ലളിതവേഷം പൂണ്ടു
വണ്ടു ലാളിക്കും പൂ ചൂടിക്കൊണ്ടും
ചുണ്ടിൽ ചിരിയുമായ്, മായാബാലാ, നിന്റെ
സന്നിധിയെത്തിയൊരുത്തിയന്നാൾ
5. പൂതനയായിരം ബാലകഘാതിനി
യാതുധാനകുലനാരി വന്നു
ആരിവളെന്നുവ്രജവധുക്കൾ നോക്കെ
സ്നേഹം നടിച്ചു കടന്നെടുത്തു
6. ഭാവവിലാസത്താൽ ഗോപികമാരുടെ
മാനസവും കവർന്നാ ലളിത
നിന്നെ മടിയിലെടുത്തു വിഷം തേച്ച
സ്തന്യം തരുവാനൊരുങ്ങി വേഗം
7. കുഞ്ഞുങ്ങളെക്കൊല്ലും രാക്ഷസി തന്നുടെ
നഞ്ഞു പുരട്ടിയ പോർമുലകൾ
മാങ്ങ വലിച്ചു കുടിക്കുന്ന പോലെ നീ
ശങ്കയില്ലാതെ നീരൂറ്റിച്ചപ്പി
8. പ്രാണങ്ങളൂറ്റവെയട്ടഹസിച്ചിടി-
നാദംപോൽ രണ്ടു കയ്യും പരത്തി
സ്വന്തരൂപം പൂണ്ടു ഭൂവിൽ വീണു, കണ്ടോർ
കേട്ടോരുമൊന്നു ഭയന്നു ഞെട്ടി
9. കണ്ടു കേട്ടിട്ടു ഭയന്നു മോഹിച്ചിട്ട-
ന്നമ്പാടിയാകെക്കരഞ്ഞണഞ്ഞു
നീലാഞ്ജനമലമേലിന്ദ്രരത്നം പോൽ
നീ കളിക്കുന്നു മാറത്താശ്ചര്യം
10. സർവ്വജഗന്മംഗളാ, നിന്റെ നാമത്താൽ
നിൻരക്ഷ ചെയ്യുന്നു ഗോപികമാർ
ഗോപസംരക്ഷകാ, രോഗങ്ങൾ മാറ്റി നിൻ
തൃപ്പദദാസിയാക്കീടുകെന്നെ

ദശകം 41 പൂതനാദേഹദാഹവും ശ്രീകൃഷ്ണലീലയും

1. ശൌരി പറഞ്ഞതു കേട്ടു ഭയന്നു തൻ
   മന്ദിരപ്രാന്തമണഞ്ഞ നന്ദൻ
   ചുറ്റുംമരങ്ങൾ പൊടിച്ചുതകർത്തൊരു
   വസ്തുകണ്ടീശനെ ധ്യാനിക്കുന്നു
2. പൂതനാവൃത്താന്തം കേട്ടു ഭയവിസ്മി-
   താത്മാവവനാപ്പിശാചദേഹം
   വെട്ടിമുറിപ്പിച്ചു കഷ്ണങ്ങളൊക്കെയും
   ചുട്ടു ദൂരത്തെച്ചിതാഗ്നി തന്നിൽ
3. നീ പാൽ കുടിക്കയാൽ പൂതമാം പൂതനാ-
   ദേഹം ദഹിച്ചിട്ടുയർന്ന ധൂമം
   ചന്ദനം ഗുഗ്ഗുലു ചേർന്നകിൽഗന്ധമായ്
   ശങ്കയുണ്ടാക്കിയതെന്താശ്ചര്യം
4. എന്നംഗസംഗഫലം ദൂരെയല്ലെ-
   ന്നും ക്ഷണം കിട്ടും നിങ്ങൾക്കെന്നും
   വല്ലവരോടെല്ലാം ചൊല്ലും വിധം ഭവാൻ
   നല്ല ഗന്ധം നൽകി പൂതനക്കും
5. ആശ്ചര്യം രാക്ഷസിക്കായില്ലിക്കുഞ്ഞിനെ-
   ക്കൊല്ലാ, നിതെങ്ങനെ നേർത്തെയോതി
   ശൌരി,യവന്റെ പ്രവചനം നന്നെന്നു
   ഗോപർ നിന്നിൽത്തന്നെ മഗ്നരായി
6. ലക്ഷ്മീശാ, നിന്നുടെ സാന്നിദ്ധ്യമൊന്നിനാൽ
   ലക്ഷ്മീഗൃഹമായിത്തീർന്നമ്പാടി
   ഓരോദിനം പ്രതി വൃദ്ധമായൈശ്വര്യം
   സാന്ദ്രാനന്ദത്തിൻനികേതമായി
7. ഗോപിമാരാദിവ്യരൂപം ചരിത്രവും
   തൂമന്ദഹാസവുമോതിക്കൊണ്ടും
   കൃത്യങ്ങളൊക്കെക്കഴിച്ചു നിന്നെക്കാണാൻ
   നിത്യം വന്നും പരമാനന്ദിച്ചു
8. എന്നെയാണിപ്പോൾ കുമാരകൻ നോക്കുന്ന-
   തെന്നെ നോക്കീട്ടാണവൻ ചിരിച്ചു,
   ഒന്നുവാ ഉണ്ണി, കൈനീട്ടിയെടുക്കാനായ്
   എല്ലാ വധുക്കളും മത്സരിച്ചു
9. നിൻദേഹസ്പർശനാലിംഗനകൌതുകം
   കൊണ്ടവർ കൈമാറി ലാളിക്കയാൽ
   ചെന്താമരകളിൽ മാറിമുട്ടും നീല-
   വണ്ടുപോൽ നിൻ ബാലരൂപം രമ്യം
10. നിന്നെ മടിയിൽ വെച്ചിട്ടു മുല തന്നു
    പുഞ്ചിരിപ്പൂമുഖം കാണുമമ്മ
    എന്തെന്തു പുണ്യദശ പ്രാപിച്ചില്ലെന്റെ-
    യാമയം നീക്കണേ നീയെൻ കണ്ണാ

ദശകം 42 ശകടാസുരനിഗ്രഹം

1. ആട്ടപ്പിറന്നാളിൽ ജ്ഞാതിവധുക്കളും
   ബ്രാഹ്മണരും വന്നു, നിന്റെയമ്മ

നിന്നെക്കിടത്തി,മഹാനസത്തിൽ,ചാരെ
ചെന്നു മഹാനസജോലി ചെയ്യാൻ

2. കാവലിരുത്തിയ കുട്ടികൾ സംഭ്രമ-
   ത്തോടെയുയർത്തും നിലവിളിയും
   നീളെ മരച്ചീളു പൊട്ടും ചടചടാ
   നാദവും കേട്ടു സകലലോകം
3. സംഭ്രമിച്ചെത്തി ചലിതവക്ഷോജരായ്
   അമ്പാടിപ്പെണ്ണുങ്ങൾ കൂട്ടമായി
   ചുറ്റും ചിതറും പരുത്ത മരച്ചീളിൻ
   മദ്ധ്യേയവർ കണ്ടു നിൻ തിരുമെയ്
4. എന്തുപറ്റീക്കുഞ്ഞിന്നെന്നതിവേഗത്തിൽ
   നന്ദനും ഭൂസുരർ ഗോപന്മാരും
   വന്നപ്പോഴമ്മതൻ കയ്യിലിരിക്കുന്ന
   നിന്നെക്കണ്ടാർദ്രവിലോചനരായ്
5. ആശ്ചര്യമെന്തിതെന്തെങ്ങനെയുണ്ടായി
   വണ്ടി വലുതാരു തച്ചുടച്ചു
   കാരണം കാണാതെ മൂക്കിൽ വിരൽ വെച്ചു
   നിന്നെ നോക്കീട്ടവർ വിസ്മയിച്ചു
6. പാലു കുടിക്കാൻ കരഞ്ഞു കാലിട്ടടി-
   ച്ചീക്കണ്ണൻ വണ്ടിയെത്തച്ചുടച്ചു
   ഞാൻ കണ്ടു,ഞാൻകണ്ടു,എന്നോതി പാലിക്കാൻ
   കാവലായ് നിർത്തിയ ബാലകന്മാർ
7. പേടിച്ചരണ്ടവരജ്ഞരീ ബാലകർ
   ചൊല്ലുന്നതൊന്നും ശരിയല്ലെന്നാർ
   നിൻ പ്രഭാവത്തെയറിയാത്തോരിൽച്ചിലർ,
   ശങ്കിച്ചാർ ആ വാക്യം ഗോപവൃന്ദം
   പൂതനാമോക്ഷത്തെ കണ്ടവർക്കീ വാക്കിൽ
   വാസ്തവം വിശ്വസിക്കാനെളുതായ്
8. ചെന്തളിർപോൽച്ചുവന്നിപ്പാദം പൊട്ടിയോ
   ചെന്താമരക്കൈകൾ നൊന്തുപോയോ
   വാത്സല്യകാരുണ്യധാരയൊഴുക്കീട്ടു
   ഗോപിമാർ നിൻമെയ് തലോടിനോക്കി
9. ഈശ്വരകാരുണ്യം പാലിച്ചെന്നുണ്ണിയെ
   ഒന്നിങ്ങുതന്നാട്ടെയെന്നു നന്ദൻ
   അമ്മതൻ കയ്യിൽനിന്നുണ്ണിയെ വാങ്ങീട്ടു
   നന്നായ് പുണർന്നു രോമാഞ്ചമാർന്നു
10. ചാടായി വന്ന ശകടാസുരൻ തന്റെ
    ജാടക്കു നൽകിയിശ്ശിക്ഷ ബാലൻ
    ഇല്ലാ രജസ്സണുവും, നിലീനം ഇവൻ
    മല്ലാരീസത്വമഹസ്സിൽ നിത്യം
11. പ്രപൂജിതം ബ്രാഹ്മണരാലെ മംഗ-
    ലാശിസ്സുകൾ തൂകി സുരക്ഷ ചെയ്തു
    അമ്പാടിനീളെക്കളിയാടി ബാലൻ
    എൻനോവു നീക്കു, ഗുരുവായൂരപ്പാ

ദശകം 43 തൃണാവർത്തവധം

1. കുഞ്ഞിനിന്നെന്തീവിധം ഭാരം കൂടുവാൻ
   എന്നു ശങ്കിച്ചു കിടത്തി താഴെ
   ഈശ്വരധ്യാനനിമഗ്ന യശോദ തൻ
   ഗാർഹികജോലികൾ ചെയ്കയായി
2. ദൂരെ മുഴങ്ങുന്ന ഘോരഘോഷം , പൊടി-
   പ്പൂരം പറക്കുന്നു ദിക്കിലെല്ലാം
   വാതശരീരൻ തൃണാവർത്തനെത്തീട്ടു
   വാതാലയേശ്വരനെ ഹരിച്ചു
3. ധൂളി പടർന്നോരിരുട്ടിനാലന്ധരായ്
   ഗോപാലകർ അമ്മയോടിവന്നു
   ഉണ്ണിയെവിടെയെന്നെങ്ങും തിരയുന്നു
   കണ്ണാ, നിന്നമ്മ കരഞ്ഞുകൊണ്ടേ
4. നിൻ കനം താങ്ങാതെ ദാനവൻ ദീനനായ്
   സങ്കോചിച്ചിട്ടു പൊടിയകന്നു
   കാറ്റിന്റെ ഘോഷം നിലച്ചോരാ ഘോഷത്തിൽ
   അമ്മതന്നാർത്തനാദം മുഴങ്ങി
5. രോദനം കേട്ടിട്ടു നന്ദഗോപാദികൾ
   കൂടെക്കരയാൻ തുടങ്ങി ദീനം
   മുക്തിയെല്ലാർക്കുമേകുന്നൊരാക്കുഞ്ഞിനു
   മുക്തി കൊടുക്കാനണഞ്ഞ ദൈത്യൻ
   അക്കയ്യിൽനിന്നു തനിക്കില്ല മുക്തിയെ-
   ന്നുൾക്കൊണ്ടാകാശത്തിൽ നിന്നു വീണു
6. രോദിക്കും ഗോപന്മാർ കണ്ടു ഭീമാകാരം
   പാറമേൽ വീഴ്‌വതു പർവ്വതം പോൽ
   മാറിലിരുന്നു ചിരിക്കുന്നു ബാലകൻ
   ഹർഷം,വിഷാദവുമേറിയാർക്കും
7. പാറമേൽ വീണു തകർന്ന ശരീരത്തിൽ
   താമരക്കയ്യാലടിക്കുവോനായ്
   നീലരത്നം പോൽക്കളിക്കുമാക്കണ്ണനെ
   വാരിയെടുത്തവർ സ്നേഹശീലർ
8. ഓരോരോ ഗോപരും മാറോടണച്ചിട്ടു
   വാരിയണച്ചുമ്മ വെക്കുന്നേരം
   ശങ്കിച്ചുനിൽക്കുന്ന ഗോപികൾ തൻ ഹസ്ത-
   പങ്കജേ ചായുവോനേ തൊഴുന്നേൻ
9. ഗോവിന്ദാ, സർവ്വപ്രണതാർത്തിഹാരേ, നീ
   പൂവുപോലുണ്ണിയെക്കാക്കേണമേ
   അമ്മയുമച്ഛനുമങ്ങയെക്കാക്കുവാ-
   നങ്ങയോടർത്ഥിച്ചു, പ്രേമപൂർവ്വം
10. വാതാത്മകനാമസുരനെക്കൊന്നു നീ
   വാതാലയേശ്വരാ മാറ്റുകില്ലേ
   വാതോദ്ഭവം മമ രോഗമഖിലവും
   മാധവാ, പ്രാർത്ഥന കേൾക്കുകില്ലേ

ദശകം 44 ജാതകർമ്മം

1. നിഷ്ക്രിയാ, നിൻജാതസംസ്കാരത്തിൻക്രിയ
ഗൂഢമായ് ചെയ്യുവാൻ ശൌരി ചൊൽകെ
ഹൃത്തിലെ ഹോരതന്നർത്ഥം ഗ്രഹിച്ചവ-
നെത്തുന്നു ഗർഗ്ഗനന്നമ്പാടിയിൽ
2. നന്ദിതൻ നന്ദൻ യമിവൃന്ദശ്രേഷ്ഠനെ
മന്ദഹാസത്തോടെ മാനിക്കുന്നു
നിൻജാതനാമസംസ്കാരക്രിയ ചെയ്യാൻ
അഞ്ചാതെ വിപ്രനോടഭ്യർത്ഥിച്ചു
3. ഗൂഢമായ്ച്ചെയ്യണമിക്കർമ്മം, ഞാൻ യദു-
വംശത്തിന്നാചാര്യനാകയാലെ
രോമാഞ്ചത്തോടെ മുനീന്ദ്രൻ നിനക്കും നി-
ന്നേട്ടനും നൽകുന്നു നാമധേയം
4. ആയിരം നാമം അനന്തനാമം ഇവ-
ന്നേതുനാമം നൽകുമെന്നു നണ്ണി
ഗൂഢം വിജനത്തിലേകാന്തസ്ഥാനത്തിൽ
നാമം കുറിച്ചിതു ഗർഗ്ഗാചാര്യൻ
5. കൃഷ്ധാതു ഭൂവാചകം,ണ സത്താനന്ദം
നിസ്തുലനിർവൃതിവാചകവും
ആകർഷണീയം ജഗദഘകർഷിത്വം
കൃഷ്ണനാമം നിനക്കേകി ഗർഗ്ഗൻ
6. വാസുദേവാദിയാം അന്യനാമങ്ങൾ നിൻ
ജ്യേഷ്ഠന്റെ രാമാദിനാമങ്ങളും
വ്യാകരിച്ചോതി,യതിമാനുഷനിവൻ
നാരായണൻ താനെന്നോതിയില്ല
7. ആരു പ്രേമിക്കുമിവനെയാ മാനസം
മായാദുഃഖത്താൽ മോഹിക്കയില്ല
ആരു ക്രോധിക്കുമിവനെയവൻ നാശ-
മാകുമിതാണിവൻ തൻ മഹത്വം
8. ഏറെയസുരരെക്കൊല്ലുമിവൻ സ്നേഹ-
മേറുവോരെ വിഷ്ണുപാദമേറ്റും
കേൾക്കുമവിടുന്നിവന്റെ വിമലമാം
കീർത്തിയെന്നോതിനാൻ ഗർഗ്ഗാചാര്യൻ
9. ഉണ്ണിയിവനാലെ സർവ്വവിഘ്നങ്ങളും
നന്നായകലും നമിക്കവേണം
സേവിക്ക പുത്രനെ, ചൊല്ലാതെ ചൊല്ലിനാൻ
ശ്രീഹരിയെന്നു തൻ വർണ്ണനയാൽ
10. ഗർഗ്ഗൻ ഗമിക്കവെ, നന്ദാദിനന്ദിത-
നന്ദനാ, ശ്രീഗുരുവായൂരപ്പാ
ഉള്ളിൽ കരുണയുള്ളോനല്ലേ രോഗങ്ങ-
ളെല്ലാമകറ്റിസ്സുഖം തരണേ

ദശകം 45 ബാലലീല

1. മുട്ടുകുത്തീട്ടിഴഞ്ഞാ നന്ദഗേഹത്തെ-
യൊട്ടുക്കലങ്കരിച്ചീടുവോരായ്
മഞ്ജുമഞ്ജീരശിഞ്ജശ്രവണത്തിനായ്
ചെഞ്ചെറുകാലിളക്കുന്നവരായ്
ചാരുവേഗത്തിൽച്ചരിക്കുവോർ കൃഷ്ണനും
രാമനും, അമ്പാടിയെത്ര രമ്യം
2. മന്ദഹസിക്കെത്തെളിയുന്ന പല്ലുകൾ,
ചന്തത്തിൽ നെറ്റിയിൽ വീണ കേശം
താമരക്കാലടി കാണിച്ചു കയ്യിൽനി-
ന്നൂർന്ന വളകൾ തൻ പാട്ടു കേട്ടും
ലീലകളാടുമാ ബാലരെക്കണ്ടവ-
രീലോകം തന്നെ മറന്നുപോയി
3. ഗോപർ പിടിക്കാനെടുക്കാനും ചെല്ലുമ്പോൾ
കൊഞ്ചിച്ചിരിച്ചു നോക്കീട്ടു മണ്ടും
പിന്നെ മുഖം തിരിച്ചൊന്നുനോക്കും, വരു-
ന്നുണ്ടോ നന്ദാത്മജർ സുന്ദരന്മാർ
4. വീഴും പിടഞ്ഞെഴുന്നേൽക്കും, ചളി പുര-
ണ്ടോടുമ്പോൾ അമ്മമാർ വന്നെടുക്കും
പങ്കമില്ലാത്ത മുനികൾ വന്ദിക്കുന്ന
പങ്കം പുരണ്ടോരാം നന്ദനരെ
അങ്കത്തിലേറ്റിയണച്ചു പുൽകിക്കൊഞ്ചി
ചുംബിക്കുമമ്മമാർ ധന്യരായി
5. ധാരയായിച്ചുരക്കുന്ന പാൽ നൽകീട്ടു
ശ്രീഹരേ,യമ്മ മടിയിൽ വെയ്ക്കെ
മുഗ്ദ്ധമാം പുഞ്ചിരിപ്പൂമൊട്ടാം രണ്ടിളം
കുട്ടിപ്പൽ കാട്ടിച്ചിരിച്ചിടും നീ
അമ്മതൻ മാനസം സ്നേഹാർദ്രകാരുണ്യ-
പ്പാലാഴിയാക്കുന്ന മായാഗോപാ
6. മെല്ലെ നടന്നിട്ടടുത്ത വീട്ടിൽച്ചെന്നു
സല്ലീലം ബാലരുമൊത്തു നിങ്ങൾ
ബാലചാപല്യത്താൽ, തത്ത, വത്സാദിയെ
താവിപ്പിടിക്കെത്തടഞ്ഞു ഗോപർ
7. എങ്ങെങ്ങുണ്ടുണ്ണികളങ്ങങ്ങുണ്ടാലോല-
മംഗളനേത്രങ്ങൾ ഗോപിമാർക്കും
വീട്ടുകടമകളൊക്കെ മറന്നവർ
നിന്നിലനുരക്തരായ്ച്ചമഞ്ഞു
8. എന്നും പുതുവെണ്ണ നൽകുമവർക്കായി
പാടിയുമാടിയും ചോടുവെച്ചും
ആയർ യുവതികളർപ്പിക്കും നെയ്,പാലും
വാങ്ങിക്കുടിച്ചും നീ കേളിയാടി
9. യാചിച്ചു ഞാൻ ബലിഗേഹത്തിൽ,ച്ചെയ്യില്ല-
ബലാഗൃഹത്തിലെന്നാലോചിച്ചോ
യാചിക്കാതെ കട്ടുതിന്നാനുത്സാഹമായ്
പാൽവെണ്ണ മോഷ്ടിച്ചു വാസുദേവൻ

10. മോഷണം കണ്ടുമാ ഘോഷയോഷാജനം
രോഷമോ ശോകമോ ആർന്നതില്ലാ
ആകർഷണീയം നിൻ രൂപം മനങ്ങളെ-
യാഹർഷസിന്ധുവിൽ മഗ്നരാക്കെ
എതുണ്ടു ശോകം, ഗുരുവായൂരപ്പാ എൻ
രോഗശോകങ്ങളകറ്റീടണം

ദശകം 46 വിശ്വരൂപദർശനം

1. അമ്മതൻ പാലു കുടിക്കാൻ കിടക്കുന്ന
തന്മകൻ കോട്ടുവായിട്ട നേരം
വല്ലവികണ്ടു പ്രപഞ്ചമഖിലവും
ചെല്ലച്ചെറുകുഞ്ഞിച്ചോരിവായിൽ
2. ബാലകരൊത്തുകളിക്കെപ്പൊടിമണ്ണു
ലീലയാതിന്നുണ്ണിയെന്നകാര്യം
ഏറെപ്പഴംകട്ടുതിന്നതിന്നീർഷ്യയാൽ
കൂറി മാതാവിനോടുണ്ണിമാരും
3. കൽപപ്രളയത്തിൽബ്രഹ്മാണ്ഡമുണ്ടോനേ
അൽപമണ്ണുണ്ടാൽവരുമോദണ്ണം
ഉണ്ണിക്കുമണ്ണുണ്ടുദണ്ണംപിടിക്കുമെ-
ന്നമ്മ ദണ്ഡിക്കുവാനായണഞ്ഞു
4. തിന്നരുതെന്നുപറഞ്ഞിട്ടുംനീയിന്നു
മണ്ണുണ്ടുവോഎന്നചോദ്യംകേൾക്കെ
മന്ദഹസിച്ചിട്ടുനന്ദാത്മജൻമെല്ലെ
മണ്ണുതിന്നില്ലെന്നു കള്ളമോതി
5. ഉണ്ണി,പറയുന്നിതെല്ലാരും,വായ്പൊളി-
ച്ചുണ്ടില്ലയെന്നുതെളിയിക്കേണം.
പാതിവിടർന്നചെന്താമരപോൽമധു-
രോദാരം വായ പിളർത്തി ബാലൻ
6. മണ്ണുതെല്ലെങ്കിലുംകാണാൻതിരയുന്ന
അമ്മക്കുസംതൃപ്തിയേകുവാനോ
ഭൂവിലെമണ്ണെല്ലാംസർവ്വപ്രപഞ്ചവും
കാണിച്ചു ചോരിവായ് ഗഹ്വരത്തിൽ
7. കാടുംമലയുംസമുദ്രമാകാശവും
പാതാളസ്വർഗ്ഗങ്ങൾ,ദേവകളും
സ്ഥാവരജംഗമമൊക്കെയുമീരേഴു
ലോകവും കണ്ടു പകച്ചിതമ്മ
8. കണ്ടുപാലാഴിയിൽപള്ളികൊള്ളുന്നതും
വൈകുണ്ഠശ്രേഷ്ഠപദവാസവും
കൺമുന്നിൽപുത്രവേഷത്തിലുംനിന്നമ്മ
നിന്നെനിൻസർവ്വഭാവങ്ങളോടും
9. ഓരോപ്രപഞ്ചംവികസ്വരമാകുമാ
വായ്തുറന്നങ്ങനെനിന്നിടുമ്പോൾ

ഇജ്ജഗത്തിന്റെയനവസ്ഥ,നിൻസ്ഥിരാ-
വസ്ഥയനന്തം ബോധിച്ചാളമ്മ

10. തത്വബോധംക്ഷണമുണ്ടായൊരമ്മയെ
പ്രേമമാംമായയിൽബന്ധിക്കാനായ്
അമ്മേവിശക്കുന്നു,അമ്മിഞ്ഞവേണമെ-
ന്നോതിയൊരമ്മിണിക്കുഞ്ഞേ പാഹി

ദശകം 47 ഉലൂഖലബന്ധനം

1. തൈരുകടയുംയശോദതന്നങ്കത്തിൽ
പാലുകുടിക്കുവാനാശയോടെ
ചെന്നിരുന്നമ്മിഞ്ഞയുണ്ണവേകണ്ണന്റെ-
യമ്മമറന്നുപോയ് മറ്റെല്ലാമേ
2. പാതികുടിച്ചുപാൽപ്പുഞ്ചിരിതൂകുമാ
താമരപ്പൂമുഖംനോക്കിയമ്മ
പെട്ടെന്നടുക്കളത്തിണ്ണയിൽത്തൂവുന്ന
ദുഗ്ദ്ധമോർത്തിട്ടെഴുന്നേറ്റുപോയി
3. പാതികുടിച്ചമുലപ്പാൽനിഷേധിച്ച
ക്രോധംകൊണ്ടക്കടകോലെടുത്തു
തൈർക്കലംതല്ലിയുടച്ചുവികൃതിയാ-
മർഭകൻഓടിമറഞ്ഞുപോയി
4. തൈർക്കലംപൊട്ടിയശബ്ദംകേട്ടമ്മവ-
ന്നുണ്ണികാണിച്ചൊരാവേലകണ്ടു
നിൻകീർത്തിപോലെധ്വളം,പരക്കുന്നു
മന്നിടമൊക്കെയും തൈർനുരകൾ
5. വേദമാർഗ്ഗത്തിൽഋഷിമാർതിരഞ്ഞിട്ടും
കാണാത്തനിന്നെത്തിരഞ്ഞാളമ്മ
മൊച്ചക്കുവെണ്ണകൊടുത്തിട്ടുരലിന്മേൽ
മുറ്റത്തിരിക്കും മകനെക്കണ്ടു
6. കോപിച്ചദേവി,കയറെടുത്തീടിനാൾ
പേടിനടിക്കുന്നനിന്നെക്കെട്ടാൻ
തോഴിമാർകാണാൻനടത്തുമീനാട്യങ്ങ-
ളെത്ര ചിത്രം നടനാരായണാ
7. സജ്ജനമിഛരിപ്പൂ,നിൻബന്ധുവാകുവാൻ
ബന്ധനമാണല്ലോബന്ധുമാർഗ്ഗം
അമ്മതൻബന്ധനംദ്വംഗുലംമാനമായ്
സമ്മതിച്ചില്ല,നീ, ബന്ധമാർഗ്ഗം
8. വിസ്മിതർതോഴിമാർപുഞ്ചിരിക്കെ,സ്വിന്ന-
ഖിന്നയാമമ്മയിൽകാരുണ്യത്താൽ
നിത്യമുക്തംവപുവെന്നാലുംബന്ധനം
സത്യസ്വരൂപനനുവദിച്ചു
9. ഉണ്ണിയെക്കെട്ടിയുരലിൽ,ക്കിടക്കനീ-
യിങ്ങെ,ന്നടുക്കളപൂകിയമ്മ
മുമ്പേയുരൽക്കുഴിതന്നിൽക്കരുതിയ
വെണ്ണയുംതിന്നിട്ടിരുന്നു കണ്ണൻ

10. പാശമില്ലാത്തോർക്കുമാത്രംസുഗമൻനീ
പാശമെടുത്തോൾക്കുംസ്വന്തമായി
സ്വർല്ലോകമേവംസ്തുതിച്ചവനെ,യെന്നെ
നിർമുക്തമാക്കു,രോഗത്തിൽനിന്നും

ദശകം 48 നളകൂബരമണിഗ്രീവന്മാരുടെ ശാപമോക്ഷം

1. ദാമമുദരത്തിൽ,ദാമോദരായെന്നു
ദേവർസ്തുതിക്കെ,മൃദൂദരൻനീ
കണ്ടു,മരുതുമരങ്ങളിരട്ടകൾ
നിൻസമീപത്തു,കുതുകമാർന്നു
2. കൂബരനുംമണിഗ്രീവനുംസൌന്ദര്യ-
സമ്പദ്സമൃദ്ധിയാലുന്മദരായ്
നീളെക്കളിച്ചുനടന്നുനിൻനാമവും
കൂടിമറന്നിട്ടു പണ്ടുകാലം
3. മദ്യപരായി,മദോന്മത്തസ്ത്രീകളാൽ
ചുറ്റി,വിവസ്ത്രരായ്,ഗംഗാതീർത്ഥേ
വന്നുകേളിക്കവേ,കണ്ടുഭവത്പരൻ
നന്ദിതനായിടും നാരദനെ
4. ഭീതിപൂണ്ടിട്ടുവധുക്കളുടുത്തു,മു-
ണ്ടാ,യക്ഷസോദരരന്ധചിത്തർ
ഭക്ത്യുപശാന്തിയവർക്കുലഭിക്കാനായ്
സത്യശീലൻമുനിചൊന്നാനേവം
(ശ്രാന്തികിട്ടാതെയാർക്കുണ്ടാവുമാനന്ദം
അന്ധചിത്തർക്കുണ്ടോ സൌഖ്യമെന്നും
5. ഏറെനാൾവൃക്ഷങ്ങളായിത്തപിച്ചിട്ടു
ശ്രീഹരിയെക്കണ്ടു,കിട്ടുംമോക്ഷം
ശാപമോക്ഷംകാത്തു,നിന്നെപ്രതീക്ഷിച്ചു
അമ്പാടിമുറ്റത്തവർ,മരുതായ്
6. ഇന്ദ്രക്ഷത്തിനടുത്തെത്തിബാലകൻ
മെല്ലെനടന്നുമദ്ധ്യത്തിലൂടെ
ചെന്നുരൽകേറ്റീവിലങ്ങനെ,ജീർണ്ണിച്ച
വന്മരമപ്പോൾ കടപുഴങ്ങി
7. ഗോവിന്ദാ,വൃക്ഷയുഗളങ്ങൾതത്ക്ഷണം
തേജസ്വിയക്ഷയുഗളമായി
സ്തോത്രങ്ങൾപാടിസ്തുതിച്ചവരങ്ങയെ
പൂർണ്ണകാമർസ്വന്തധാമം പൂകി
8. അന്യഭക്തന്മാരുമെത്തുംഭവാങ്കൽത്താൻ
രുദ്രഭക്തർയക്ഷരെത്തിനിന്നിൽ
ഉത്തമസാത്വികഭക്തിനേടി,മുനി-
സത്തമൻശാപപ്രസാദത്താലേ
9. ദാരുണമാരവംകേട്ടെത്തിക്കമ്പനം
ചേരുമുടലോടെഗോപരെത്തി,
ലജ്ജിതയമ്മയെനോക്കീട്ടുനന്ദൻതാൻ
മോക്ഷകനുണ്ണിക്കുമോക്ഷമേകി

10. ഉണ്ണിയെപ്പാലിച്ചു,ശ്രീഹരിപ്രാഭവം
തിണ്ണമീവൃക്ഷപാതത്തിൽനിന്നും
ഉണ്ണിതാൻശ്രീഹരിയെന്നറിയേണമേ
എന്നെരക്ഷിക്കരോഗത്തിൽനിന്നും

ദശകം 49 വൃന്ദാവനപ്രവേശം

1. നിൻപ്രഭാവത്തെയറിയാത്തിടയന്മാർ
ശങ്കപൂണ്ടു,ദുശ്ശകുനങ്ങളിൽ.
ഗോകുലംവിട്ടന്യദേശംഗമിക്കുവാ-
നേവരുംതിരുമാനിച്ചുറച്ചു
2. ചൊന്നാനുപനന്ദഗോപൻ,പടിഞ്ഞാറായ്
വൃന്ദാവനം,മനോജ്ഞം,വിപിനം
ഉണ്ടവിടേക്കുഗമിക്കണംനാ,മെന്നു
നിൻപ്രേരണയാലേ ചൊല്ലുകയായ്
3. ഗൌഷ്ഠീനമാക്കിബൃഹദ്വനത്തെ,നന്ദ-
മുഖ്യൻക്ഷണത്തിൽഗമിക്കയായി
നിന്നോടൊരുമിച്ചിട്ടമ്മകയറിയ
മുന്നിലെ വണ്ടിക്കു തൊട്ടുപിമ്പേ
4. വണ്ടിയുരുളുന്നതാളംപശുക്കൂട്ട-
ത്തിന്റെകുളമ്പടി,ഭേരീനാദം
നിൻകൊഞ്ചൽവാണിതന്നക്ഷരമാധുര്യം
ആരുമറിഞ്ഞില്ല പോയദൂരം
5. സുന്ദരസൂനങ്ങൾ,മാവുകൾ,പുൽപ്പച്ച-
ക്കാന്തിതരുന്നമരതകങ്ങൾ
സുന്ദരംശോഭിതമൈശ്വര്യസമ്പൂർണ്ണ-
വൃന്ദാവനം കണ്ടിട്ടുല്ലസിച്ചു
6. അർദ്ധചന്ദ്രാകൃതീനൂതനഗേഹത്തിൽ
വർദ്ധിച്ചസൌഖ്യമോടാനന്ദിച്ചു
ഗോപർവാണു,നീയോ,ഗോപാലബാലരൊ-
ത്താവനശ്രീനോക്കിയാനന്ദിച്ചു
7. നിർമ്മലംനീലജലപൂർണ്ണമായ്,വള-
ഞ്ഞെങ്ങുമൊഴുകുംകളിന്ദകന്യ
താമരപ്പൂമുഖപ്പുഞ്ചിരിയാൽമരാ-
ളങ്ങൾതൻ,നർമ്മമാലാപനത്താൽ
ആമനോഹാരിയിടയന്റെഗാന്ധർവ്വ-
പ്രേമത്തിനാൽപൂർണ്ണകാമയായി
8. കേകകൾപാടുംമയൂരശതം,മണി-
മായൂഖമാലാശബളംദിവ്യം
ഉച്ചശൃംഗത്താൽവിരിഞ്ചലോകംതൊടും
ഗോവർദ്ധനഗിരിയങ്ങുകണ്ടു
9. എങ്ങെങ്ങുഗോപാലബാലകൻ,തോഴരൊ-
ത്തങ്ങങ്ങുചുറ്റിവളഞ്ഞുചെന്നു
ഏകയായ്,രാഗവതിയായിക്കാളിന്ദി
കാമുകസംഗാഭിലാഷിയായി

10. ദിവ്യം,മനോജ്ഞം,പശുക്കൾക്കുമുത്തമം
വൃന്ദാവനത്തിൽപ്പശുവെമേച്ചു
രാമനോടൊപ്പംവിളങ്ങുംഗോപാലകാ,
പാഹിമാംരോഗത്തിൽനിന്നു,നാഥാ

ദശകം 50 വത്സാസുര-ബകാസുരവധം

1. നിത്യംമധുകൃത്തുമണ്ടുംവൃന്ദാവനേ
നേത്രാഭിരാമർ,കുമാരകന്മാർ
വത്സാനുപാലനലോലുപർ,വേത്രം,കൊ-
മ്പോ,ടക്കുഴലുമായ് സഞ്ചരിച്ചു
2. പാവനവൃന്ദാവനത്തിൽ,ജഗദ്രക്ഷാ-
കാരകം,ലക്ഷ്മീകരലാളിതം
താവകപാദംപതിക്കെ,ത്തരുവല്ലീ,
വാരി,ധരണി,മല,വയലും
സമ്പൽസമൃദ്ധമായ്,പൂർണ്ണപുണ്യംകണ്ടി-
ട്ടംബരചാരികൾമെയ്മറന്നു
3. പൈമ്പുല്ലുതിങ്ങുംവനത്തിൽ,സമീരണൻ
വീശുംകുളിർത്തനദീതടത്തിൽ
ഗോവർദ്ധനത്തിന്റെയുച്ചിയിൽ,ഭംഗിയി-
ലോടക്കുഴലൂതിക്കാലിമേയ്ക്കെ
വത്സരൂപത്തിൽ,വത്സാസുരൻനിൻകാലി-
ക്കൂട്ടത്തിൽ വന്നതു കണ്ടു കണ്ണാ
4. വാലുമ്പലമായിളക്കീട്ടു,കാപട്യ-
നോട്ടത്താൽത്തക്കംനോക്കുന്നനേരം
കാലുകടന്നുപിടിച്ചിട്ടു,വട്ടംചു
റ്റീട്ടു,മരത്തിൽ വലിച്ചെറിഞ്ഞു
5. ജാത്യാദുരാത്മാവാദുഷ്ടാസുരൻവീണു
കാടുംമരങ്ങളുംവീണുപോയി
വൃന്ദാരകവൃന്ദമംബരവീഥിയിൽ
നന്ദിച്ചു,പൂമഴപെയ്തുനിന്നു
6. എങ്ങുന്നീസൌരഭ്യമേറുംസുമങ്ങളീ
കണ്ണന്റെമേനിയിൽവന്നുവീണു
വൃക്ഷത്തിൽനിന്നുമുകളിൽത്തെറിച്ചവ
താഴെവീഴുന്നതെന്നോതി കണ്ണൻ
7. വേനൽവെയിൽപൊള്ളി,കൂട്ടരുംപൈക്കളും
ദാഹജലത്തിനെത്തീപുഴയിൽ
ഇന്ദ്രവജ്രത്താൽചിറകറ്റകൈലാസം
പോലൊരു കൊറ്റി ചിറകാട്ടുന്നു
8. ഗോപർജലപാനംചെയ്കെബ്ബകാസുരൻ
പാഞ്ഞെത്തിക്കൊത്തിവിഴുങ്ങിനിന്നെ
തീപോലെപ്പൊള്ളിട്ടുതുപ്പി,കൊക്കറ്റത്താൽ
കീറുവാനായിട്ടടുത്തുവന്നു
കൊക്കുവിടർത്തി,പിളർത്തിയവിടുന്നാ
ദുഷ്ടനെയപ്പോഴേ നിഗ്രഹിച്ചു

9. പൂതനയാമനുജത്തിയെക്കാണാനോ
മുമ്പേയെത്തീട്ടഘനെക്കാക്കാനോ
പൂകി,യമാലയമാബകൻ,കൽപ്പക-
പ്പൂമഴയേറ്റങ്ങു വീട്ടിലെത്തി
10. വേണുനാദംമധുരം,ദൂരെയാരൂഢ-
മോദംശ്രവിക്കയാൽഗോപീവൃന്ദം
വേഗത്തിലെത്തി,പിതൃക്കൾത-
ന്നാനന്ദഗോപലാ,ആമയംനീക്കേണമേ

ദശകം 51 അഘാസുരനിഗ്രഹം

1. കൂട്ടരുംവത്സഗണങ്ങളുമൊത്തിട്ടു
കാട്ടിൽവെച്ചൂണുകഴിക്കുവാനായ്
ചോറുംകറി,വറുത്തുപ്പേരി,പപ്പടം
തൈരുമെടുത്തുപുറപ്പെട്ടു,നീ
2. പാദംപതിക്കെയുയരുന്നധൂളിയാൽ
മൂന്നുലകങ്ങളുംപാവനമായ്
ആനന്ദതുന്ദിലർമാമുനിമാരതു
മേനിയിൽച്ചൂടിപ്പുളകിതരായ്
3. പുല്ലുള്ളകാട്ടിൽപശുക്കളെമേയ്ക്കുന്ന
നിന്നോടഘംകാട്ടുവാനുറച്ചു
പാപമുരുവാർന്നഘാസുരൻ,പാമ്പിന്റെ
രൂപത്തിൽവന്നു,വൃന്ദാവനത്തിൽ
4. നീ,ദൂരെയോടക്കുഴൽവിളിച്ചിരിക്കെ,ഗ്ഗോപ-
ബാലരാപ്പാമ്പിന്റെവായിലേറി
കുന്നിലെവൻഗുഹയൊന്നെന്നേതോന്നീള്ളു
ഉണ്ണികൾക്കപ്പെരുമ്പാമ്പിൻവായ
5. ചിന്തിക്കാതഗ്ഗോപബാലർപശുക്കളോ-
ടൊന്നിച്ചു,പാമ്പിൻജഠരാഗ്നിയിൽ
പൊള്ളി,വിളിക്കുമാപത്തറിഞ്ഞു,രക്ഷ
ചെയ്യാനായ് കണ്ണനും കൂടെക്കേറി
6. തൊണ്ടയിലെത്തിയമേനിവലുതാക്കി-
ക്കൊണ്ടവൻപ്രാണൻതടഞ്ഞുവെക്കേ
നൊന്തുപിടയുംപെരുമ്പാമ്പിൻമേനിയെ
വിണ്ടുപിളർന്നുപുറത്തുപോന്നു
7. തേജസ്സുവന്നു,ക്ഷണംനിന്നുമാനത്തിൽ
മാധവൻതന്നിൽലയിച്ചുകാൺകെ
ആശ്ചര്യത്തോടുനഭസ്സിലെദ്ദേവകൾ
പാട്ടുംകളിയുമായാഘോഷിച്ചു
8. വിസ്മയത്തോടെബ്രഹ്മാദികൾപിൻതുടർ-
ന്നച്യുതാ,നിന്നെയക്കാനനത്തിൽ
ഉച്ചക്കുകൂട്ടരോടൊത്തുകഴിച്ചുനീ
മൃഷ്ടാന്നം,മാമരഛായയൊന്നിൽ
9. കൊമ്പുംകുഴലുമരയിൽത്തിരുകി,ത്തൃ-
ക്കയ്യിലുരുളയെടുത്തു,കൃഷ്ണൻ

നർമ്മമധുരവാക്കോതിച്ചിരിപ്പിച്ചു
തോഴരേ,ദേവകൾവാഴ്ത്തിനിന്നു
10. ദേവർഷിമാരുടെയജ്ഞാന്നമല്ലയീ
ഗോപാലരൊത്തുണ്ണുമന്നമല്ലോ
കേവലനീശ്വരനിഷ്ടമെന്നായ്,സ്തുതി
കേവലാത്മൻ,നീക്കുകെന്റെരോഗം

ദശകം 52 ബ്രഹ്മദർപ്പഹരണം

1. നിന്നവതാരത്തിന്നൈശ്വര്യംകണ്ടില്ല,
അന്യാവതാരത്തിലൊന്നുപോലും
ബ്രഹ്മാവുറച്ചു,പരീക്ഷിക്കാൻമായയാൽ
കന്നിൻഗണങ്ങളൊളിച്ചുവെച്ചു
2. ഗോക്കളെക്കാണാതുഴറുംസഖാക്കൾതൻ
ദുഃഖമകറ്റാനൊരുങ്ങികണ്ണൻ
പാതിഭുജിച്ചയുരുളയുമേന്തീട്ടു
പോയികാട്ടിൽത്തേടിനോക്കുവാനായ്
ബ്രഹ്മഹിതത്തിനിതെന്നറിയാതെ,ബ്ര-
ഹ്മാവുമറച്ചു,കുമാരരേയും
3. ഗോക്കളായ്,ഗോപരായ്,പാത്ര,മുറി,കുഴൽ
കൊമ്പു,മുരുളയുമായികൃഷ്ണൻ
മായാഗോപാലൻകളിച്ചു,ബഹുരൂപ-
മാർന്നിട്ടു സന്ധ്യക്കു പൂകി ഗേഹം
4. നീതന്നെ,പൈക്കിടാവും,ബാലരൂപവും
സർവ്വാചരങ്ങളുമെന്നതിനാൽ
മായാരൂപത്തിൽ,അനേകമായ്,ഏകനാം
മാധവരൂപങ്ങളെസ്സഹർഷം
അമ്മപ്പശുക്കളുമമ്മമാരുംവന്നു
സമ്മാനിതരായെതിരേൽക്കുന്നു
5. ഓരോജീവാത്മാവെത്തൻമകനെന്നമ്മ-
മാരുവഹിച്ചതാംപുത്രപ്രേമം
ജീവാത്മാവായിപ്പരമാത്മനെക്കിട്ടി-
ട്ടാജീവികൾക്കേറെ പ്രീതിയായി
6. മായാമയലീലയേതുമറിഞ്ഞില്ല
രാമനുംകൂടിയൊരുവത്സരം
ബ്രഹ്മസ്വരൂപരിരുവരുമെങ്കിലും
നിന്നിലുണ്ടത്ഭുതമാം വിശേഷം
7. കൊല്ലംതികഞ്ഞു,ധാതാവിന്നുമായില്ല
അസ്സൽനകലു,തിരിച്ചറിയാൻ
തോൾവള,കങ്കണമിട്ടചതുർഭുജ-
രായിപ്പുതിയവകാട്ടിത്തന്നു
മോഹിതനായചതുർമ്മുഖൻതന്നുടെ
മോഹമകറ്റുവാൻ വാസുദേവൻ
8. പിന്നെച്ചിലരെയനന്തശയ്യോപരി
നന്നായ്ക്കമലപരിലാളിച്ചും

ലീലാനിമീലിതനേത്രമാ,യാനന്ദ-
ലോലരായ്,യോഗിമാർ സേവ ചെയ്തും

9. എണ്ണാനരുതാത്തസംഖ്യനാരായണർ
എല്ലായിടത്തും,താൻസേവകനും
മായാവിമോഹിതൻകണ്ടു,പിന്നെപ്പാതി-
യുണ്ടയുരുളയോടേകരൂപം

10. എല്ലാമദവുംശമിച്ചു,നമസ്കരി-
ച്ചാനന്ദത്തോടെ,തൻധാമംപൂകി
ഗോപാലരൊത്തു,ഗൃഹംപൂകുംഗോപാലാ,
പാലിക്ക,രോഗമകറ്റിയെന്നെ

ദശകം 53 ധേനുകാസുരവധം

1. ബാല്യം,മനോജ്ഞം,കടന്നുപൌഗണ്ഡത്തിൽ
വത്സത്തെപ്പാലിക്കൽനിർത്തി,കണ്ണൻ
ഗോക്കളെപ്പാലിക്കുമുത്സവത്തിൽ,ലീലാ-
ഗോവിന്ദൻ,പങ്കെടുക്കാൻതുടങ്ങി

2. ഗോത്രാ,പരിത്രാണകൃത്തേ,ദേവാ,നിന്റെ
ഗോത്രാണനംതുടങ്ങീപവിത്രം
ഭൂ,ഗോത്ര,ഗോപാലകനാംശ്രീഗോവിന്ദാ
ഭൂകാമുകാ,ശ്രേഷ്ഠമീ തുടക്കം

3. രാമനുമൊത്തുവനത്തിൽവിഹരിക്കെ
ശ്രീദാമാവോതിയകാരണത്താൽ
ധേനുകകാനനത്തിങ്കൽഗമിക്കയാ-
യാനന്ദമോടെയാനായപ്പൈതൽ

4. ഉന്നതം,താലമരങ്ങൾ,നിൻചൊല്ലിനാൽ
ചെന്നുകുലുക്കീ,ബലത്തിൽരാമൻ
മൂത്തുപഴുത്തിളനീർപ്രായമായിട്ടും
വീണുപഴം,വന്നുധേനുകനും

5. ധേനുകപാലനമീജന്മമേൽക്കയാൽ
ധേനുകഹത്യവേണ്ടെന്നായിടാം
ദേവരെനിത്യമെതിർക്കുമസുരനെ
രാമനെക്കൊണ്ടുവധിച്ചു,കൃഷ്ണൻ

6. ജംബുകന്മാരായണഞ്ഞഭൃത്യന്മാരെ
അംബുജനേത്രനുംരാമനുമായ്
ജംബുഫലംപോൽക്കളിയായി,ത്താലത്തിൽ
വീശി,ഭൂ ജംബൂകഹീനമാക്കി

7. പേടിച്ചരണ്ടവരുണൻതൻപര്യായ-
മാകിയജംബൂകനാമധേയം
വേണ്ടെന്നുവെച്ചിട്ടുവേദങ്ങളിൽമാത്രം
കാണുന്നുവെന്നു നിനക്കുന്നു ഞാൻ

8. നിന്നവതാരഫലത്തിന്നുകാലമാ-
യെന്നുസ്തുതിക്കുന്നു,ദേവവൃന്ദം
മന്ദഹസിച്ചു,ഫലമുണ്ടായേറെ,യെ-
ന്നങ്ങുഭജിച്ചു സഖാക്കൾക്കൊപ്പം

9. തേൻപോൽകഴമ്പെഴുംതാലഫലംതിന്നു
തീരെവിശപ്പറ്റു,തൃപ്തരായി
ഏറെപ്പഴംപെറുക്കീട്ടു,തൻതോഴരൊ-
ത്തേറീ,സ്വഗേഹത്തിൽ,രാമകൃഷ്ണർ
10. ധേനുകനെക്കൊന്നു,എന്നാർത്തിട്ടാളുകൾ
സ്വാദുഫലങ്ങൾരുചിച്ചുനോക്കി
ദീർഘായുസ്സായിജ്ജയിക്ക,യെന്നോതിയ
ദീനദയാലോ,ഹരിക്ക,രോഗം

ദശകം 54 കാളിയമർദ്ദനം

1. സൌഭരിനിൻസേവാതൽപ്പരനാംമുനി
പന്ത്രണ്ടുവർഷംതപസ്സുചെയ്തു
കാളിന്ദിയിൽഭോഗശീലർമീനങ്ങളിൽ
പ്രേമമുണ്ടായി,മുനിക്കന്നാളിൽ
2. കണ്ടു,ഗരുഡൻതിന്നുന്നു,മത്സ്യത്തിനെ
സന്താപമോടെശ്ശപിക്കയായി
കാളിന്ദീവാസിജന്തുക്കളെത്തിന്നുകിൽ
ജീവനൊടുങ്ങട്ടെ,യെന്നവനെ
3. കാളിയൻതിന്നു,ഗരുഡന്റെവീതമാ-
മന്നംനിൻസേവകൻക്രോധത്തോടെ
ഗർവ്വിയവനെച്ചിറകാലടിച്ചവൻ
തഞ്ചത്തിൽ,ക്കാളിന്ദിതന്നിൽ വാണു
4. ഘോരസർപ്പത്തിൻവിഷത്താലാ,സൂരജാ-
നീരാകെത്താമസമായ്ച്ചമഞ്ഞു
ആകാശചാരിഖഗങ്ങൾചത്തു,മര-
മാകെക്കരിഞ്ഞു,നീയാർദ്രനായി
5. ഒറ്റക്കൊരിക്കൽ,നീ,കാട്ടിൽപ്പോ,യുറ്റവർ
കറ്റക്കിടാങ്ങൾ,പശുക്കളെല്ലാം
ഉഗ്രവേനൽച്ചൂടാൽദ്ദാഹിച്ചു,കാളിന്ദി-
യുൾപ്പുക്കു,വെള്ളം കുടിക്കയായി
6. അച്യുതാ,കണ്ടുനാ,നഷ്ടജീവന്മാരാ-
യസ്സഖീവൃന്ദത്തെ,കാരുണ്യാർദ്രം
പീയൂഷവർഷിയാംശ്രീകടാക്ഷത്താലേ
ആയുസ്സുവീണ്ടും തിരിച്ചുനൽകി
7. എന്തിതെന്തിങ്ങനെ,സർവ്വാംഗവുംഹർഷ-
വർഷാതിരേകമെ,ന്നാസഖാക്കൾ
നിന്നെക്കണ്ടു,നിന്റെപ്രാഭവലീലയെ
നന്നായറിഞ്ഞു,കെട്ടിപ്പിടിച്ചു
8. ജീവൻകിടച്ചപശുക്കളുമാനന്ദ-
മോരാനാവാതെനിൻ,ചാരെയെത്തി
ആനന്ദക്കണ്ണീരോ,ടിമ്പേനിനാദത്തോ-
ടോമനക്കാലടി നക്കിനിന്നു
9. രോമാഞ്ച,മാനന്ദമൂർഛ,ഞങ്ങൾക്കുള്ളി-
ലീവിഷയോഗംകഠിനമെന്നാൽ

താവകപീയൂഷവീര്യമറിഞ്ഞെന്നു
ഗോപരാലിംഗനം ചെയ്തു നിന്നെ
10. ജീവനുപേക്ഷിച്ചഭക്തരെത്തൻമുഗ്ദ്ധ-
ശ്രീകടാക്ഷത്താലുണർത്തുവോനേ
ശ്രീഹരേ,മാമകരോഗംശമിപ്പിച്ചു
പാലിക്ക,വായുഗേഹാധിവാസ

ദശകം 55 കാളിയമർദ്ദനം (തുടർച്ച)

1. കാളിന്ദിയാറ്റിലെക്കാളിയനാഗത്തെ-
യോടിപ്പതിന്നായി,ഗോപബാലാ
തീരത്തുണങ്ങിക്കരിഞ്ഞിലയറ്റതാം
ചാരുകദംബത്തിൽ നീ കരേറി
2. ചെമ്പല്ലവംപോൽമൃദുലമനോജ്ഞമാം
നിൻപാദസ്പർശംകുളിരണിക്കും
മാമരത്തിൽനിന്നു,ഘോരതരംഗങ്ങൾ
കോളിളക്കുന്നഹ്രദത്തിലേക്കായ്
ദൂരെ,ദൂരേക്കുകുതിച്ചുചാടീ,നട-
നാരായണൻ തന്റെ ലീലക്കായി
3. മൂന്നുലോകംതന്റെഭാരംവഹിക്കുംനിൻ
മേനിയാൽപ്പൊങ്ങി,യിളകിവെള്ളം
കാളിന്ദി,ഘോഷമുയർത്തീട്ടു,നൂറുവിൽ-
പ്പാടു ദൂരംഭൂമി തന്നിൽ മുക്കി.
4. ദിക്കിൽ,വിദിക്കിൽ,ക്ഷുഭിതമായിഭ്രമി-
ച്ചുഗ്രനാദത്താൽച്ചുഴന്നുവാരി
കോപാന്ധൻകാളിയൻ,പൊന്തിനാൻഗോപാല-
ബാലനോടേറ്റുമുട്ടീടുവാനായ്
5. ആയിരംപത്തിയിൽതീക്കണംചീറ്റി,വി-
ഷജലംതുപ്പുമാക്കാളിയനെ
അഗ്നിധൂമംചീറ്റുമഞ്ജനപർവ്വതം
പോലെക്കണ്ടു,കണ്ണൻ തന്റെ മുന്നിൽ
6. ഉഗ്രവിഷച്ചൂടുകക്കീട്ടാപാമ്പുതൻ
കത്തിജ്വലിക്കുംകണ്ണാലെനോക്കി
കൊത്തിയനന്തബലൻബാലനെപ്പിന്നെ
യത്തിരുമേനിവരിഞ്ഞുചുറ്റി
7. നിന്നെക്കണ്ടാകുലചിത്തരായ്,ത്തീരത്തു
നിന്നാർപശുക്കളുംബാലകരും
ദുർന്നിമിത്തംവ്രജഗേഹത്തിൽകാൺകയാൽ
വന്നെത്തി,ഗോപർകാളിന്ദീതീരേ
8. കണ്ണന്റെദാരുണാവസ്ഥകണ്ടെല്ലാരും
നണ്ണിജീവൻകളഞ്ഞീടുവാനായ്
ഉണ്ണിവിടുവിച്ചുകെ,ട്ടക്ഷണംകണ്ണിൽ
കള്ളച്ചിരിയുമായ് പൊങ്ങിവന്നു

9. കാളിയസർപ്പഫണത്തിലേറി,മൃദു-
പാദത്തിൻനൂപുരനാദവുമായ്
താളംപിടിക്കുംകരവളചാഞ്ചാടി-
ട്ടോളത്തിന്മേലാടി വാസുദേവൻ
10. നിൻനൃത്തലാസ്യത്തിലാനന്ദംഗോപർക്കും
മാമുനിമാർക്കുംസുരാദികൾക്കും
പൂമഴയേറ്റുനടമാടുംഗോവിന്ദാ
രോഗത്തിൽനിന്നു,കാക്കേണമെന്നെ

ദശകം 56 കാളിയഗർവ്വശമനം

1. ആകാശചാരികൾദുന്ദുഭിമേളത്തോ-
ടാനന്ദഗീതങ്ങൾപാടിടുമ്പോൾ
കമ്പിതസുസ്വരത്തോടൊത്തുകുണ്ഡല-
കമ്പനത്തോടാടി,കൊണ്ടൽവർണ്ണൻ
2. താഴുംശിരസ്സുവിട്ടുംഉയരുന്നതി-
ലാഞ്ഞാഞ്ഞുവീണ്ടുംചവിട്ടിയിട്ടും
താളത്തിൽക്കൈചലിപ്പിച്ചുംമനോജ്ഞമാ
കാളിയമർദ്ദനം നീതുടർന്നു
3. ഭഗ്നഫണംതാഴ്ത്തി,ച്ചോരകക്കി,മുഗ്ദ്ധ-
കാളിന്ദിയാറ്റിനെച്ചോപ്പണിക്കെ
ആലസ്യമാർന്നവൻതന്റെവധൂജനം
ബാലകപാദംപണിഞ്ഞുനിന്നു
4. മാമുനിമാർക്കുമറിയാത്തഭക്തിയും
ജ്ഞാനവുംഘോഷിക്കുംസ്ത്രോത്രംപാടി
മുമ്പേശ്രവിച്ചനിൻമാഹാത്മ്യമോർത്താർദ്ര-
മൻപെഴുംചിത്തത്തോടങ്ങു നിന്നു
5. അച്യുതാ,നാഗിനിമാരുടെപ്രേമത്താ-
ലത്യന്തംപ്രീതനായ്,നീ,ദയാലോ
ആയുസ്സുകിട്ടിയകാളിയൻനിന്നിൽസർ-
വ്വാർപ്പണം ചെയ്തു നമസ്കരിച്ചു
6. ആഴിനടുവിൽരമണകദ്വീപത്തിൽ
പോകുമാറില്ലഗരുഡനെന്നായ്
ആവാക്കുകേട്ടുഗ്രനാഗംതൻഭാര്യമാ-
രോടൊത്തുചെന്നു,രമണകത്തിൽ
7. രാഗിണിമാർതന്നരത്നഹാരങ്ങളാൽ
മുത്താലുംപട്ടാലുംഭൂഷചാർത്തി
നീയാകളിന്ദജതീരേ,പ്രമദാശ്രു
തൂകും പ്രിയജനത്തോടു ചേർന്നു
8. രാവിലിരുട്ടത്തു,കാട്ടുതീചൂഴവേ
കാളിന്ദീതീരത്തുഗോപവൃന്ദം
ഗേഹമണയുവാനാകാതെ,നിൻപദം
ധ്യാനിച്ചുറക്കെക്കരഞ്ഞു,കൃഷ്ണാ

9. പാലയ,എന്നാർക്കുമാകരുണസ്വരം
പാലകൻകേട്ടിട്ടാമാത്രതന്നെ
അഗ്നിമുഖത്താലാക്കാട്ടുതീപാനംചെയ്-
തത്ഭുതമെന്തഗ്നി,നിൻ വായല്ലോ

10. അഗ്നിയിൽപീതത,വർണ്ണത്താലും,നിന്റെ
പീതതയാലും,ഇപ്പോൾപ്രസിദ്ധം
എന്നുവാഴ്ത്തീടുന്ന,ശ്രീഗുരുവായൂരിൽ
ശ്രീഹരേ,രോഗം ഹരിച്ചിടേണം

ദശകം 57 പ്രലംബവധം

1. പിന്നെയൊരുദിനം,രാമനുമൊത്തിട്ടു
കാമദനുജ്ജ്വലവേഷധാരി
ഗോപരും,ഗോവൃന്ദവുംചൂഴെ,മേയ്ക്കുവാൻ
കാനനംതന്നിൽഗമിക്കയായി

2. സുന്ദരവൃന്ദാവനവിമലശ്രീയെ
നന്ദാത്മജൻരാമനൊത്തുകണ്ടു
കാലിക്കോലേന്തിയഗോപാലരോടൊത്തു
ഭാണ്ഡീരകത്തിന്റെ ചോട്ടിലെത്തി

3. കണ്ടു,കരുണയില്ലാത്തപ്രലംബനാം
ചണ്ഡനവിടുത്തെക്കൊല്ലാനായി
ഗോപവേഷത്തിലടുത്തു,പ്രലംബമാം
ബാഹുക്കളുള്ള നിൻ ചാരെ മൂഢൻ

4. മായയറിഞ്ഞുമറിയാത്തഭാവത്തിൽ
കാണിച്ചുസൌഹൃദം,ചേർത്തിരുത്തി
ഗോപന്മാരെച്ചേരിയാക്കിക്കളിപ്പിച്ചു
മല്ലയുദ്ധം,മായാമാനുഷൻ നീ

5. ഒന്നുബലഭദ്രൻതന്റെചേരി,ഒന്നു
നിൻചേരി.യെന്നുബലംപിരിച്ചു
നിൻശക്തിപേടിക്കുംദൈത്യനെത്തന്നുടെ
സൈന്യത്തിൽത്തന്നെനിറുത്തി കണ്ണൻ.

6. തോറ്റവൻതോളിൽവഹിക്കുംവിജയിയെ-
യേറ്റംരസകരമാനിയമം
ഭക്തദാസൻകണ്ണൻ,തോറ്റുകൊടുത്തിട്ടു
ഇഷ്ടതോഴൻ ശ്രീദാമാവെയേറ്റി

7. രാമൻജയിച്ചുപ്രലംബനെ,ത്തോറ്റവൻ
രാമനെത്തോളിലെടുത്തോടുന്നു
ദൂരേക്കവിടുത്തെക്കണ്ണെത്താദൂരത്തി-
ലായിട്ടുകൊല്ലാൻ നിനച്ചുകൊണ്ടേ

8. ദൂരെഗ്ഗമിക്കുന്നകൌശലംകണ്ടിട്ടു
രാമൻതൻഭാരംവർദ്ധിക്കയാലേ
സ്വസ്വരൂപംപൂണ്ടദൈത്യനെക്കണ്ടിട്ടു
ഞെട്ടിയാരാമനു,മൊറ്റമാത്ര

9. ദൈത്യന്റെദീർഘകായോച്ചിയിൽ,രാമന്നു
നിന്മുഖംകാണായി,പേടിപോയി

മുഷ്ടിയാൽതാഡിച്ചു,തച്ചുടച്ചാൻ,തല
ദാനവൻ വീണു മഹീതലത്തിൽ

10. ദാനവവീരനെക്കൊന്നെത്തുംരാമനെ
മാധവൻകെട്ടിപ്പുണർന്നുസ്നേഹാൽ
സോദരന്മാരുടെമേനിയിൽദേവകൾ
പൂമഴ പെയ്തു മോദിച്ചുനിന്നു

11. ലോകങ്ങൾക്കാലംബമായോനേ,ശ്രീഹരേ,
ലോലംബകാന്തേ,പ്രലംബഹാരേ
കാലംകളയാതെ,വേഗംശമിപ്പിക്ക
ആലംബംനീമാത്രം,രോഗമെല്ലാം

ദശകം 58.ദാവാനലോദ്ധാരണം

1. ധേനുക്കൾപുല്ലുമേഞ്ഞെത്തീയകലെയാ
കാനനത്തിൽ,സ്വൈരചാരരായി
ഐഷീകപ്പുല്ലുവളരുന്നവിടെങ്ങും
വൈഷയികസുഖംപോൽ,നിറയേ
2. വേനൽവെയിലുകടക്കാത്തമോഹന-
വൃന്ദാവനത്തിൻപുറത്തായപ്പോൾ
നിന്നെപ്പിരിഞ്ഞവിഷാദച്ചൂടും,ദാഹ-
ച്ചൂടുമേറ്റേറ്റം തളർന്നു ഗോക്കൾ
3. ആവഴിതെറ്റിമേയുന്നപശുക്കളെ
തേടിനീയെത്തി,പാലിക്കുവാനായ്
ഗോക്കൾക്കുംകണ്ണനുംചുറ്റുംപടർന്നതീ-
യാർപ്പതുകണ്ടാർത്തി പൂണ്ടു ഗോപർ
4. ഘോരം,ചടചടാനാദം,തീജ്വാലക-
ളേറെപ്പടർന്നു,ദിക്കാകെമൂടി
പാലയ,എന്നാർത്തിട്ടെല്ലാരു,മാശ്രയം
നീയേ,യെന്നാർത്തു നിലവിളിച്ചു
5. എന്തിന്നുപേടി,യഭയമായ്ക്കണ്ണട-
യ്ക്കെന്നനിൻവാണിയനുസരിക്കെ
കാട്ടുതീയില്ല,പുൽക്കാടുമില്ലാശ്ചര്യം
ഭാണ്ഡീരദേശത്തിലാണെല്ലാരും
6. നിശ്ചയം,വൈഭവം,ചിത്രമെന്നോതുന്ന
ചങ്ങാതിക്കൂട്ടത്തെനർമ്മമോതി
പൊട്ടിച്ചിരിപ്പിച്ചു,പാടലപ്പൂക്കളാൽ
വേനലിതെന്നോതും കാട്ടിൽ മേഞ്ഞു
7. നിന്നിൽവിമുഖരിലത്യന്തതാപത്തിൻ
ഭാരം,ഭജിപ്പോരിൽപങ്കഹാരം
തൃക്കൈപോലുജ്ജ്വലംതേജസ്സാവേനലിൽ
കാളിന്ദീതീരത്തിൽനീചരിച്ചു
8. പിന്നെവരുന്നുവർഷർത്തു,കാർമേഘങ്ങൾ
നിൻവപുപോലെനിരന്നുവാനിൽ
മിന്നൽപ്പിണർമഞ്ജുപീതാംബരംപോലെ
അന്നുവാസം,ഗിരിഗഹ്വരത്തിൽ

9. കേകാരവങ്ങളാൽസ്തോത്രമോതീടുന്നു
ഗോവർദ്ധനം,കുടജംകദംബം
ചുറ്റുംമരങ്ങൾപൊഴിക്കുന്നുപൂമാരി
നിന്നുപചാരത്തിനായി മാത്രം
10. വന്നുഭവദ്ഭക്തമാനസംപോൽ,ശുദ്ധ-
സുന്ദരമായിശ്ശരദൃതു
കാടുംജലവുംതെളിഞ്ഞു,ഗോപാലകാ,
ദേഹസൌഖ്യംതരൂ,രോഗം മാറ്റൂ

ദശകം 59 വേണുഗാനം

1. പുത്തൻകായാമ്പൂപോൽശ്യാമളംകോമളം
പ്രേമംവളർത്തുന്നസുന്ദരാംഗം
സച്ചിദാനന്ദമാംബ്രഹ്മസ്വരൂപംക-
ണ്ടിട്ടു,ഗോപീജനം മോഹമാർന്നു
2. കാൺപവർചിത്തംഹരിക്കും,ഹരേ,കാമ-
ദേവൻമഥിക്കയാൽസ്ത്രീജനങ്ങൾ
നിന്നെക്കാണുന്നതിൽമാത്രംരതിയാൽനിൻ
കാനനയാത്ര സഹിക്കാതായി
3. നീപോയാൽനിന്നെയുംനോക്കിനിന്നിൽമനം
ലീനമായ്,നിൻവരവോർത്തുനിൽക്കും
ഓടക്കുഴൽവിളിയെങ്ങാനുംകേട്ടാലോ
സർവ്വംമറന്നു നിൻലീല പാടും
4. കാട്ടിലവിടുന്നുമാർദ്ദവമേറിയ
സുന്ദരമാകുംശിലാതലത്തിൽ
പൂത്തതണൽമരച്ചോട്ടിൽ,കാൽസ്വസ്തിക-
മായിച്ചമച്ചു,മുരളിയൂതും
5. ആവേണുനാദംസുരനാരിമാരേയും
കാമബാണത്താൽചലിപ്പിക്കയായ്
കല്ലുമലിയുമാപ്പാട്ടിൽ,പ്പശുപക്ഷി
തങ്ങളെവിസ്മരിച്ചങ്ങു നിന്നു
6. ഓടക്കുഴൽത്തുളയോരോന്നിലംഗുലി
താളത്തിൽസഞ്ചരിപ്പിച്ചുകൊണ്ടും
ചെന്തളിർക്കാലടിതാളംപിടിച്ചുമാ
ചന്തംതികഞ്ഞനിൻരൂപമോർക്കെ
ദൃശ്യമദൃശ്യം,പരോക്ഷമെന്നാകിലും
ഗോപികൾ നിന്നിൽ ലയിച്ചുചേർന്നു
7. ശങ്കയില്ലാതെത്തിരുമേനികാണുന്ന
അംബരചാരിണിമങ്കമാരെ
പക്ഷിമൃഗങ്ങൾ,പശുക്കളെ,നിൻപാദ-
സ്പർശസുഖമേൽക്കുംകാനനത്തെ
ധന്യധന്യംഎന്നുവാഴ്ത്തിസ്തുതിച്ചിട്ടു
ധന്യകൾ,ഗോപികൾ,പുണ്യമാർന്നു

8. വേണുമുകർന്നതിൻബാക്കി,നിൻചുണ്ടിലെ
പ്രേമാമൃതംഞാനെന്നാസ്വദിക്കും
ദൂരേ,ദുരാശ,യെന്നോതിവിരഹിണി-
മാരായി,ഗോപികമാരനേകം
9. നിത്യബദ്ധാനുരാഗപ്രഭാവത്തിനാൽ
ചിത്തംപവിത്രമായ്,കൃത്യമൂഢർ
ഓരോമുഹൂർത്തവുംപ്രേമഭക്തിയോഗ-
ചാരുസമാധിയനുഭവിച്ചു
10. രാഗംസ്വഭാവജം,യത്നങ്ങളാൽമുക്തി
നേടിടാം,നേടില്ലയെന്നുമാകാം
ഗോപികമാർനേടിരണ്ടുമൊന്നായ്,ഗുരു-
വായൂരപ്പാ,രക്ഷചെയ്തീടേണം

ദശകം 60 ഗോപികാവസ്ത്രാപഹരണം

1. പ്രേമവിരഹിണീസുന്ദരിമാർനിന്റെ
പാദസേവാപ്രിയകാമനയാൽ
കാളിന്ദീതീരത്തുമണ്ണുകുഴച്ചിട്ടു
കാർത്ത്യായനീമൂർത്തിപൂജ ചെയ്തു
2. നിൻനാമകീർത്തനാലോലർ,യമുനയിൽ
സ്നാനംകഴിഞ്ഞു,പൂമാലചാർത്തി
ധൂപദീപം,നിവേദ്യത്തോടെക്കണ്ണനെ
പ്രാപിക്കാൻദേവിക്കു പൂജചെയ്തു
3. കാത്യായനീവ്രതമാസംമുഴുവനും
നോറ്റുതളർന്നോരെക്കണ്ടു,കണ്ണൻ
ആർദ്രകരുണൻപ്രസാദിച്ചു,കാളിന്ദീ-
തീരത്തണഞ്ഞുവരംകൊടുക്കാൻ
4. നോമ്പുകഴിഞ്ഞുവസനമഴിച്ചവർ
കാളിന്ദിതന്നിൽനീരാടിയാടി
നീന്തിക്കളിക്കെ,മുന്നിൽക്കണ്ടു,കണ്ണനെ
നാണിച്ചുനിന്നു,തലകുനിച്ചു
5. നമ്രമുഖികളാംസുന്ദരിമാരുടെ-
യംബരമൊക്കെയെടുത്തുകണ്ണൻ
തീരത്തെകാദംബവൃക്ഷത്തിൻകൊമ്പിൽവെ-
ച്ചേറിയിരുപ്പായതിന്മുകളിൽ
6. കേറിവന്നിട്ടുതിരഞ്ഞെടുക്കൂനിങ്ങ-
ളോരോരോപേരും,തൻവസ്ത്രമെന്നായ്
നർമ്മമൃദുസ്മിതംതൂകീട്ടുഗോപാലൻ
ലജ്ജയാൽമോഹിതരായ്,വധുക്കൾ
7. ഉണ്ണീ,ദീർഘായുസ്സായ്,വാഴ്കനിൻദാസിമാ-
രെങ്ങളെക്കഷ്ടപ്പെടുത്തരുതേ
അംബുജലോചനാ,അംബരംതാ,എന്ന
സംഭ്രമംകണ്ടു,ചിരിച്ചു കണ്ണൻ
8. കൈകൂപ്പിനിന്നു,കരയിൽവന്നു,നഗ്ന-
മായ്,ജലക്രീഡാപാപങ്ങൾതീർന്നു

നീയേശരണമെന്നാശുദ്ധമാനസർ-
ക്കേകീവസ്ത്രങ്ങ,ളനുഗ്രഹവും

9. ഞാനറിവൂനിങ്ങൾതന്നഭിലാഷങ്ങൾ
ചന്ദ്രികാചർച്ചിതരാവുചൊല്ലും
ഈയമുനാപുളിനത്തിൽവെച്ചുത്തരം
വ്യംഗ്യമായ്,നൽകിയനുഗ്രഹം നീ

10. പൂന്തേനൊഴുക്കുംനിൻവാണികേട്ടിട്ടവർ
പൂമുഖംനോക്കിപ്രണയമോടെ
ഏറെപ്രതീക്ഷയോടെത്തിഗൃഹങ്ങളി-
ലാ,മംഗലാതിരാരാത്രി കാത്തു

11. വല്ലവിമാരെയനുഗ്രഹിച്ചാരണ്യ-
വല്ലിക്കുടിലിൽച്ചരിക്കുവോനേ
ഹേ,കരുണാർദ്ര,ശമിപ്പിക്കെന്നാമയ-
മാകെ,ഹരേ,ഗുരുവായൂരപ്പാ

ദശകം 61 വിപ്രപത്ന്യനുഗ്രഹം

1. ഭക്തരാംബ്രാഹ്മണസ്ത്രീകൾക്കനുഗ്രഹം
അത്തലാറ്റീട്ടേകാനുള്ളിൽനണ്ണി
വൃന്ദാവനത്തീന്നതിദൂരംകാട്ടിലേ-
ക്കിന്ദീവരേക്ഷണൻ യാത്രയായി

2. കുട്ടികളേറ്റംവിശന്നുദാഹിക്കവെ
തൊട്ടടുത്തുള്ളൊരുയാഗഭൂവിൽ
യജ്ഞംചെയ്യുന്നദ്വിജരോടുയാചിപ്പാൻ
കൃഷ്ണനവരെയയച്ചിടുന്നു

3. നിൻനാമമുച്ചരിച്ചാഹാരംയാചിക്കും
പൈദാഹമേറ്റോരെ,ഗൌനിച്ചില്ലാ
ഒന്നുരിയാടിയുമില്ലാ,ശ്രുതിസ്ഥിരർ
അശ്രുതികാട്ടീ മഹീസുരന്മാർ

4. ഖിന്നരനാദരംകൊണ്ടുതിരിച്ചെത്തി
ഇന്നതിലാശ്ചര്യമെന്തിരിപ്പൂ
എന്നുമഭക്തർമനുഷ്യർനിന്നിൽ,ഭക്ത-
മെങ്ങനെ നൽകിടുമന്യരിലും

5. ചെല്ലൂ,ഭവനത്തിൽ,ബ്രാഹ്മണപത്നിമാർ
വല്ലതുംനൽകുമെൻനാമംകേട്ടാൽ
കാരുണ്യശീലകളാണവർ,ബ്രാഹ്മണ-
ദാരങ്ങളോടിരന്നു,കുമാരർ

6. നിൻനാമംകേൾക്കെ,നിൻദർശനംമോഹിച്ചു
നന്നായിനാലുകൂട്ടംചമച്ചു
വിപ്രർതടഞ്ഞാലും,സംഭ്രമിച്ചോടിനിൻ
ശുഭ്രപാദത്തിൽവണങ്ങിനിന്നു

7. ചാഞ്ചാടിയാടുംമയിൽപ്പീലി,കുണ്ഡലം
മിന്നുംകവിൾത്തടകാന്തി,കണ്ണിൽ
കാരുണ്യസിന്ധു,തൻചങ്ങാതിതൻതോളിൽ
തൃക്കരംചേർത്തുനിൽക്കുന്ന കണ്ടു

8. യജ്ഞവിത്താംപതിയാലെത്തടയിട്ട
ഭക്തയൊരുവളവന്റെപത്നി
ധ്യാനത്താൽസാക്ഷാത്കരിച്ചുകൈവല്യത്തിൻ
മുക്തി,യവൾതന്നെ ഭാഗ്യശാലി
9. ഭിക്ഷയെസ്സാദരംസ്വീകരിച്ചു,വിപ്ര-
പത്നിമാരിൽപ്രസാദംചൊരിഞ്ഞു
അംഗസംഗക്കൊതിനീക്കി,ഗൃഹയജ്ഞ-
ത്തിന്നയച്ചു,ഭർത്തൃനിന്ദതീർത്തു
10. ചെയ്തുപുനർചിന്ത,ബ്രാഹ്മണ,രംഗനാ-
ഭക്തി,സ്വകർമ്മദോഷംതെളിഞ്ഞു
തത്വബോധംവന്നു,വാഴ്ത്തി,ഗുരുവായൂ-
രപ്പാ, ശമിപ്പിക്ക,രോഗമെല്ലാം

ദശകം 62 ഗോവർദ്ധനപൂജ

1. ഗോപാലരിന്ദ്രോത്സവയജ്ഞംചെയ്യാനായ്
ഭാവിക്കെ,യിന്ദ്രഗർവ്വത്തെപ്പോക്കാൻ
ഏതുമറിയാത്തമട്ടിൽവിനയത്തോ-
ടെന്തിനൊരുക്ക,മെന്നച്ഛനോടായ്
2. ഇന്ദ്രൻമഴതന്നാലല്ലയോസർവ്വവും
ഇങ്ങുജീവൻനേടിവാണിടുന്നു
പുല്ലുംജലവുമില്ലെങ്കിൽപ്പശുക്കളും
നമ്മളുമില്ലയെന്നോർമ്മവേണം
ആണ്ടിലൊരിക്കലീയിന്ദ്രോത്സവയജ്ഞം
കാരുണ്യവാനെ സ്മരിപ്പതിന്നായ്
3. ഓതീസരസം,മഴയിന്ദ്രനാലല്ല,
ജീവികൾതൻപുണ്യത്താൽപെയ്യുന്നു
ഏറെത്തഴച്ചമരംനൽകില്ലാ,ബലി
കാടുചെയ്യുന്നില്ലാ ഇന്ദ്രയജ്ഞം
4. നമ്മൾക്കുനിത്യംകുലധനംധേനുക്കൾ
പുല്ലുനൽകുന്നതോഗോവർദ്ധനം
ഭൂദേവരുത്തമർ,ദേവരേക്കാളിവ-
രാരാധ്യരിന്ദ്രനെക്കാളുമെന്നും
5. അച്യുതവാക്യംകേട്ടർച്ചിച്ചു,ഭൂദേവ-
രുത്തമരെ,ബലിനൽകിനന്നായ്
ഗോവർദ്ധനത്തെവലംവെക്കേ,നീഗിരി-
വേഷനായ്,ആ ബലി സ്വീകരിച്ചു
6. സത്യമല്ലേ,മമവാക്യം,ഗിരിസ്വയം
വന്നുഭുജിച്ചതുകണ്ടതല്ലേ
ഇന്ദ്രകോപംതടുത്തോളുംഗിരി,യെന്നു
സാന്ദ്രമോദം കേട്ടു ഗോപവൃന്ദം
7. തൃപ്തരായെല്ലാരുംഗോകുലംപൂകവേ
തപ്തനായിന്ദ്രൻധരിച്ചുവജ്രം
നിൻമഹിമാവറിഞ്ഞും,രജോമൂർത്തിയായ്
തന്നഹങ്കാരംജ്വലിച്ചുവന്നു

8. വിഷ്ണുവായാലുംമനുഷ്യജന്മത്തിലീ
മട്ടുകാട്ടുമ്പോൾ,നശിക്കുംസ്വർഗ്ഗം
ഇന്നുനശിപ്പിക്കുമിക്കാലിച്ചെക്കന്റെ
സർവ്വശ്രീയും,എന്നഹങ്കരിച്ചു
9. വന്നു,പ്രളയമേഘങ്ങളമ്പാടിയിൽ
ഐരാവതമേറി,വജ്രധാരി
ദിക്പാലരഗ്നിവായുക്ക,ളുള്ളാൽഹസി-
ച്ചൊപ്പവും,മായക്കധീനമെല്ലാം
10. ഇന്ദ്രനെന്തേ,കോപിച്ചെത്താൻവൈകീ,ശൈല-
ബ്രാഹ്മണാനുഗ്രഹമുണ്ടെന്നോതീ
കാത്തിരിക്കുന്നമുരഹരാ,നീയെന്റെ
രോഗംനീക്കേണം,പാലിക്കണം,മേ

ദശകം 63 ഗോവർദ്ധനോദ്ധാരണം

1. അമ്പാടിമോളിലെയാകാശംമിന്നുന്നു
നിർത്താതെഘോര,മിടിയിടിപ്പൂ
നിൻനീലമേനിപോൽകാന്തിധരിച്ചവർ
ധാരാധരങ്ങൾ നിരന്നിടുന്നു
2. പേമാരിയാലിപ്പഴംപൊഴി,ച്ചെല്ലാരും
പേമുറയിട്ടുകരഞ്ഞിടുന്നു
ഇന്ദ്രകോപത്തിൽനിന്നൊന്നുരക്ഷിക്ക,നീ
പേടിവേണ്ടെന്നഭയം തരുന്നു
3. ഗോത്രപാലൻപരദൈവതമീഗിരി
ഗോത്രശത്രുഇന്ദ്രനെത്തടയും
സംശയംവേണ്ടെന്നുപുഞ്ചിരിച്ചോതീട്ടു
കയ്യാൽഗിരിയെപ്പറിച്ചെടുത്തു
4. പൊക്കിപ്പിടിച്ചുകുടയായ്ഗിരി,താഴെ
പൈക്കൾ,ഗോപാലകരൊക്കെനിന്നു
ഒട്ടുംമഴകേറാത്താക്കുട,ചെന്തളിർ-
ക്കയ്യാലെയൊറ്റക്കു താങ്ങിനിന്നു
5. ചങ്ങാതിമാരോടും,ഗോപികമാരോടും
സംഗീതലോലനായ്,നർമ്മമോതി
ഒറ്റക്കയ്യാലേയുരുമ്മുംപശുക്കളെ-
ത്തൊട്ടുതലോടിയാനന്ദമേകി
6. ഏറ്റംവലിയഗിരിയിക്കുമാരനോ
ഏറെദിനമിടംകയ്യിലേന്തി
അത്ഭുതം,നിൽക്കുന്നിവനെന്നെല്ലാവരും
സ്വാരസ്യമായിപ്പുകഴ്ത്തിപ്പാടി
7. എന്തഹങ്കാരം,ചെറുക്കന്നു,കൈകട-
ഞ്ഞിട്ടവൻതാഴെവെക്കുംമലയെ
ഏഴുദിനംഘോരമാരിപൊഴിഞ്ഞിന്ദ്രൻ
ഏഴുമലയാനോടേറ്റുനിന്നു
8. ഒറ്റക്കാൽപോലുമിളക്കാതചലമാ-
യേഴുദിനംനിന്നു,വെള്ളംതീർന്നു

കാറ്റുംശമിച്ചിന്ദ്രൻ,പേടിച്ചരണ്ടിട്ടു
വല്ലവിധേനയുമോടിപ്പോയി
9. പേമാരിപോയ്,ഗോപവൃന്ദംപശുക്കളും
പോന്നുപുറത്തു,താഴത്തുവെച്ചു
ശ്രീഹരിയാഗിരി,ഗോപന്മാരെല്ലാരും
ആലിംഗനം ചെയ്തു പൂവൽമേനി
10. പണ്ടുധരണിയെ,നീധരിച്ചു,ഇന്നീ
പർവ്വതമത്രക്കുഭാരമാണോ
നന്ദിച്ചു,ദേവകൾവാഴ്ത്തി,ഗുരുവായൂർ
മന്ദിരേശാ,രോഗം മാറ്റിടേണം

ദശകം 64 ഗോവിന്ദാഭിഷേകം

1. ഗോവർദ്ധനോദ്ധാരണംകണ്ടുഗോപാലർ
ശ്രീഹരിനീയെന്നുറക്കയാലേ
വിശേശ്വരന്റെയാജാതകംചോദിച്ചു
അച്ഛനന്നടുക്കലണയുകയായ്
2. ഗർഗ്ഗൻമൊഴിഞ്ഞമൊഴികളോതീ,നന്ദൻ,
നിൻപ്രഭാവത്തെഗ്രഹിച്ചുലോകം
വാത്സല്യമേറെക്കനത്തു,അനുരാഗം
തീരാത്തൊരാദരവായ്ച്ചമഞ്ഞു
3. തത്വംഗ്രഹി,ച്ചവമാനിനായഹ-
ങ്കാരമുക്തൻഇന്ദ്രനെത്തിപിന്നെ
രത്നകിരീടശിരസ്സാൽപ്പദംതൊട്ടു
ഭദ്രസുരഭിയോടൊത്തു,ശക്രൻ
4. സ്നേഹപ്പാലേറെച്ചുരത്തി,സുരഭിതൻ
പാലഭിഷേചിച്ചിട്ടാത്തമോദം
ഗോവിന്ദ,ഗോവിന്ദ,പാടി,ഐരാവതം
ആകാശഗംഗാജലവും തൂകി
5. മൂന്നുലോകത്തിനുംനാഥനെ,യമ്പാടി-
നാഥനായിട്ടഭിഷേകംചെയ്കെ
സ്വർഗ്ഗവൈകുണ്ഠങ്ങൾനേടാത്തൊരൈശ്വര്യ-
ലക്ഷ്മിയമ്പാടിയെയാശ്ലേഷിച്ചു
6. നന്ദൻപ്രഭാതത്തിൽസന്ധ്യക്കുകാളിന്ദീ-
വന്ദനസ്നാനംകഴിച്ചുനിൽക്കെ
വാരുണഭൃത്യൻപിടിച്ചുകെട്ടി,നീയാ
വാരുണഭൂമിയിലെത്തുകയായ്
7. പൂജിച്ചു,മാനിച്ചിട്ടച്ഛനെ,സാഗര-
രാജാവയച്ചുനിൻകൂടെത്തന്നെ
സർവ്വംക്ഷണംകൊണ്ടുണ്ടായമഹാത്ഭുതം
നന്ദനോതിക്കേട്ടു,ഗോപവൃന്ദം
8. ശ്രീഹരിതന്നെയിക്കണ്ണനവർക്കുണ്ടായ്
മോഹംശ്രീവൈകുണ്ഠമൊന്നുകാണാൻ

അന്യർക്കുകിട്ടാത്ത,തദ്പരമംപദം
അന്നവർക്കങ്ങുകാണിച്ചു,കൃഷ്ണൻ

9. സ്ഫുരിക്കുമാനന്ദരസപ്രവാഹ-
പ്രപൂർണ്ണകൈവല്യമഹാസമുദ്രേ
ചിരംനിമഗ്നംതവഗോപസംഘം
നീതാൻ,സമുദ്ധാരക,കൃഷ്ണ,കൃഷ്ണ

10. കാട്ടിലെനെല്ലിക്കപോലെപ്പരംപദം
എല്ലാർക്കുംനൽകുംപുണ്യാവതാരം
മറ്റേതുണ്ടീശ്വരാ,ഗോപാലബാലകാ,
മാറ്റേണം രോഗം,നീ ശുദ്ധബ്രഹ്മം

ദശകം 65 ഗോപികമാരുടെ ഭഗവദ്സമീപപ്രാപ്തി

1. പണ്ടുവ്രതാവസാനത്തിൽതാനേകിയ
രാസക്രീഡാവരംനൽകാനായി
സാന്ദ്രനിലാവുപടർന്നശിശിരത്തിൽ
മന്ദ്രംകുഴൽവിളിച്ചൂവനാന്തേ

2. ഓരോന്നായ്ഷഡ്ജസ്വരമണ്ഡലാരോഹ-
രാഗിണീമൂർച്ഛനാസമ്മേളനം
ലോകംഭ്രമിക്കുമാവേണുനാദംകേട്ടു
മോഹിതർ,ഗോപികളാകമാനം

3. ഗേഹകൃത്യത്തിൽനിരതരാമമ്മമാർ
പുത്രവാത്സല്യത്താലേയാർദ്രചിത്തർ
ഭർതൃശുശ്രൂഷകരെന്നിട്ടും,ജോലിക-
ളൊക്കെമറന്നു നിൻ പക്കലെത്തി

4. ഭൂഷണംപാതിയണിഞ്ഞുമണിയാഞ്ഞും
വേഷംമാറാതെയുമോടിയെത്തി
വേണുഗാനത്തിനാൽമോഹിതർ,കൃഷ്ണാനിൻ
കാരുണ്യനേത്രത്തിൽ കാമനീയർ

5. ഹാരംനിതംബത്തിൽ,കാഞ്ചികഴുത്തിലും
മാറിയണിഞ്ഞൊരുസുന്ദരിമാർ
ഹാരിത്വകേന്ദ്രമിതെന്നുമുകുന്ദനോ-
ടോതുവാനാവാം തുനിഞ്ഞിടുന്നു

6. വന്നാളൊരുവൾതൻമാറുമറക്കാതെ
മറ്റുള്ളോർകാണ്മതറിഞ്ഞിടാതെ
നിത്യനിരുപമപ്രേമാഭിഷേകത്തി-
നെത്തു,മിരുകലശങ്ങൾ പോലെ

7. ഗേഹത്തിൽനിന്നുകടക്കാനരുതാത്തോർ
ധ്യാനിച്ചുഹൃത്തിലേകാഗ്രമായി
ദേഹംവെടിഞ്ഞു,ചിദാനന്ദരൂപമാ-
മേകത്തിൽ ധന്യകൈവല്യം നേടി

8. പാമരനാരികൾജാരസ്വരൂപത്തിൽ
നീപരമാത്മാവെന്നോരാതെയും
ആയിരവർഷതപസ്സാൽ,പരമഹം-
സാദികൾനേടുംപദത്തെനേടി

കാൽക്ഷണത്തിൽ,ശ്രമംകൂടാതെ,ഞാനുമാ
മോക്ഷാമൃതം രുചിച്ചീടേണമേ

9. അമ്പാടിപ്പെണ്ണുങ്ങൾകണ്ടു,കരുണാർദ്ര-
ലോചനം,മന്ദസ്മിതം,മനോജ്ഞം
നിസ്സീമകാന്തിസമുദ്രമാഹൃദ്യമാം
ദർശനമെൻ രോഗം നീക്കീടേണം

ദശകം 66 ഗോപീജനാഹ്ലാദം

1. കാമബാണത്താൽവിവശരായെത്തിയ
ഗോപികമാരുടെയാഗ്രഹങ്ങൾ
സാധിപ്പിക്കാമെന്നരുളിയിട്ടും,കണ്ണൻ
വാമം പ്രതികൂലവാക്കുരച്ചു
2. അംബരചാരീമുനിമാരുംകേൾക്കുവാ-
നങ്ങുരച്ചു,കുലസ്ത്രീധർമ്മത്തെ
നിർമ്മലൻനിൻധർമ്മവാക്കുസത്യം,എന്നാൽ
കർമ്മമവിശ്വാസ്യമെന്നു തോന്നാം
3. ധർമ്മോപദേശംശ്രവിച്ചുവധൂജനം
ഖിന്നരായോതീ,കാരുണ്യസിന്ധോ,
ഞങ്ങളെയങ്ങുപരിത്യജിച്ചീടായ്ക,
വിമ്മിക്കരഞ്ഞവരൊട്ടുനേരം
4. ദീനദയാലോ,നീയാഭക്തഗോപിക-
മാരിൽമനമലിഞ്ഞീടുകയാൽ
നിർമ്മലമാകുംയമുനാതീരത്തുനിൻ
നർമ്മക്രീഢക്കായൊരുങ്ങിയപ്പോൾ
5. ചന്ദ്രകരങ്ങൾതഴുകുന്നകാലിന്ദീ-
സുന്ദരതീരത്തു,ഗോപികമാർ
ഉത്തരീയംവിരിച്ചുണ്ടാക്കി,മെത്തകൾ
സത്യസ്വരൂപനിരുന്നരുളി
6. നർമ്മമധുരമാമാലാപനങ്ങളും
പാണിഗ്രഹണങ്ങൾ,ചുംബനങ്ങൾ
ഗാഢമാലിംഗനം,സ്പർശമുല്ലാസവും
അംഗനാലോകത്തിൻ ഹർഷോന്മാദം
7. ആരസികപ്രിയമാർക്കെല്ലാംകാന്തനായ്
ആനന്ദകന്ദമായ്,നീ,മുരാരേ
വാസഹരണദിനവാഗ്ദാനം,അനു-
ഭൂതിരസമായ് പകർന്നുനൽകി
8. വേർപ്പുപൊടിഞ്ഞു,തൂമുല്ലപ്പൂപ്പുഞ്ചിരി
പൂക്കുമാതാമരപ്പൂവദനം
ത്രൈലോക്യസുന്ദരരൂപമാശ്ലേഷിച്ചു
സുന്ദരിമാരവർ നന്ദിതരായ്
9. അംഗാരംപോലെവിരഹത്തിൽപ്പൊള്ളിക്കും
ശൃംഗാരരൂപൻനീസംഗമത്തിൽ
സംഗമത്തിൽക്കൂടി,അംഗാരകാമയം
അംഗനമാർക്കേകി,ചിത്രം,കൃഷ്ണാ

10. രാധതൻതുംഗപയോധരാശ്ലേഷത്തിൽ
ലോലുപൻനിന്നെ,ഞാനാരാധിപ്പൂ
എൻസകലാമയം,ക്ലേശവുംവൈകാതെ
എൻസഖേ,കൃഷ്ണാ,നീ തീർക്കുകില്ലേ

ദശകം 67 ഗോപികാഗർവ്വപ്രശമനം

1. ആനന്ദബ്രഹ്മരസാത്മകൻനീതരും
ആസ്വാദനഭോഗലീലയാലേ
നിസ്സീമാനന്ദത്താൽ,ഗോപികാചിത്തങ്ങൾ
നിസ്സാരാഹങ്കാരമത്തമായി
2. വിശ്വംമയക്കുന്നൊരീലക്ഷ്മീവല്ലഭൻ
മഗ്നനായീമമസൌന്ദര്യത്തിൽ
നാരീഹൃത്തിൽമദചിന്തകണ്ടു,ഹരി
താനേമറഞ്ഞുപോയക്ഷണത്തിൽ
3. ഗർവ്വംജനിക്കാത്തരാധ,യതിപ്രിയ
സർവ്വാംഗസുന്ദരിയോടുകൂടി
സ്വൈരംവിഹരിച്ചതിദൂരദേശത്തിൽ
നീ,മുരാരേ,നിനക്കിഷ്ടംപോലെ
4. തിരോഭവിച്ചു,ഹരിയെന്നുകണ്ടു
തിരഞ്ഞുകാട്ടിൽ,വ്രജനാരിവൃന്ദം
അപാരമാംദുഃഖസരസ്സിൽമുങ്ങി
അവർമറന്നു,മദമത്സരങ്ങൾ
5. ഹേ,ചൂതമേ,ചെമ്പകമേ,കണിക്കൊ-
ന്നേ,മല്ലികേ,മാലതി,ബാലവല്ലി,
കണ്ടോ,മനംകൊള്ളയടിച്ചകള്ളൻ
വന്നോ,കരഞ്ഞോടിനടന്നു സ്ത്രീകൾ
6. ഉൾകണ്ണിൽദർശിച്ചൊരുത്തിയോതി,ഞാനാ
തൃക്കണ്ണനെക്കണ്ടുകൂട്ടുകാരേ
കെട്ടിപ്പിടിച്ചിട്ടവളത്തലേറ്റീട്ടു
പൊട്ടിക്കരഞ്ഞു വ്രജനാരികൾ
7. നിന്നിൽലയിച്ചോരവർതീരഭൂമിയിൽ
നിൻലീലയാടി,ക്കഥപറഞ്ഞു
പിന്നെത്തിരഞ്ഞിട്ടവർകണ്ടു,രാധയെ
നിന്നാൽ പരിത്യക്ത,മാർഗ്ഗമദ്ധ്യേ
8. ഒന്നിച്ചുതേടീവനാന്തമാകെയവർ
നന്നായിരുട്ടായി,രാത്രിവന്നു
കാളിന്ദീതീരത്തിരുന്നു,കണ്ണീരോടെ
പാടിപ്പുകഴ്ത്തീ ഗുണങ്ങളെല്ലാം
9. കാരുണ്യസിന്ധോ,വ്യഥിതരവർനിന്റെ
പാരമ്യഭക്തിരസാസ്വാദകർ
മൂവുലകുംമയക്കുന്നനിൻപുഞ്ചിരി
പ്പൂമുഖംമുന്നിൽ തെളിഞ്ഞുകണ്ടു
10. കാണാതെകണ്ടോരുപ്രിയസ്വരൂപം
ഏണാക്ഷിമാർക്കെന്തഭിരാമമായി

എന്തെന്തുചെയ്തില്ലവർ,മാരുതേശാ
സന്തുഷ്ടനാകൂ,മമരോഗമാറ്റൂ

## ദശകം 68 ഗോപികളുടെ പരമാഹ്ലാദം

1. നിന്നെക്കണ്ടാനന്ദംപൂണ്ടാവിരഹിണീ
   സുന്ദരിമാർനിന്നു,സന്നിധിയിൽ
   ഒട്ടുമിളക്കമില്ലാതെസ്സമാധിസ്സു-
   ധാസുഖധാരയിൽ മുങ്ങിയോരായ്
2. നിൻതാമരക്കൈപിടിച്ചുതൻമാറത്തു
   സ്വന്തംപോൽച്ചേർത്തുതരിച്ചുനിന്നു
   ആനന്ദക്കോൾമയിരോടൊരുഗോപിക
   നിന്നിലതിപ്രീതിയുള്ളവളായ്
3. മറ്റൊരാൾഹർഷനിരുദ്ധ,നിൻകോമള-
   ക്കൈത്തണ്ടാൽകണ്ഠംവരിഞ്ഞുകെട്ടി
   പ്രാണമരുത്തെത്തടഞ്ഞുനിർത്താനാവാം
   ഏണാങ്കലോചന ചെയ്തതേവം
4. കാമിനിനാണംവെടിഞ്ഞു,ചവച്ചനിൻ
   പൂഗംഗ്രഹിച്ചു,തൻകയ്യിനാലേ
   പൂർണ്ണകാമത്വംവരിക്കാനായ്,താമര-
   പ്പൂപോൽവിടർന്ന തൻ വായിലിട്ടു
5. കണ്ണീർനിറച്ചുപരിഭവത്താൽനോക്കി
   കണ്ണാ,നീനിർദ്ദയംകാട്ടിലെന്നെ
   എന്തിന്നുതള്ളീയീമണ്ണിലുണ്ടോനിന്നെ
   പെണ്ണേതാനും തൊടാനിച്ഛിക്കുന്നു
6. ആനന്ദവ്യാകുലർവല്ലവിമാരൊത്തി-
   ട്ടായമുനാതടമൺപരപ്പിൽ
   മാറിലെക്കുങ്കുമച്ചായംപടർന്നുത്ത-
   രീയവിരിപ്പിലിരുന്നരുളി
7. എത്രവിധംകൃപ,സർവ്വത്തിലുംചിലർ,
   ആശ്രിതരിൽച്ചിലർ,മറ്റുള്ളോരോ
   സർവ്വമുപേക്ഷിച്ചോരാശ്രികരെങ്ങളിൽ-
   പ്പോലുമില്ലാത്തോരെന്നായ് വധുക്കൾ
8. ശങ്കിക്കരുതു,കഠിനത,നിങ്ങളിൽ
   പ്രേമത്താൽകാതരനെന്നിൽ,നിങ്ങൾ
   എന്നിലീപ്രേമമനുമാത്രംനിൽക്കാനാ-
   യിന്നീ വിരഹാനുഭൂതി തന്നു
9. വല്ലഭമാരേ,യെനിക്കാരുണ്ടീവിധം
   മല്ലീലാലോലർ,പ്രിയതമകൾ
   ഇന്നീയമുനാപുളിനത്തിൽ,രമ്യമാം
   യാമിനിയിൽ,നാംരമിച്ചീടേണം

10. മോദമധുരമാവാണിയാൽത്തേനൂറ്റി
യാനാരിമാർക്കു,ഹൃദയങ്ങളിൽ
രാസലീലാലോലനാകും,ഗുരുവായൂ-
രപ്പാ,ഹരേ,ഹരിച്ചീടു രോഗം

ദശകം 69 രാസക്രീഡ

1. കേശപാശത്തിൽമയിൽപ്പീലിക്കണ്ണാടി-
ക്കാതിൽമകരമണികുണ്ഡലം
ഹാരം,വനമാല,യംഗരാഗത്തിന്റെ
സൌരഭം,നിൻലളിതംസുവേഷം
മഞ്ഞപ്പട്ടിന്മേലണിഞ്ഞരഞ്ഞാണവും
നൂപുരനാദമുയർത്തുംപാദം
രാസകേളിക്കായലങ്കാരംചെയ്തനിൻ
കേളികേട്ടാരൂപം ധ്യാനിപ്പൂ ഞാൻ
2. ഭൂഷകളെല്ലാമണിഞ്ഞൊരുങ്ങീ,ഘോഷ-
നാരികൾ,കഞ്ചുകംചാർത്തിമാറിൽ
കുണ്ഡലമാടുംകവിളുകളോടവർ
മണ്ഡലമായ്നിന്നുനൃത്തമാടാൻ
ഈരണ്ടുസുന്ദരിമാർക്കിടയിൽകഞ്ജ-
നാഭൻചരിക്കയായ്,നൃത്തലോലൻ
മഞ്ജുളമാകുമാരാസനൃത്തംഭൂവിൽ
ഇന്ദിരാവല്ലഭൻ ആരചിച്ചു
3. വാസുദേവാ,നിന്റെരാസകേളീരസം
ഭാസമാനം,നാരദന്റെവാക്യം
കേട്ടറിഞ്ഞെത്തി,കുതുകികൾ,ദേവകൾ
പാട്ടിലുമാട്ടത്തിലുംരസികർ
വേഷഭൂഷാവിലാസം,സുലാസ്യംചേർന്ന
ആയിരമപ്സരസ്ത്രീകളോടെ
ആകാശദേശത്തവർനിരന്നു,ക്ഷണം
ആമനോജ്ഞംനൃത്തമാസ്വദിക്കാൻ
4. വേണുഗാനംചെയ്യുംതാനദാനം,കള-
ഗാനത്തിൻരാഗഗതിയോടൊത്തും
മെല്ലെമൃദുപദതാളമേളത്തോടെ
കയ്യിൽത്തരിവളതാളത്തോടെ
തോളിലർപ്പിച്ചകരതാ,രുടുപുട
നീളെക്കിഴിയുന്നഭംഗിയോടെ
രാസകേളീരസത്തിന്റെയാമേളനം
വാസവരൊത്തു,ഭജിക്ക,നമ്മൾ
5. താരതാരം,മധുരസ്വരത്തിൽ,അനു-
രാഗത്താലോയനുഗാനംചെയ്തും
അംഗഹാരം,മണിഭൂഷണം,നർത്തന-
ചഞ്ചലത്താലേയിടംമാറീട്ടും
പൂമഴപെയ്യുന്നഉന്മിഷദേവതാ-
ജാലവുംനിന്നിൽലയിക്കുമാറും

സച്ചിന്മയാ,നിൻലളിതലാസ്യോത്സവം
രാസോത്സവത്തിൽ ഭ്രമിച്ചു ലോകം

6. ഏറ്റെത്തളർന്ന,വിയർത്ത,മൃദുമേനി
ഭാരംപൊറുക്കാതൊരുത്തി,തോളിൽ
ചായുന്നു,പാതിയടഞ്ഞമിഴികളിൽ
ലാസ്യമാലസ്യംകലർന്നുകൊണ്ടേ
വാർമുടിക്കെട്ടൂർന്നു,രോമാഞ്ചച്ചാർത്തോടെ
ചന്ദനസൌരഭംതൂകുംകയ്യിൽ
വന്നുചുംബിക്കുന്നനുരാഗലോലയായ്
സുന്ദരി,വേറൊരു ഗോപനാരി

7. പുണ്യനിധിയൊരുകന്യക,കുണ്ഡല-
മമ്മാനമാടുംകവിൾത്തടത്തെ
നിൻകവിളിൽച്ചേർത്തു,താംബൂലംവായിലേ-
ക്കാവാഹിക്കുന്നിതമൃതുപോലെ
ഇന്ദിരാമന്ദിരം,ലോകൈകസുന്ദരം
നിന്നോടുചേർന്നൊരീസുന്ദരികൾ
രാസനൃത്തത്തിൽ,മദോന്മദാദ്വൈതത്തിൽ
ചിദ്രസമാകെയനുഭവിച്ചു

8. ഗാനംനിലച്ചു,വാദ്യംനിലച്ചു,രാഗ-
താളമില്ലാതെയുംഗോപീവൃന്ദം
ബ്രഹ്മസമ്മോഹനാന്ദാമൃതത്താലേ
നൃത്തംതുടർന്നാരാ,സദ്സദസ്സിൽ
വാർമുടി,കഞ്ചുകം,നീവികാബന്ധനം
വേർപെട്ടതേതുമറിഞ്ഞിടാതെ
വാനത്തിലാകാശജ്യോതിസ്സുകൾപോലും
ആനൃത്തംകണ്ടിട്ടചലരായി

9. ലാസ്യനൃത്തംകഴിഞ്ഞേറെവിയർപ്പോടെ
ആലസ്യമോടേറെരമ്യമായി
മന്മഥചേതസമാരാമവരുടെ
പുണ്യസുകൃതപ്രചോദനത്താൽ
എത്രഗോപാംഗനമാരത്രകൃഷ്ണന്മാ-
രാടിനാർ,മാരമഹോത്സവങ്ങൾ

10. കേളീഭേദങ്ങളാലാകുലർ,ലാളിതർ
ആനാരിമാരൊത്തു,സ്വൈരമീശൻ
കാളിന്ദിയാറ്റിൽകുളിച്ചു,ഇളംകാറ്റു
മൂളുന്നസൌരഭ്യകാനനത്തിൽ
ഗോപവിലാസിനിമാരൊത്തു,ഗോവിന്ദൻ
മോഹിപ്പിച്ചിട്ടു,വിലസിവാണു

11. ഹേ,കാമനീയകത്തിൻനിധേ,യാമിനി-
യോരോന്നിലും,യോഗിഗമ്യമാകും
പൂർണ്ണബ്രഹ്മാനന്ദംകാമിനിമാർക്കേകി
പൂർണ്ണത,പാമരന്മാർക്കുമേകി
ബ്രഹ്മരുദ്രാദികളാലുമബലരെ
സമ്മാനിതകളായ്,വാഴ്ത്തിപ്പാടി

ഭക്തർമാത്രംഗമിക്കുന്നരസാർണ്ണവ-
കൃഷ്ണാ,കമനീയാ, മുക്തി നൽകൂ

ദശകം 70 സുദർശനോദ്ധാരണം

1. വല്ലവീവല്ലഭമാരെരസിപ്പിച്ചു
വല്ലാത്തബ്രഹ്മരസത്തിൽമുക്കി
വല്ലവൻഅംബികാകാനനത്തിൽ,ശിവ-
ദിവ്യോത്സവത്തിനുപോയൊരുന്നാൾ
രാത്രിയിൽനന്ദനെവന്നുവിഴുങ്ങിനാൻ
ഉഗ്രനായീടുന്ന നാഗരൂപം
2. തീക്കൊള്ളിയാലടിച്ചീട്ടു,കുത്തീട്ടുമാ-
പ്പാമ്പുവിട്ടില്ല,പാലിക്കയെന്നായ്
ആർത്തുഗോപർ,കണ്ണൻപാദത്താൽതൊട്ടതും
ദിവ്യവിദ്യാധരരൂപമായി
3. ചക്രസുദർശനധാരേ,സുദർശന-
നാണുഞാൻ,പണ്ടുപരിഹസിച്ചു
അംഗിരസരാംമുനിമാരെ,യെന്നെയീ
പാമ്പിന്റെകോലമാക്കീ,മുനിമാർ
നിൻപാദംതൊട്ടതാൽ,നിർമ്മലനായിഞാ-
നെന്നോതി,സ്വന്തപദത്തെപ്പൂകി
4. രാമനുംനീയുംവധുക്കളുംകാളിന്ദീ-
തീരേവിഹരിക്കെശ്ശംഖചൂഡൻ
സ്ത്രീകളെക്കട്ടോടി,യാധനദാനുഗൻ
നിന്നെക്കണ്ടിട്ടുഭയന്നൊളിക്കെ
പിൻതുടർന്നെത്തിവധിച്ചു,ചൂഡാമണി
അൻപോടെരാമന്നു സമ്മാനിച്ചു
5. കൂട്ടരോടൊത്തുപകൽവനത്തിൽലീല
രാപ്പകൽവേണുനാദപ്രവാഹം
ദേവമനോഹരിമാരുടെകണ്ണിനു
പാനാമൃതംതവചിത്സ്വരൂപം
ചിന്തിച്ചു,ചിന്തിച്ചു,പ്രേമവിരഹിണി
ഗോപിക രാഗാനുരാഗം പാടി
6. കംസന്നനുചരൻദുഷ്ടാത്മാ,നിഷ്ഠുരൻ
കാളതൻരൂപമെടുത്തരിഷ്ടൻ
മുക്രയിട്ടെത്തിനിൻകണ്ണിൽപ്പെടാൻമുന്നി-
ലാക്രമിച്ചെത്തുന്നു ദാനവേന്ദ്രൻ
7. ലോകത്തെക്കമ്പനംകൊള്ളിക്കുംകാളതൻ
ഭീകരമൂർത്തിയെടുത്തസുരൻ
പൈക്കളെപ്പേടിപ്പിച്ചോടിച്ചു,വേദത്തിൻ
മൂർത്തിയാംനിന്നെക്കൊല്ലാനടുത്തു
8. കൊമ്പുയർത്തിത്തലകുമ്പിട്ടെതിരിട്ടു
നിർഭയംഭദ്രരൂപത്തിലെത്തും

ദൈത്യനഭദ്രനെ,മർദ്ദിച്ചുനീ,സുരർ-
ക്കത്യന്തമാമോദമേകി,കണ്ണാ

9. കൊന്നുവൃഷത്തെയതിനാൽവൃഷസ്ഥിതി
നന്നായ്,സ്ഥിരമായി,ഭൂമിതന്നിൽ
സ്വർഗ്ഗത്തിലാവൃഷാവിന്നുള്ളിലാനന്ദം
വർദ്ധിച്ചിതത്ഭുതം ദേവർവാഴ്ത്തി

10. ഓടിക്കോളൂ,കാളേ,ദൂരെ,യീക്കാർവർണ്ണൻ
കാളകളെക്കൊല്ലുമെന്നുചൊല്ലി
ആർത്തുചിരിക്കുന്നഗോപരുമൊത്തുനീ
സ്വാത്മഗേഹത്തിൽമടങ്ങിയെത്തി
ശ്രീഗുരുവായൂരിൽവാഴുംനീ,യെൻരോഗ-
മാകെശ്ശമിപ്പിക്ക,ശാന്തിനൽക

ദശകം 71. കേശി-വ്യോമാസുരന്മാരുടെ വധം

1. സർവ്വയത്നത്തിലുംസിദ്ധിവരുത്തുന്നോൻ
സിന്ധുജാശ്വത്തിന്റെരൂപമാർന്നോൻ
സിന്ധുജന്മാർക്കുപ്രാപിക്കാനെളുതെന്നോ-
ർത്തന്നുവന്നു കംസന്നിഷ്ടൻ കേശി
2. ഗന്ധർവ്വനെങ്കിലുംരൂക്ഷനാദങ്ങളാൽ
സർവ്വലോകത്തെവിറപ്പിക്കുന്നോൻ
നിന്നെക്കാണുംവരെയമ്പാടിയാകെയും
നന്നായ്ത്തകർത്തിട്ടുപാഞ്ഞണഞ്ഞു
3. താർക്ഷ്യാർപ്പിതപാദനാംനിൻതിരുമാറിൽ
താർക്ഷ്യൻതൻപാദത്തെവിക്ഷേപിച്ചു
മുന്നംഭൃഗുനന്നായാഞ്ഞുചവിട്ടിയ-
തിന്നുതനിക്കും കഴിയുമെന്നാം
4. പെട്ടെന്നുമാറിയതാലെക്കുതിരത-
ന്നൊറ്റക്കുളമ്പടിയേറ്റതില്ല
ദൂരേക്കുവീശിയെറിഞ്ഞകുതിരപാ-
ഞ്ഞാരാലണയുന്നു കോപമോടെ
5. വായിൽക്കടത്തി,വളരുന്നതൻകരം
ജീവൻതടഞ്ഞു,പിടഞ്ഞുചത്തു
അശ്വരൂപൻസപ്തീഭാവനെന്നാകിലും
ഐക്യംഭവിച്ചു,നിന്നാലവനും
6. പുത്തൻപശ്വാലംബനംഅശ്വമേധത്തെ
ഹർഷിച്ചുകണ്ടു,സുരേന്ദ്രരെല്ലാം
കേശവ,കേശീവധത്താൽനീ,കേശവ-
നാശകൾതോറുമവർസ്തുതിച്ചു
7. കംസൻ,നീ,ശൌരീസുതനെന്നറിഞ്ഞിട്ടു
ഹിംസിക്കാനോങ്ങീ,വസുദേവനെ
വാക്കാലടക്കീട്ടു,നാരദൻ,കേശിതൻ
മുക്തിക്കുശേഷംനിൻപക്കലെത്തി
8. വ്യോമൻമയാത്മജൻ,വന്നു,നീഗോപരൊ-
ത്താരണ്യകേളിയിൽമോദിക്കുമ്പോൾ

കള്ളനുംപോലീസുമായിട്ടൊളിക്കുന്ന
നിൻകളികണ്ടാനൊളിച്ചസുരൻ
9. ഗോപവേഷത്തിലാക്കള്ളരിൽച്ചേർന്നവൻ
ഗോപാലരേയുംപശുക്കളേയും
മൂടീ,ഗുഹയിൽ,ശിലകളാൽ,നിൻകയ്യാൽ
മൂഢന്റെജീവൻ വ്യോമത്തിലെത്തി
10. അത്ഭുതകേളീഭേദങ്ങളാലാനന്ദം
നിത്യമതുലമേകീവ്രജത്തിൽ
പുത്തൻനവരസമോരോമുഹൂർത്തവും
ആത്മസ്വരൂപ,കാക്കേണമെന്നെ

ദശകം 72 അക്രൂരാഗമനം

1. നീവ്രജവാസിയെന്നാ,നാരദവാക്കാൽ
തീവ്രഭയത്തോടെകേട്ടകംസൻ
കാർമ്മുകയാഗത്തിനായിവരുത്തുവാൻ
അക്രൂരനോടുപറഞ്ഞയച്ചു
2. നിൻപാദഭക്തൻ,ആ,ക്രൂരനെപ്പേടിച്ചും
നിന്നെഭയക്കുമാ,ക്രൂരാജ്ഞയാൽ
നിന്നെക്കാണാൻവരുമക്രൂരൻ,മാനസം
തുന്ദിലം ദർശനൌത്സുക്യത്താലേ
3. അക്രൂരനേറീരഥത്തിലൊരായിരം
ദിവ്യമനോരഥമുള്ളിലോടി
ആസ്വദിച്ചും,വിഘ്നംനീങ്ങുവാനീശനെ
പ്രാർത്ഥിച്ചും ദൂരമറിഞ്ഞതില്ല
4. നൂറുവേദങ്ങൾകീർത്തിക്കുംപുരുഷനെ
കാണും,തൊടും,വാരിപ്പുൽകുമീഞാൻ
എന്തവിടുന്നുപറയുമെന്നോടെങ്ങു
സുന്ദരരൂപംഞാൻകാണുമെന്നായ്
നിന്നിൽലയിച്ചു,ഭവന്മയൻ,ചിന്മയാ
മാർഗ്ഗവും ലക്ഷ്യവും ഒന്നവനിൽ
5. നിൻപദം,ബ്രഹ്മഹരവന്ദിതംപതി-
ഞ്ഞേറെവിശുദ്ധവൃന്ദാവനിയിൽ
ആദ്യമായെത്തവേ,ആനന്ദമഗ്നനെ-
ന്തെന്തു ദശാന്തരം നേടിയില്ലാ
6. നീകളിയാടിയമണ്ണൊക്കെവന്ദിച്ചു
പാദപാംസുക്കളിൽവീണുരുണ്ടു
അന്നുമുണ്ടേറെജ്ജനങ്ങൾ,പരാത്മനേ
നിൻഭക്തിലോലർ,വിരളരന്നും
7. നിൻകഥാഗീതാമൃതമൊഴുകുംഗോപ-
ഗേഹങ്ങൾകണ്ടു,സന്ധ്യാസമയം
ആനന്ദവെള്ളത്തിലാറാടിയെത്തുന്നു
ആ,നന്ദഗേഹത്തിലാവിശുദ്ധൻ
8. എങ്ങുംനിറഞ്ഞവൻനിൽപ്പൂ,പശുവിനെ
അമ്മകറക്കുമ്പോളാർത്തിയോടെ

പൈമ്പാലുകിട്ടാനോ,ഭക്തൻവരുന്നതു
തൃക്കണ്ണുപാർക്കാനോയെന്നപോലെ
ഉള്ളിൽക്കവിഞ്ഞബ്രഹ്മാനുഭൂതീരസ-
സിന്ധുപുറത്തുതുളുമ്പുംവണ്ണം
രാമനോടൊത്തുവിളങ്ങുമാകൈശോര-
രൂപനെ ദർശിച്ചു ഭാഗ്യശാലി

9. സന്ധ്യക്കുമേലുകഴുകി,ക്കറതീർന്ന
സുന്ദരമേനിയിൽപ്പട്ടുചുറ്റി
പീതനിറങ്ങളണിഞ്ഞതിസുന്ദരർ
സോദരർചാരുവേഷർവിളങ്ങി
മന്ദസ്മിതാർദ്രവദനങ്ങളോടവർ
ചന്തത്തിൽനിൽക്കുന്ന കാഴ്ച കണ്ടു
10. ദൂരേന്നുതന്നെയിറങ്ങിരഥത്തിൽനി-
ന്നാമണ്ണുതൊട്ടുനമസ്കരിക്കെ
മെല്ലെപ്പിടിച്ചെണീപ്പിച്ചു,മാർചേർത്തിട്ടു
രണ്ടുകുശലവാക്കോതികണ്ണൻ
സോദരനൊന്നിച്ചു,കൈപിടിച്ചാനയി-
ച്ചാദരാൽനന്ദഗൃഹത്തിലെത്തി
11. നന്ദനുംപൂജിച്ചമിതാദരത്തോടെ
യാദവൻചൊന്നതാംവാർത്തകേട്ടു
രാജാജ്ഞയോതീ,വ്രജത്തിലന്നാരാത്രി
പൂജിച്ചശനശയനമേകി
12. ചന്ദ്രാഗൃഹത്തിലോ,രാധാഗൃഹത്തിലോ
ചന്ദ്രഭാഗാവീട്ടിലെന്നുമാകാം
മിത്രാവിന്ദാഗൃഹംപൂകിയോ,കള്ളനീ
രാത്രിയവൻവന്നതില്ലയല്ലോ
ആശങ്കിതരാമാഗോപികാവൃന്ദങ്ങൾ
കേസവാ,നിന്നെയുംകാത്തിരിക്കെ
നിത്യവിരഹത്തിൻസ്വാദവർക്കേകുംനീ
നിത്യവുംകാക്കണം ദാസിയെന്നെ

ദശകം 73 മഥുരാപുരിയാത്ര

1. നിൻയാനവാർത്തകേട്ടിട്ടുവധൂജനം
കണ്ണുനീർതൂകിക്കൊണ്ടാർത്തരായി
എന്തിതെന്തിങ്ങനെവന്നതെന്തെന്നവ-
രൊന്നിച്ചുകൂടിപ്പറകയായി
2. നന്ദനന്ദൻ,കരുണാമയൻ,നമ്മളെ
അന്യശരണമില്ലാത്തവരെ
കൈവിടുമോ,ദൈവത്തിന്റെഹിതമിതോ
നിന്നിലർപ്പിച്ചുസർവ്വം,കരഞ്ഞു
3. അഛനുംകൂട്ടരുമൊത്തന്ത്യയാമത്തിൽ
കൃഷ്ണൻഗമിക്കാനൊരുങ്ങുകയായ്
ഗോപിമാർതന്റെകദനംഹരിക്കാൻ,ശ്രീ-
ദാമാവെ,ദൂതിനായിട്ടയച്ചു

4. വന്നെത്തും,ഞാൻവേദം,സംഗമശ്രീതരും
അന്നമൃതാംബുധിതന്നിൽമുക്കും
എന്നോതിയാശ്വസിപ്പിച്ചവൻ,ഗോപികാ-
സുന്ദരിമാർക്കേകിയാത്മഹർഷം
5. മുറ്റുംവിഷാദംകനത്തമിഴികളി-
ലശ്രുവാർത്തിട്ടവർ,നോക്കിനിന്നു
രാമനൊത്താരഥമേറി,ക്കടാക്ഷത്താൽ
മാധവൻ,യാത്രാമൊഴിയയച്ചു
6. ഗോപന്മാരേറിയതേരുകൾ,പ്രേയസീ-
ഗോപികമാരുടെമാനസങ്ങൾ,
നിന്നെയനുഗമിക്കെ,മാൻ,മരങ്ങളും
കാടുംകടന്നു,യമുനയെത്തി
7. ഗാന്ദിനേയൻസന്ധ്യാവന്ദനത്തിന്നായി
മന്ദമിറങ്ങുന്നു,കാളിന്ദിയിൽ
ഉണ്ടുജലത്തിൽ,രഥത്തിലുംനീ,സർവ്വ-
വ്യാപിൻ,അതിലെന്തുണ്ടാശ്ചര്യം,മേ
8. വീണ്ടുമിറങ്ങിമുങ്ങുമ്പോളനന്തന്മേൽ
കണ്ടു,ചക്രം,ഗദാ,ശംഖ,പത്മം
നീലചതുർഭുജം,സിദ്ധസുരവൃന്ദ-
പൂജിതമാകും  പുരുഷരൂപം
9. അപ്പുണ്യശാലിപ്പരമാത്മാനന്ദത്തിൻ
സിന്ധുവിൽമുങ്ങിസ്തുതിച്ചുനിന്നെ
ദർശനംപോയീട്ടുമാ,ഹർഷസിന്ധുവിൻ
രോമാഞ്ചത്തോടെത്തി,നിന്നരികിൽ
10. എന്തേ,തണുപ്പേറെയുണ്ടോ,വെള്ളത്തിനെ-
ന്നമ്മാമൻകോരിത്തരിച്ചുവല്ലോ
ആനന്ദത്താലേ,വാക്കെല്ലാംനിരുദ്ധമാ-
യാരഥംതന്നിലിരുന്നക്രൂരൻ
അക്രൂരനൊത്തുരഥത്തിലിരിക്കുന്ന
ചക്രപാണേ,എന്നെപ്പാലിക്കേണം

ദശകം  74  മഥുരാപുരിപ്രവേശം

1. പോയീ,പകൽപാതി,യെത്തിമഥുരതൻ
സീമയിലുദ്യാനമൊന്നിൽ,കൃഷ്ണൻ
ആഹാരവുംകഴിച്ചാപുരികാണുവാൻ
താനുംസഖികളുമായൊരുങ്ങി
ഏറെനാളായ്കേട്ടു,കാണാൻകൊതിച്ചേറെ
മാനുഷർതിങ്ങുമാരാജധാനി
ആജനപുണ്യത്തിൻചങ്ങലയാലെനീ-
യാകൃഷ്ടനായ്,രാജവീഥിയെത്തി
2. നിൻപാദംപോലെച്ചുവന്നസുഭഗകൾ,
നിൻമൂർത്തിപോലെക്കാർമേഘശ്യാമർ
നിൻകടക്കണ്ണുപോൽലോലകൾ,മാറുപോൽ

ഹാരിണികൾ,സ്മിതെപോൽവിശുദ്ധർ,
നിന്റെതിരുമുടിപ്പീലിപോൽപീലികൾ
ചൂടിനഗരസ്ത്രീവൃന്ദമെത്തി.

3. രാജമാർഗ്ഗത്തിൽച്ചരിക്കുംനിൻവിശ്രുത-
ലോലകടാക്ഷംഹരിച്ചവരെ
ആരെയുമാനന്ദലോലരാക്കുംഭവാൻ
യാചിച്ചു,വസ്ത്രംരജകനോടായ്
ആരുതരുംരാജവസ്ത്രംനിനക്കെന്ന
ഗീരുകേട്ടപ്പോൾ,രജകശീർഷം
തൃക്കരത്താൽനുള്ളി,യപ്പോഴേനൽകിനീ
മുക്തിയപ്പാപിക്കു,സദ്ഗതിയും

4. ഭക്തൻവിശാലചിത്തൻനൽകി,വസ്ത്രങ്ങൾ
നെയ്ത്തുകാരൻനിനക്കിഷ്ടമോടെ
നൽകി,ജീവന്മുക്തിയാംവരം,ലോകേശൻ
പുണ്യം,സുകൃതം,വിവിധഭേദം
മാലയുംചെണ്ടുംസ്തുതിയുമായ്മാനിച്ചേഹ
മാലാകാരന്നുമേകി,മുകുന്ദൻ
യാചിച്ചതാംപരാഭക്തി,ലക്ഷ്മീകൃപ
യാചിക്കാതെത്തന്നെയുംകൊടുത്തു

5. സാരസലോചനക്കൂനിനൽകീകുറി-
ക്കൂട്ടംഗരാഗമവൾക്കുചിത്തിൽ
ഏറ്റംമഹത്തനുരാഗംപകർന്നവൾ
ദേഹവുംചിത്തംപോൽശുദ്ധമാക്കി
സർവ്വവളവുംതീർത്താളൃജുഗാത്രിയെ
സർവ്വാംഗസുന്ദരിയാക്കിദേവൻ

6. പാപരഹിതർനിൻവൈഭവത്തിൽഭക്തി-
വിശ്വാസമോടെ,സ്വശക്തിപോലെ
പൂവുകൾ,മാല,താംബൂലാദിദ്രവ്യങ്ങൾ
കാണിക്കവെച്ചുനമസ്കരിച്ചു
അന്നൊരുപൂവുംകരത്തിലെടുത്തുഞാൻ
നിന്നിരിക്കില്ലാപ്പെരുവഴിയിൽ
ഇന്നതിനാലാവാം,വേദനതിന്നുന്നു
നന്ദാത്മജാ,നിന്റെഭക്തദാസി

7. ഞാൻവരാ,മെന്നുവാക്കേകിയാലും,വിര-
ഹാർത്തയാംസൈരന്ധ്രിനോക്കിനിൽക്കേ
ഗോപുരദ്വാരംകടന്നുനീ,യാഗമം
കോലാഹലംകേട്ടറിഞ്ഞിതമ്മ
ദേവകീമാതാവിന്നുള്ളിൽച്ചുരന്നതാ-
മാനന്ദപ്പാൽനുരയെന്നപോലെ
നിന്നഭിരാമമാംകീർത്തിധാവള്യവും
ആദ്യംകടന്നു,രാജാങ്കണത്തിൽ

8. ഉത്സവത്തിന്നായൊരുങ്ങിയൊരാപ്പുരി-
യ്ക്കുള്ളിലെവിൽപ്പുരതന്നിലെത്തി
മാധുര്യതേജസ്സുകണ്ടിട്ടുകാവൽക്കാർ

മാറിനിന്നിട്ടു,വഴികൊടുത്തു
മാലകൾതൂക്കിയലങ്കരിച്ചാദരാൽ
പൂജിച്ചുവെച്ചവിശിഷ്ടചാപം
ആരു,മരുതെ,ന്നോതുംമുമ്പുചെന്നെടു-
ത്തക്ഷണംതന്നെക്കുലച്ചൊടിച്ചു
കൺതുറക്കുംമുമ്പു,മാധവൻചെയ്തൊരാ-
ക്കർമ്മംകണ്ടെല്ലാരും  വാപൊളിച്ചു.

9. നാളത്തെക്കംസവധോത്സവത്തിൻനാന്ദി-
ക്കേളിപ്പെരുമ്പറക്കൊട്ടുപോലെ
വില്ലൊച്ചകേട്ടിട്ടു,ദേവർക്കുരോമാഞ്ചം
കമ്പനംകംസനും,നൽകിയൊപ്പം
രണ്ടുതുണ്ടംവില്ലെടുത്തുസഹോദരർ
കണ്ടകാവൽഭടന്മാരെത്തല്ലി
ആർത്തനാദങ്ങൾകേട്ടിട്ടു,കംസന്നുണ്ടാ-
യാർത്തി,വിറയലുമേറെയായി

10. സജ്ജനംപ്രീതിയാൽ,ഭീതിയാൽദുഷ്ടരും
നിന്മഹിമാവിനെക്കണ്ടറിഞ്ഞു
ഐശ്വരപൂർണ്ണംമധുരകണ്ടു,കൃഷ്ണൻ
സന്ധ്യക്കുവാടികതന്നിലെത്തി
രാത്രി,ശ്രീദാമാവോടോതി,വിരഹത്തിൽ
രാധാസ്മൃതികൾ,ശയിക്കയായി
ആയീ,അവതാരത്തിൻഫലപ്രാപ്തിയെ-
ന്നാനന്ദമോടെക്കിടന്നുറങ്ങി
വാതാലയേശാ,ശമിപ്പിക്ക,ക്ലേശങ്ങൾ
രോഗവിമുക്തയാക്കീടുകെന്നെ

ദശകം  75  കംസവധം

1. രാവിലെ,പ്പേടിച്ചരാജാവിന്നാജ്ഞയാൽ
മല്ലയുദ്ധത്തിന്റെഭേരികേട്ടു
രാജാക്കന്മാർകാണാനെത്തി,നിന്നചരനും
മാളികയിൽവന്നിരുന്നു,കാണാൻ
കംസനരമനയുച്ചിയിലും,രാമ-
കൃഷ്ണന്മാർകൂട്ടരംചാരുവേഷർ
കോപിച്ചകൊമ്പൻകുവലയാപീഢത്തിൻ
കാവൽപ്പടിവാതിലെത്തിവേഗം

2. പാപിഷ്ഠാ,മാറൂ,വഴിയിൽനിന്നെന്നുകേ-
ട്ടാകെക്കോപത്താൽജ്വലിച്ചുപാപ്പാൻ
കോപിപ്പിച്ചാനയെ,തുമ്പിക്കൈകൊണ്ടാന
ഗോപാലനെത്തന്റെബന്ദിയാക്കി
കേളിയായ്വിട്ടുപോന്നു,ഗോപീമാർത്തട-
സ്പർദ്ധിഗജകുംഭമാഞ്ഞടിച്ചു
കാലിന്നിടയിലൊളിച്ചിട്ടു,പുഞ്ചിരി
തൂകിപ്പുറത്തെത്തി,ബാലകൃഷ്ണൻ

3. കയ്യാൽത്തൊടാ,മെന്നാൽകിട്ടാപിടിക്കു
വാൻ
വയ്യാമുനിമനങ്ങൾക്കുംനിന്നെ
ആനതളർന്നുപോയ്,കൊമ്പുകൾലീലയാ
താനേപ്പറിച്ചുകൊമ്പിന്നടിയിൽ
മുത്തുക്കൾരാധക്കുചന്തമേറുംമാല
ചാർത്താനായ്ശ്രീദാമാവിന്നുനൽകി
4. കൊമ്പോരോന്നുംതോളിലേറ്റിയസോദരർ
വമ്പരായ്മല്ലരംഗത്തിലെത്തി
മംഗളമാമംഗഭംഗികണ്ടോരുടെ
കണ്ണുംകരളുംകവർന്നുമിന്നി
നന്ദൻതാൻധന്യ,നല്ലല്ലഗോപീജനം,
നന്ദപ്രിയതന്നെ,യല്ലയല്ല
പുണ്യമേറീടിനകണ്ണാലെയിക്കാഴ്ച
കണ്ടുനിന്നോർനമ്മൾതന്നെധന്യർ
ലോകരാവീരകുമാരനെസ്സാദരം
ശോകമൊഴിഞ്ഞുസ്തുതിച്ചുപാടി
5. പൂർണ്ണ,മനശ്വര,മാനന്ദസാന്ദ്രം,ചിദ്-
പൂർണ്ണപരബ്രഹ്മസത്വരൂപം
പൂർണ്ണപുണ്യാവതാരംസർവ്വലോക
ർക്കും
കണ്ണിന്നുമുന്നിൽപ്രത്യക്ഷമായി
ആരുമറിഞ്ഞില്ലനിന്നെമഥുരയിൽ
നേരായ്പ്രവേശിക്കുംനാൾവരെയും
ആപുണ്യകാലമണഞ്ഞുഭഗവാനേ
നേരിട്ടുകണ്ടപുരീജനങ്ങൾ
പാപംപോയ്പൂർണ്ണമാമാനന്ദംനേടിനിൻ
ലീലകൾ പാടീ സരസമായി
6. മല്ലവീരന്മാരാംചാണൂരമുഷ്ടികർ
വന്നെതിർക്കുന്നുരാജാജ്ഞയാലെ
ചാണൂരൻകൃഷ്ണനോടേറ്റു,ബലരാമ-
നാനന്ദമോടെയപരനോടും
മുഷ്ടിയിടിച്ചുചടപടശബ്ദവും
ഉന്തലുംതള്ളലുംവീഴ്ത്തലുമായ്
മൃത്യുവിന്മുമ്പേലഭിച്ചുബന്ധം,മോക്ഷം
ചിത്രമച്ചാണൂരനെന്നുവന്നു
7. ഉണ്ണികൾമേനിമൃദു,മല്ലന്മാരുടെ
വണ്ണമേറുംദേഹമോകഠിനം
വയ്യിതുകാണാനെന്നാളുകൾചൊല്ലവേ
വട്ടംചുഴറ്റിയെറിഞ്ഞുവീഴ്ത്തി
ചാണൂരമല്ലനെക്കൊന്നുകണ്ണൻ,രാമൻ
മുഷ്ടികനേയുമടിച്ചുകൊന്നു
കണ്ടുഭയന്നിട്ടുമറ്റുള്ളമല്ലന്മാർ
മണ്ടീ,രംഗംവിട്ടു,ജീവൻകിട്ടാൻ

8. മൂഢൻഖലൻകംസൻഭേരിനിറുത്തിച്ചു
നിന്നെബന്ധിക്കുവാനാജ്ഞയേകി
ആരാധ്യവന്ദ്യപിതൃക്കളെക്കൊല്ലുവാൻ
രാജോക്തികേട്ടുനീ,ക്രുദ്ധനായി
ശൃംഗത്തിലേക്കുപറക്കുംഗരുഡൻപോൽ
ഒറ്റക്കുതിപ്പിൽക്കരേറിമഞ്ചം
വാളുമായഭ്യാസംചെയ്യുമമ്മാമനെ
വാരിത്തൻകൈകളിൽ ബന്ധിയാക്കി
9. സന്ധിബന്ധംഭേദിച്ചിട്ടു,തള്ളീതാഴെ-
യ്ക്കന്നവൻമേനിമേൽക്കാലുവെച്ചു
പൂമഴതൂകിദേവന്മാരിതാശ്ചര്യം
സായൂജ്യമുക്തിയവന്നുനൽകി
പേടികൊണ്ടാണെന്നാലേകാദശവർഷം
നിൻനാമരൂപംനിനക്കയാലേ
ജന്മാന്തരകർമ്മവാസനയാൽക്കാല-
നേമിയിപ്പോഴുംലയിച്ചുനിന്നിൽ
10. യുദ്ധത്തിനെത്തിയകംസഭ്രാതാക്കന്മാ-
രെട്ടുപേരുംകാലലോകമെത്തി
മാതാപിതാക്കളെവീണുവണങ്ങീട്ടു
രാജാവാക്കീയുഗ്രസേനനേയും
യാദവർക്കെല്ലാമഭീഷ്ടദാതാവായി
മോദമവർക്കേകിവാസുദേവൻ
ദേവഗുരുശിഷ്യൻ,നീതിപഠിച്ചവൻ
ഭക്തോത്തമൻസഖിയുദ്ധവനെ
കിട്ടീട്ടതീവസന്തുഷ്ടനായ്,വാഴുന്ന
കൃഷ്ണാനീ,രോഗങ്ങൾ മാറ്റേണമേ

## ദശകം 76 ഉദ്ധവദൌത്യം

1. സാന്ദീപനിശിഷ്യനായി,ട്ടറുപത്തി-
നാലുനാളിൽ,സർവ്വവിത്തായ്,കൃഷ്ണൻ
മൃത്യുഗേഹത്തിൽനിന്നെത്തിച്ചുപുത്രനെ
ദക്ഷിണയായി,ഗുരുവിനേകി
പാഞ്ചജന്യംമുഴക്കീട്ടു,മഥുരയിൽ
സർവ്വജ്ഞപൂരുഷനെത്തിവീണ്ടും
2. പ്രേമപരവശരാകുംപ്രണയിനീ-
ഗോപികമാരിൽകരുണയോടെ
ഭക്തസഖാവുദ്ധവന്നാ,സഖികൾതൻ
മറ്റെങ്ങുംകാണാത്തഭക്തിഭാവം
ലോകസുദുർല്ലഭം,കാണിക്കാനാശിച്ചും
മാധവനുദ്ധവദൂതയച്ചു
3. സന്ധ്യക്കമ്പാടിയിൽനിന്മഹിമാവിനെ
സന്തതംപാർത്തുകൊണ്ടെത്തി,ഭക്തൻ

നിൻവാർത്തയോതി,യശോദാ,നന്ദന്മാരെ
സന്തോഷക്കണ്ണീരിലാറാടിച്ചു
കാലത്തുരത്നോജ്ജ്വലംരഥംകണ്ടിട്ടു
ഗോപികൾ,കണ്ണനെന്നോർത്തുപോയി
സർവ്വകർമ്മംവെടിഞ്ഞെത്തിനാർ,നന്ദന്റെ
മന്ദിരത്തിൽ,നിൻസഖിയെക്കണ്ടു

4. നിൻവേഷഭൂഷയണിഞ്ഞസുഹൃത്തിനെ-
ക്കാൺകെ,നിൻലീലാസ്മൃതികളാലേ
മിണ്ടാനരുതാതെനിന്നാദ്യം,സങ്കോചം
കൈവിട്ടു,സൌജന്യഭാവംവിട്ടു
അന്യനെന്നുള്ളവിചാരം,വിനയവും
തീരെമറന്നിട്ടു,കണ്ണീരോടെ
ഗദ്ഗദകണ്ഠരായ്,സദ്ഭക്തിലോലരായ്
കൃഷ്ണനോടുള്ള വചനം പാടി
5. നിന്നെയയച്ചിതോ,നിർദ്ദയൻ,ശ്രീമാനേ
അമ്മയച്ഛന്മാരെത്തുഷ്ടരാക്കാൻ
പട്ടണസ്ത്രീകൾതൻകാന്തനായ്ത്തീർന്നവൻ
ദുഷ്ടനെവിടെയാ,വാസുദേവൻ
ശ്രീഹരേ,നാഥ,രക്ഷിക്ക,നിൻപീയൂഷ-
വിഗ്രഹാശ്ലേഷങ്ങൾ,ചുംബനങ്ങൾ
ഉന്മാദമേകുന്നവാക്കുകളെങ്ങനെ
ഞങ്ങൾമറക്കും,വിരഹിണികൾ
6. രാസകേളീലളിതം,ഊർന്നവാർമുടി
താന്തമുയർന്നവിയർപ്പുതുള്ളി
ആരുംകൊതിക്കുമാപ്പൂമേനിയെന്നാവു-
മാലിംഗനംചെയ്യാനൊന്നുകൂടി
പ്രേമോന്മാദത്താൽഭുവനംമഥിക്കുംനിൻ
പ്രേയസിമാർ,കേണു,ലോലചിത്തർ
7. ദുഃഖിതരേറെവിരഹിണിമാരവർ
സ്വസ്ഥകളാവാൻ,നിൻസന്ദേശത്തെ
വിജ്ഞാനഗർഭമാംതത്വോപദേശത്തെ-
യുദ്ധവനോതിനാൻ,ശാന്തചിത്തൻ
സർവ്വംനീയെന്നു,മനംനിന്നിലർപ്പിച്ച
സർവ്വനാരീജനംതുഷ്ടരായി
നിൻകഥയോരോന്നുചൊല്ലീട്ടവരൊത്തു
സ്വാരസ്യമായിവാണാനവിടെ
8. എല്ലാരുമെപ്പോഴുംകർമ്മങ്ങൾചെയ്യുന്നു
നിൻഗാനമുച്ചത്തിൽപ്പാടിക്കൊണ്ടേ
രണ്ടുപേർകാണുമ്പോളോതുന്നതൊക്കെയും
കണ്ണന്റെലീലാചരിതംമാത്രം
സ്വപ്നത്തിലുംകാണ്മൂനിന്നെ,നിന്നോടവർ
ഊണുറക്കത്തിലുംസംവദിപ്പൂ
ചേഷ്ടകളൊക്കെയനുകരിപ്പൂ,ചിത്രം
സർവ്വത്രനിന്മയമമ്പാടിയിൽ

വിസ്മയമോടെ,പ്രണയമോടക്കാഴ്ച്ച
സുസ്മിതനായവൻ  കണ്ടുനിന്നു
9. രാധക്കിതേറ്റംപ്രിയതരം,പ്രേയസി
രാധപറയാറുണ്ടിപ്രകാരം
എന്തേ,സഖേ,മൌനം,മാനിനിയെൻപ്രിയ-
രാധയെപ്പോലെന്നുനിന്റെകണ്ണൻ
ഏകാന്തത്തിൽഎന്നോടെന്നുമുരക്കാറു,-
ണ്ടേണാങ്കലോചനേ,രാധേ,യെന്നായ്
ഉദ്ധവവാക്യംകേട്ടാനന്ദിപ്പൂ,രാധ
ഉൾത്താരിലെന്നും  നീ  മാത്രമുള്ളോൾ
10. എത്തുംഞാൻവൈകാതെ,കൃത്യബാഹുല്യത്താ-
ലെത്താനീത്താമസം,ഈവിരഹം
ഏകുംദൃഢസ്മൃതി,യന്നുബ്രഹ്മാനന്ദ-
മേവർക്കുമുണ്ടാകും,തോഴിമാരേ
സംഗമമാട്ടേ,വിരഹമാട്ടേ,രണ്ടും
തുല്യമാകുന്നനാൾകാത്തിരിക്കൂ
ഉദ്ധവൻതന്നതിരുസന്ദേശംകേട്ടു
നിർവ്യഥരായ്ത്തീർന്നു,ഗോപികമാർ
11. ഇത്തരംഭക്തിഭുവനത്തിലെങ്ങുമേ
കണ്ടില്ല,കേട്ടിട്ടുമില്ലയെന്നും
എന്തിന്നുശാസ്ത്രം,തപസ്സും,നമസ്കാരം
നിങ്ങൾക്കുപുണ്യം,സ്വഭാവസിദ്ധം
ഗോപിമാർക്കോതീനമോവാകമുദ്ധവൻ
ആനന്ദവ്യാകുലൻ,സന്ത്യജിച്ചൂ
താനാണുഭക്തശിരോമണിയെന്നുതൻ
ആത്മാഭിമാനമഹന്തയെല്ലാം
ഹൃഷ്ടനായിത്തൻസഖിയെത്ത്യക്കൺപാർത്ത
ശ്രീമാരുതേശാ,തീർക്കാമയങ്ങൾ

ദശകം 77 ഉപശ്ലോകോൽപ്പത്തിയും  യവനവധവും

1. ഏറെനാളായി,നിന്നാഗമനംകാത്തു
കാമാതുരയായണിഞ്ഞൊരുങ്ങി
നിൻവരവുത്സവംധ്യാനിച്ചു,വാസക-
സജ്ജികയാകുമാ,സൈരന്ധ്രിതൻ
മന്ദിരത്തിൽ,ചാരുവേഷനായെത്തിനീ-
യുദ്ധവനോടൊത്തു,വാസുദേവാ
2. നീവന്നു,പൂർണ്ണമനോരഥയായവൾ
ആനന്ദസംഭ്രമാധിക്യമോടെ
മാറുതുളുമ്പീട്ടു,സൽക്കാരമേകിനാൾ
പ്രീതിയോടെനൽകി,ക്രീഡാസുഖം
രാത്രി,രഹസ്യമായ്,പൂമഞ്ചമേറീട്ടാ
ദാസിക്കുസംഗമസൌഖ്യമേകി

3. രാവിലെച്ചോദിച്ചു,എന്തുവരംവേണം,
മന്ദിച്ചബുദ്ധിയാൽഭാഗ്യഹീന
സംഭോഗശൃംഗാരംമാത്രംനിശകളിൽ
സൌഖ്യ-മിരന്നു,നിർഭാഗ്യമോർത്താൽ
ജ്ഞാനിയല്ലാ,നിത്യസായൂജ്യംചോദിക്കാൻ
സാമീപ്യമെന്തേ ചോദിച്ചതില്ലാ
4. പിന്നെച്ചിലരാത്രിനൽകിസുഖം,പുത്ര-
നുണ്ടായുപശ്ലോകനെന്നൊരുണ്ണി
നാരദശിഷ്യനായ്,സാത്വതതന്ത്രവി-
ത്തായിട്ടു,ഭക്തിമാർഗ്ഗം പരത്താൻ
5. ഉദ്ധവ,രാമസഹിതനായക്രൂര-
മന്ദിരംപുക്കാനൊരിക്കൽ,കൃഷ്ണൻ
പ്രീതനായ്,സൽക്കാരംചെയ്തുസ്തുതിക്കയായ്
മാതുലനക്രൂരൻ,സ്നേഹശീലൻ
കാട്ടിൽനിന്നെത്തിയപാണ്ഡുപുത്രന്മാരെ
ജ്യേഷ്ഠൻ,ധൃതരാഷ്ട്രൻ,കാട്ടുംചേഷ്ട
കേട്ടിട്ടവരെവിജയികളാക്കുവാൻ
പ്രേഷ്ഠധർമ്മജ്ഞൻ നിനച്ചുറച്ചു
6. ജാമാതാ,തോഴനുമാകുമാക്കംസനെ
മാധവൻകൊന്നതാൽ,മാഗധേശൻ
വന്നുനിരോധിച്ചു,നിൻപുരി,യിന്ദ്രന്റെ
തേരിൽബലരാമനോടുകൂടി
തീരെച്ചെറിയപടയോടിരുപതും
മൂന്നുമക്ഷൌഹിണീവൻപടയെ
നേരിട്ടെതിർത്തിട്ടു,മൂന്നുക്ഷണംകൊണ്ടു
കാലപുരിയിങ്കലേക്കയച്ചു
7. രാമൻപിടിച്ചുകെട്ടി,ജരാസന്ധനെ
നീവിടീച്ചു,യുദ്ധതന്ത്രശാലി
വീണ്ടുംവരുംബലവാൻപടകൂട്ടീട്ടു
ദിഗ്വിജയത്തിന്നവന്റെസൈന്യം
എത്രനശിപ്പിക്കാമത്രയുംഭൂഭാരം
തീർത്തുകൊടുക്കാമെന്നെണ്ണുകയാൽ
8. തോറ്റിട്ടുംവന്നു,പതിനാറുപ്രാവശ്യ-
മേറ്റു,നിന്നോടുമഹാബലവാൻ
മുന്നൂറ്റിത്തൊണ്ണൂറ്റൊന്നക്ഷൌഹിണികളെ-
ക്കൊന്നൊടുക്കി,ഭവാൻ,യുദ്ധഭൂവിൽ
9. അഷ്ടാദശസമരത്തിൽഭവാൻകണ്ടു
പിന്നിൽജരാസന്ധസൈന്യം,മുന്നിൽ
കാലയവനന്റെമൂന്നുകോടിപ്പട,
ത്വഷ്ടാവിനാൽആഴിക്കൊത്തമദ്ധ്യേ
പെട്ടെന്നുദ്വാരകയുണ്ടാക്കി,ത്തൻയോഗ-
സിദ്ധിയാൽയാദവരേവരേയും
അപ്പുരിതന്നിൽക്ഷണത്തിലാക്കി,ഏക-
നത്ഭുതാത്മാ,പരബ്ഹ്മരൂപൻ

10. പത്മഹാരംധരിച്ചിട്ടു,പദയാത്ര-
യായിട്ടു,ഭീതനെപ്പോലെയോടും
കൃഷ്ണനെപ്പിൻതുടർന്നാൻയവനൻത്യക്ക-
യ്യാലെമരിക്കാൻസുകൃതമറ്റോൻ
ശൈലഗുഹയിൽക്കടന്നുകൃഷ്ണൻ,മൂഢൻ
കാലാൽച്ചവിട്ടീ,മുചുകുന്ദനെ
ഓർത്തുമുകുന്ദനെ,ന്നപ്പോഴേഭസ്മമായ്,
ദർശനംകിട്ടീമുചുകുന്ദനും
11. ഐക്ഷാകുഞാൻ,രക്തിയില്ലാസുഖങ്ങളിൽ,
ത്വത്പ്രസാദംമാത്രമാണുവേണ്ടു
നിസ്പൃഹനാമവൻനിത്യശുദ്ധൻനേടി
മുക്തിതുല്യംഭക്തിയാലെമോക്ഷം
ഹിംസാദോഷത്തിന്നശുദ്ധിപോകാൻതപ-
ശുദ്ധിയെന്നുള്ളതുലോകമാകെ
നന്നായറിയാനരുളിനീ,ശ്രീമുചു-
കുന്ദകഥക്കിതുസാരമംശം
12. പോന്നുമഥുരക്കു,കാലയവനന്റെ
സേനയെയെല്ലാമേകൊന്നൊടുക്കി
ദ്വാരകാമാർഗ്ഗത്തിൽവെച്ചുജരാസന്ധൻ
നേരറിയാതെ,തടഞ്ഞുവെച്ചു
ഒന്നുജയിച്ചോട്ടെ,യെന്നഹങ്കാരത്തെ
നന്നായുണ്ടാക്കീട്ടു,നന്ദപുത്രൻ
ദ്വാരാപുരിയിലേക്കോടീ,ഗുരുവായു-
രേശാ,നേരായ്ക്കാക്ക,രോഗംമാറാൻ

ദശകം 78 രുഗ്മിണീസ്വയംവരം

1. സ്വർല്ലോകശിൽപ്പിതൻശിൽപ്പവിരുതേറ്റം
ഇന്ദ്രലോകൈശ്വര്യലീലാഗേഹം
സിന്ധുനടുവിൽ,പുതിയനഗരത്തെ
നിൻരൂപത്താൽനീയലങ്കരിച്ചു
2. രേവതനന്ദിനി,രേവതിയെ,ബ്ബല-
രാമൻവേൾക്കുന്നു,ബ്രഹ്മാജ്ഞയാലേ
യാദവസൌഹൃദവൃന്ദമോടൊത്തുനീ-
യാവിവാഹോത്സവമാഘോഷിച്ചു
3. വൈദർഭി,രുഗ്മിണി,നിന്നിലനുരക്ത
നിന്നെയുംകാത്തിരിക്കുന്നനേരം
അജ്ഞനാംസോദരൻരുഗ്മി,ചേദീനൃപ-
പത്നിയാക്കാൻ സ്വയം നിശ്ചയിച്ചു
4. ഏറെനാളായ്നിൻപ്രണയിനി,യാഗ്രഹ-
ഭംഗത്തിലാശങ്കയോടൊരുനാൾ
ദുഃഖംപറയുവാനായിട്ടു,ബ്രാഹ്മണ-
ദൂതനെ,ദ്വാരാപുരിക്കയച്ചു
5. ദുഷ്ടർകടക്കാത്തനിൻപുരിയിൽ,ശുദ്ധ-
ബുദ്ധി,ദ്വിജൻകടന്നാനെളുപ്പം

സംസാരതാപശമനമാംതൃക്കൈയ്യാൽ
സാദരപൂജയേറ്റാനന്ദിച്ചു
6. കുണ്ഡിനരാജസുതയാകും,രുഗ്മിണി
സുന്ദരി,നിന്നനുരാഗലോല
കന്യയവൾദൂതയക്കയാൽവന്നുഞാ-
നെന്നോതിനിന്നോടു ബ്രഹ്മചാരി
7. നിൻഗുണംകേട്ടിട്ടു,നിന്നിലനുരക്ത
മുന്നമേ,ഞാൻ,കൃഷ്ണാ,പ്രാണനാഥാ,
ഇന്നെന്നെച്ചേദിഭൂപാലൻഹരിക്കുവാൻ
വന്നു,ഹരേ,പരിപാലയ,മാം
8. നീയല്ലാതാരുംശരണമില്ലാത്തോൾഞാൻ
ജീവൻകളയും,നീവന്നിടായ്കിൽ
സന്ദേശമേകിസ്സുഹൃത്താകുമദ്വിജൻ
നിൻഹൃത്തുംകാതരമാക്കി,ചെമ്മേ
9. ഞാനുംകൊതിപ്പൂ,സഖേ,വന്നുകാണുവാ-
നേറെയുണ്ടല്ലോ,മദനതാപം
ഞാനെത്തുംസർവ്വനൃപസമക്ഷം,ഹരി-
ച്ചാപ്രിയകന്യയെ,ക്കൊണ്ടുപോരും
10. മോദിച്ചദൂതനോടൊത്തു,രഥമേറി
വൈദർഭദേശത്തിലെത്തിയോനേ
എന്നാമയങ്ങളുമാപത്തുമെല്ലാംനീ
നന്നായ്ഹരിക്ക,മരുത്പുരേശാ

ദശകം 79 രുഗ്മിണീഹരണം

1. പിന്നിൽബ്ബലരാമസൈന്യവുംവന്നു,നീ
മന്നന്റെ,സത്കാരംസ്വീകരിച്ചു
നീയെത്തിയെന്നോതുംബ്രാഹ്മണബാലനെ
ശ്രീദേവി,നന്നായ്നമസ്കരിച്ചു
2. ലോകൈകസുന്ദരമാകുംനിൻപൂവുടൽ
ആലോകനംചെയ്തപൌരരെല്ലാം
രാജകുമാരനാംരുഗ്മിതൻചെയ്തികേ-
ട്ടേറെക്കരഞ്ഞു പരിതപിച്ചു
3. നിന്നിൽസ്വജീവിതമർപ്പിച്ചരുഗ്മിണി
ഇന്ദുമുഖി,മംഗളാംഗിയായി
മുന്നിൽഭടർചൂഴെ,ശ്രീശിവവാഴുന്ന
മന്ദിരംതന്നിലേക്കാഗമിച്ചു
4. ചൂഴുംസുമംഗലിമാർക്കൊപ്പം,ബാലിക
സാദരംവന്ദിച്ചു,ഗൌരീപാദം
നന്ദസുതനെത്തരിക,ഭർത്താവെന്നു
നന്ദിച്ചു,കാർത്ത്യായനിയെ വാഴ്ത്തി
5. ദിങ്മുഖംശോഭിക്കുമാറു,കുമാരിക
ഭംഗിയിലമ്പലത്തീന്നുപോകെ
ഒന്നുകാണാൻനൃപർതിക്കിത്തിരക്കവേ
നിന്നുഭവാൻ,ദൂരെ,നിശ്ചലനായ്

6. സർവ്വനൃപരുമാസൌന്ദര്യമോഹിതർ
സർവ്വേശാ,നീയുമൊരുനിമിഷം
ആരാഗലോലതൻപ്രേമകടാക്ഷത്താൽ
ആലോലചിത്തനായ്ത്തീർന്നുപോയി
7. ചന്ദ്രമുഖീ,നീഗമിപ്പതെങ്ങെന്നു,നിൻ
ദിവ്യസരസമൊഴികളോടെ
കയ്യുപിടിച്ചുരഥമേറ്റി,ശത്രുവിൻ
സൈന്യശബ്ദംപൊങ്ങി,പാരിലെങ്ങും
8. എങ്ങാണിടയനെ,ന്നാഞ്ഞുകലഹിച്ചോ-
രെല്ലാംമറഞ്ഞു,ബലസൈന്യത്താൽ
നായ്ക്കൾക്കുസിംഹത്തെയെന്നപോലെനിന്നെ-
യാർക്കുമനക്കാൻ കഴിഞ്ഞുമില്ല
9. യുദ്ധത്തിനെത്തിയരുഗ്മിയെക്കൊല്ലാതെ
ചിത്രവധംചെയ്തു,രാമാജ്ഞയാൽ
കാന്ത,രമയുമൊത്താദിവ്യപൂരുഷൻ
സ്വന്തപുരത്തിലേക്കാഗമിച്ചു
10. ആദ്യസമാഗമലജ്ജാവിവശയായ്
പ്രേമകുതുകത്താൽ,കാമിനിയായ്
പുഞ്ചിരിപ്പൂവാൽമുഖംതെളിഞ്ഞാപ്രിയ
തന്നിൽ,രമിച്ചു,സുഖിച്ചു,കൃഷ്ണൻ
11. രാപ്പകലോരോന്നുംനർമ്മസന്തോഷത്താൽ
ദീപ്തങ്ങളാക്കിയാദമ്പതിമാർ
വക്രോക്തികൊണ്ടാഋജുമതിതൻലോല-
ഹൃത്തിന്നുചാഞ്ചല്യവുംകൊടുത്തു
12. പിന്നെയധികതരലാളനകളാൽ
കൌശലത്താൽതൻപ്രണയിനിയിൽ
സായൂജ്യസൌഖ്യംകൊടുത്തോനേ,നിൻകഥ
പാടുമിവൾക്കേകു,രോഗശാന്തി

ദശകം 80 സ്യമന്തകം

1. സത്രാജിത്തിൻദിവ്യരത്നം,സ്യമന്തകം
അർക്കദത്തം,കൃഷ്ണൻയാചിക്കുന്നു
തന്നിലനുരക്തകന്യയാംഭാമയെ
സ്വന്തമാക്കാനാവാമീയാചനം
2. അൽപ്പമനസനേകീലാരത്നത്തെത്ത-
ന്നൽപ്പായുസ്സാകുമനുജനാട്ടേ
രത്നംധരിച്ചുനായാട്ടിനുപോയ്,സിംഹം
കൊന്നു,കപീന്ദ്രനാജാംബവാനോ
സിംഹത്തെക്കൊന്നിട്ടു,രത്നംനൽകി,ബാല
മംഗളമൂർത്തി,തൻപൊന്മകൾക്കായ്
3. സത്രാജിത്തോതീ,മണിഹരിച്ചൂഹരി-
യെത്രവേഗത്തിൽപ്പരന്നു,ദോഷം
ദോഷകണമൊരുദിവ്യനിൽക്കാണുമ്പോൾ
പീയൂഷതുല്യംപരത്തുംലോകം

സർവ്വജ്ഞനെന്നാലുമൊന്നുമറിയാത്ത
മട്ടിൽത്തിരഞ്ഞിട്ടു,നീനടന്നു
കണ്ടുപ്രസേനദേഹം,സിംഹദേഹവും
ചെന്നു,കപീന്ദ്രന്റെ ഗഹ്വരത്തിൽ

4. ഭക്തചൂഡാമണി,വൃദ്ധനാംജാംബവാൻ
രാമനെന്നോരാതെ,നിന്റെമാറിൽ
ശ്രീഹരേ,രാമ,രഘുപതേ,ജയ്ജയ
രാമ.മുകുന്ദശരണമെന്നെ
ആരുണ്ടെതിർക്കാനെന്നുംചൊല്ലിത്താഡനം
ചെയ്യുന്നു,പൂജനമായ്നീയേറ്റു

5. ഉൾക്കണ്ണുണർന്നു,വരമണികാണിക്ക
വെച്ചു,നവരമണീമകളും
ആശിസ്സുനൽകി,നവവധുവൊത്തുപോ-
ന്നാരത്നം സത്രാജിത്തിന്നു നൽകി

6. ധീമാനിളകിയചിത്തനായ്,നൽകിനാൻ
ലോലവിലോചന,വ്രീളാശീല
പുത്രിയാംഭാമയെ,ക്കന്യാരത്നംഗ്രഹി-
ച്ചിട്ടും,സ്യമന്തകം വാങ്ങിയില്ല

7. ലജ്ജിതയേറ്റംപ്രിയവതി,ഭാമയൊ-
ത്തിഛപോലെഹരിവാണു,സൌഖ്യം
കൌന്തേയർവെന്തരക്കില്ലത്തിൽ,വാർത്തകേ-
ട്ടാകുരുക്ഷേത്രത്തിൽപോയകാലം
അക്രൂരനുംകൃതവർമ്മനുംചൊൽകെശ്ശ-
തധന്വാ,കൊന്നുസത്രാജിതനെ
രത്നംഹരിച്ചിട്ടൊളിച്ചവർമൂവരും
തപ്തയായി,പ്രിയസത്യഭാമ

8. ദുഃഖിതഭാമവന്നാവലാതിപ്പെട്ടു
ദുഷ്ടശതധന്വനെവധിച്ചു
ദുഃഖമകറ്റിനീ,രാമനോമൈഥില-
രാജ്യത്തിലെത്തിസ്സുഖിച്ചുവാഴ്കെ
ധാർത്തരാഷ്ട്രന്നുഗദായുദ്ധത്തിൽഗുരു-
സ്ഥാനത്തുനിന്നിട്ടു,ശിക്ഷയേകീ

9. അക്രൂരനക്രൂരകൃത്യംനടത്തിയ
വൻചതിയുംഭവദിഛയാവാം
നീവധിച്ചില്ല,മണിയുമെടുത്തില്ല,
ഭക്തന്നുഭൂതി വർദ്ധിക്കുവാനായ്

10. ഭക്തൻസ്ഥിരമതി,ദുർമാർഗ്ഗത്തിൽച്ചിത്ത-
വൃത്തിയുണ്ടായതുമെങ്ങനെയോ
വിജ്ഞാനിഞാൻ,ശമി,യെന്നഹങ്കാരമാ-
മജ്ഞാനം തീർക്കാൻ നീ ചെയ്തതാമോ

11. അക്കൃതവർമ്മനോടൊത്തൊളിച്ചോടിയ
അക്രൂരനെവരുത്തീട്ടാരത്നം
ശങ്കനീക്കാനായി,ലോകരെക്കാണിച്ചു
സുവ്രതൻതന്നെത്തിരിച്ചേൽപ്പിച്ചു

ഭാമതൻമാറിൽപ്രശാന്തം,ശയിക്കുന്ന
മാധവാ,ശാന്തമാക്കാമയങ്ങൾ

ദശകം 81 സുഭദ്രാഹരണം,നരകാസുരനിഗ്രഹം

1. സ്നിഗ്ദ്ധയുംമുഗ്ദ്ധയുമായിടുംഭാമയെ
സ്നിഗ്ദ്ധനായെന്നുംനീയോമനിച്ചു
ഭാമയുമൊത്തു,പാഞ്ചാലീപരിണയ-
വേദിയിലെത്തി,വിളങ്ങിനിന്നു
അർജ്ജുനന്നാനന്ദമേകുവാൻ,ഹസ്തിന-
പട്ടണത്തിൽച്ചെന്നുതാമസിച്ചു
കൌന്തേയർക്കിന്ദ്രപ്രസ്ഥാഖ്യനഗരത്തെ-
യുണ്ടാക്കിച്ചിങ്ങു മടങ്ങിപ്പോന്നു
2. ഭദ്ര,സുഭദ്ര,നിൻസോദരിയെധാർത്ത-
രാഷ്ട്രൻവധുവായിയാചിച്ചപ്പോൾ
സന്യാസിവേഷത്തിൽപാർത്ഥനെക്കൊണ്ടുനീ
ആനന്ദത്തോടെ,ഹരിപ്പിക്കുന്നു
ക്രുദ്ധൻബലരാമനേയുമനുനയി-
ച്ചർജ്ജുനപ്രീതിപ്രദർശിപ്പിക്കാൻ
രാമനുംഭാമയുമൊന്നിച്ചിന്ദ്രപ്രസ്ഥ-
ഭൂമിയിൽ,വീണ്ടുംനീ വന്നുചേർന്നു
3. കാളിന്ദീതീരത്തിൽ,നായാട്ടുവേളയിൽ
കാളിന്ദീദേവിയെക്കണ്ടു,ദേവൻ
ഗാന്ധർവ്വരീതിയിൽവേട്ടു,ദഹനനെ
ഖാണ്ഡവദാഹത്താൽപ്രീതനാക്കി
ആവന്തിക,മിത്രാവിന്ദ,മുറപ്പെണ്ണു
പ്രേമലോല,ഭ്രാതൃത്രസ്ത,ദേവി
രാജസഭയിലാക്കാമുകിയെക്കട്ടു
പ്രേമവിമുക്തിയവൾക്കുമേകി
4. ഏഴുരൂപംധരിച്ചേഴുഋഷഭരെ-
യേഴഴകോടെപ്പിടിച്ചുകെട്ടി
കേഴമാൻകണ്ണാളാം,സത്യകൌസല്യയെ
ഏണാങ്കനേത്രൻപരിഗ്രഹിച്ചു
സന്തർദ്ദനന്മാർസഹോദരന്മാരേകി
സുന്ദരി,ഭദ്രയാംസോദരിയെ
നിൻമുറപ്പെണ്ണാമക്കേകയകന്യയെ
ചിന്മയാ,പിന്നെ നീ വേട്ടുവല്ലോ
5. പാർത്ഥനുംഭേദിക്കാനാവാത്തലക്ഷ്യത്തെ
തീർത്ഥചരായാമത്സ്യരൂപംനോക്കി
ഛേദിച്ചു,ലക്ഷ്മണയാമഷ്ടമലക്ഷ്മി-
ദേവിയേയും,ഭവാൻസ്വന്തമാക്കി
ഭൂദേവിക്കന്നുവരാഹനിലുണ്ടായ
ഭൌമൻനരകാസുരന്റെചെയ്തി
ഇന്ദ്രൻപറഞ്ഞറിഞ്ഞിട്ടവിടുന്നപ്പോൾ
ദുശ്ചേഷ്ടനിർത്താൻ പുറപ്പെടുന്നു

6. ഒന്നുസ്മരിക്കെ,യണഞ്ഞഗരുഡന്മേൽ
അങ്കത്തിൽഭാമയേയുംകയറ്റി
ക്രീഡാവനത്തിലേക്കെന്നപോൽമാധവൻ
കേറുന്നു,ദുർഗ്ഗമംശത്രുദുർഗ്ഗേ
ദുർഗ്ഗമദുർഗ്ഗംതകർത്തു,രണത്തിലാ
ദുഷ്ടസൈന്യത്തെവധിച്ചനേരം
ശോണിതനീരൊഴുക്കാലെ,പ്രാഗ്ജ്യോതിഷം
ശോണപുരമാക്കിത്തീർത്തു കൃഷ്ണൻ
7. അഞ്ചുമുഖൻമുരൻ,ആഴിയിൽനിന്നെത്തി
അഞ്ചുതലയുമറുത്തു,ചക്രം
നാലാനയൊത്തെത്തുംനാരകന്നും,ചക്ര-
ത്താലെ നരകവിമുക്തി നൽകി
8. ഭൂദേവിവന്നുസ്തുതിക്കെ,ഭഗദത്ത-
നേകിയായുസ്സുമൊരാനയേയും
മറ്റുമൂന്നാന,ഭണ്ഡാരം,തടവിലെ
ഷോഡശകന്യകമാരെയൊപ്പം
ദ്വാരകാപട്ടണംതന്നിലയച്ചിട്ടു
ശ്രീഹരി,തൻദൌത്യം പൂർത്തിയാക്കി
9. ഭൌമനപഹരിച്ചീടിനദേവമാ-
താവിന്റെകുണ്ഡലംനൽകുവാനായ്
ദ്യോവിലണഞ്ഞു,നിൻഭാമതൻസൌന്ദര്യം
ദേവസ്ത്രീമാരേയുംനാണിപ്പിച്ചു
ദേവേന്ദ്രൻപൂജിച്ചു,ഭാമാസമേതനാം
നാരകവൈരിനാരായണനെ
ഭാമക്കായ്പാരിജാതാപഹരണവും
ദേവേന്ദ്രനോടുവിജയയുദ്ധം
ഐശ്വര്യസിദ്ധിയിൽശക്രന്നഹങ്കാരം
ഈശ്വരൻ തെല്ലു കുറച്ചതാവാം
10. സത്യഭാമാങ്കണേനട്ടുകൽപ്പദ്രുമം
ഈരെട്ടുസാഹസ്രമെട്ടുപേർക്കും
കേളീഭവനത്തിൽ,യോഗബലത്താലെ
കേളീഭേദം,രൂപം,ലാളനകൾ
ഏതേതുവീട്ടിലാനാരദൻകണ്ടുവോ
ഏതേതുസുന്ദരഭാവമാറ്റം
ആഗതിവേഗത്തിലുണ്ടായ്,പതിപ്പത്തു
ബാലകരോരോവധൂടിയിലും
ആശ്ചര്യലീലാവിലോല,കൃഷ്ണാ,എന്റെ-
യാമയം തീർത്തിട്ടു പാലിക്കണം

ദശകം 82 ബാണയുദ്ധവും നൃഗമോക്ഷവും

1. ശംബരൻകട്ടുപ്രദ്യുമന്നെ,നിഗ്രഹി-
ച്ചെത്തി,രതിയൊത്തുദ്വാരകയിൽ
രുഗ്മിതൻകന്യയെക്കട്ടുവധുവാക്കി

പുത്രനനിരുദ്ധൻസദ്ഗുണവാൻ
രുഗ്മിതന്പൌത്രിയാംരോചനയെവേട്ടു
കൃഷ്ണനുംപോയിരുന്നാദിവസം
ചൂതിൽവഴക്കായി,രാമനാരുഗ്മിയെ
ദ്യൂതവൈരത്താലെ നിഗ്രഹിച്ചു

2. ആയിരംകയ്യെഴുംബാണൻബലിപുത്രൻ
ശ്രീമഹാദേവന്റെഭക്തനത്രെ
ബാണന്റെപുത്രിയുഷ,യനിരുദ്ധനെ
സ്വപ്നത്തിലാദ്യമായ്ക്കണ്ടനേരം
സ്വപ്നാനുഭൂതിപ്രണയവിവശയാ-
യേറ്റംവിരഹാതുരയുമായി
3. തോഴിയാംയോഗിനിചിത്രലേഖ,ചിത്ര-
ലേഖനംചെയ്തുതിരിച്ചറിഞ്ഞു
സ്വപ്നകുമാരനെ,യോഗബലത്തിനാൽ
ചൊൽപ്പടിക്കാക്കീട്ടു കൊണ്ടുപോന്നു
4. അന്തഃപുരത്തിലുഷയുമായ്മേളിക്കും
സുന്ദരനെബ്ബന്ധനത്തിലാക്കി
ബാണനതുനാരദൻചൊല്ലിക്കേട്ടിട്ടു
യാദവരൊത്തുവളഞ്ഞുരാജ്യം
5. കോട്ടകാക്കുംശിവൻ,ഭൂതഗണങ്ങളും
കോട്ടമേൽക്കാതെതടഞ്ഞുസൈന്യം
ബാണനുംസാത്യകിയോടേറ്റു,പ്രദ്യുമ്ന-
നോടേറ്റു,വേലായുധൻകുമാരൻ
ശ്രീശിവൻനേരിട്ടെതിർത്തുനിന്നോടന്നു
ശ്രീഹരേ,യുദ്ധം കഠോരമായി
6. സമ്മോഹനാസ്ത്രത്താൽശ്രീശിവൻവീഴവേ
ഭൂതങ്ങൾസംഭ്രമിച്ചോടിയെങ്ങോ
സ്കന്ദനുംതോറ്റു,പ്രദ്യുമ്നശരങ്ങളാൽ
കുംഭാണ്ഡകുംഭം തകർത്തു രാമൻ
7. അഞ്ഞൂറുവില്ലുധരിച്ചവൻബാണന്റെ
അമ്പുവില്ലെല്ലാംമുറിഞ്ഞുപോയി
വിഷ്ണുജ്വരംതണുപ്പിച്ചു,ശിവജ്വരം
ജ്ഞാനിയായ്,നിൻസ്തുതിപാടിയോതി
നിൻകഥപാടുവോരെജ്വരംതീണ്ടില്ല-
യെന്നുവരംനൽകിപ്പോയ്മറഞ്ഞു
അന്തരാ,ജ്ഞാനികളെന്നാൽ,ശിവഭൂതർ
രൌദ്രകർമ്മാക്കൾതമസ്സിനാലേ
8. ഗർവ്വിയാംബാണന്റെകൈകൾമുറിച്ചുനീ
ഗർവ്വംശമിപ്പിച്ചു,സർവ്വശക്തൻ
മോഹംതെളിഞ്ഞശിവൻസ്തുതിക്കെനാലു
കൈകൾശേഷിപ്പിച്ചഭയമേകി
ബാണനാൽമാനിതനായിട്ടുഷയോടു
ചേർന്നനിരുദ്ധനെക്കൊണ്ടുപോന്നു

9. പിന്നെയുംപിന്നെയുമങ്ങുജയിക്കയാ-
യിന്ദ്രനെ,നന്ദാപഹാരകാലേ
സാഗരരാജാവരുണനെ,സ്സന്ദീപ-
നീദക്ഷിണക്കായിക്കാലനേയും
കാട്ടുതീവന്നപ്പോളഗ്നിയെ,വത്സത്തെ-
ക്കട്ടകാലത്തു,ബ്രഹ്മാവിനേയും
ബാണയുദ്ധത്തിലീശ്രീമഹാദേവനെ
കൃഷ്ണാവതാരത്തിൽ  വിശ്വോത്കർഷം
10. ബ്രാഹ്മണശാപത്താലോന്തായ്,നൃഗൻ,സ്വർഗ്ഗ-
ഭൂവിലുയർത്തിനാൻവാസുദേവൻ
ബ്രാഹ്മണഭക്തിയനുത്തമമെന്നോതും
ബ്രഹ്മസ്വരൂപാ,കാക്കേണമെന്നെ

ദശകം  83  പൌണ്ഡ്രകവധം

1. രാമനമ്പാടിയിൽകാമാർത്തനായിട്ടു
സോമംകുടിച്ചുമദിച്ചകാലം
ചെന്നുവിളിച്ചിട്ടും,ചെന്നില്ലകാളിന്ദി
വന്നടക്കീടിനാനാനദിയെ
പൌണ്ഡ്രകവാസുദേവൻനിന്നടുക്കലേ-
ക്കന്നയച്ചാനൊരു  മൂഢദൌത്യം
2. ഞാനാണവതാരനാരായണൻ,നീയെൻ
നാനാചിഹ്നങ്ങളുപേക്ഷിക്കേണം
കീഴടങ്ങേണനെനിക്കു,ദൂതൻചൊൽകെ
കീഴ്മേൽ  മറിഞ്ഞു  ചിരിച്ചു  ലോകർ
3. യാദവസൈന്യവുംമാധവനുംകാൺമൂ
മാറത്തുചൂടേറ്റശ്രീവത്സവും
കൌസ്തുഭം,പീതചേലംകാതിൽകുണ്ഡല-
മിട്ടിട്ടു  പൌണ്ഡ്രകനാട്യവേഷം
4. കൃഷ്ണലോഹത്താലുണ്ടാക്കി,കാലാഗ്നിതൻ
ഉഷ്ണച്ചൂടുള്ളസുദർശനത്താൽ
പൌണ്ഡ്രകനെക്കൊന്നു,കാശിരാജാവിന്റെ
ശീർഷത്തെക്കാശിയിലാക്കി  കൃഷ്ണൻ
5. ജാള്യത്തിൽബാലിശവാക്കുകേട്ടിട്ടെന്നാൽ
ഏറെനാൾ,ഞാൻസാക്ഷാൽവാസുദേവൻ
രൂഢമായെണ്ണിസ്സായൂജ്യമാംതന്മയ-
സൌഖ്യത്തെനേടിനാൻ,പൌണ്ഡ്രകേന്ദ്രൻ
ആരുടെപുണ്യ,മേതേതുവിധം,ആർക്കു-
മോരാനാവില്ലല്ലോ  കർമ്മമാർഗ്ഗം
6. കാശീശപുത്രൻ,സുദക്ഷിണൻശർവ്വനെ
പൂജിച്ചിട്ടാഭിചാരങ്ങൾചെയ്തു
അഗ്നിയിൽനിന്നഗ്നികൃത്യയെസൃഷ്ടിച്ചു
വർദ്ധിച്ചഹങ്കാരമോടയച്ചു
ബാണയുദ്ധത്തിൽഭയപ്പെട്ടുമണ്ടിയ
ഭൂതഗണമൊത്തുനിന്റെനേരെ

7. ഊക്കൻകരിമ്പനക്കാലുമഖിലവും
പോക്കിദ്ദഹിപ്പിക്കുമഗ്നിനാവും
ആരെല്ലാംവന്നുപറഞ്ഞിട്ടുംനീനിന്റെ
ചൂതുകളിതെല്ലുംനിർത്തിയില്ല
പാർശ്വസ്ഥമാകുംസുദർശനംനിന്നാജ്ഞ
പാലിച്ചവിടുന്നു യാത്രയായി
8. തേജസ്സെഴുംചക്രമാഞ്ഞടുക്കെ,കൃത്യ
പേടിച്ചരണ്ടു,തിരിച്ചുമണ്ടി
കോപിച്ചു,ദുഷ്ടകർമ്മാവാംസുദക്ഷിണ-
ഭൂപനെത്തന്നെയെരിച്ചുനിന്നു
ചക്രമണഞ്ഞിട്ടാക്കാശിപുരത്തേയും
ഉഗ്രകാലാഗ്നിയാൽ ചുട്ടെരിച്ചു
9. രാവണയുദ്ധത്തിൽരാമസഹായിയാം
വാനരശ്രേഷ്ഠൻവിവിദനപ്പോൾ
ദ്വാപരത്തിൽബാണമന്ത്രിയായ്നാട്ടാർക്കു
ദ്രോഹിയായ്,വന്നുജനിച്ചിരുന്നു
ദ്വാരാപുരീസമീപത്തവൻരാമന്റെ
ശ്രീകരതാഡനമേറ്റു,ചത്തു
രാമാംശമാകുമീരാമനാൽത്തന്നുടെ
ജീവന്നു മുക്തിയടയുവാനായ്
10. സാംബൻഹരിച്ചു,സുയോധനപുത്രിയെ
സാംബനെബന്ധിച്ചു,കൗരവന്മാർ
കോപിച്ചരാമൻവിടുവിച്ചുസാംബനെ
കൗരവഹത്യതടഞ്ഞു,കൃഷ്ണൻ
പാണ്ഡവരാണതിന്നുള്ളവരെന്നാവാം
ശ്രീഹരേ,നിന്റെമനോഗതങ്ങൾ
സാധാരണന്നുഗ്രഹിക്കാനെളുതല്ല
നാരായണന്റെ,സർവ്വജ്ഞചിത്തം
ലീലാപുരുഷാ,ശമിപ്പിക്ക,നീയെന്റെ-
യാമയമെല്ലാം നമിക്കുന്നു ഞാൻ

ദശകം 84 സമന്തപഞ്ചകയാത്ര

1. ഉണ്ടായി.സൂര്യഗ്രഹണദിനമന്നു
കൊണ്ടൽവർണ്ണൻദ്വാരകാപുരിയിൽ
ധർമ്മരക്ഷക്കനിരുദ്ധൻ,കൃതവർമ്മാ-
വെന്നിവരെനിയമിച്ചശേഷം
താനുംവധുക്കളുംയാദവന്മാരുമായ്
സാമന്തപഞ്ചകതീർത്ഥം പൂകി
2. ലോകഹിതത്തിനായ്,സ്നാനംചെയ്താതീർത്ഥ-
മാകെപ്പവിത്രമായ്,മാറ്റികൃഷ്ണൻ
ബ്രാഹ്മണദാനവും,ഭോജനവും,കുരു-
പാണ്ഡവമിത്രസമ്മേളനവും

3. നിന്നിലതിഗാഢഭക്തിയെഴുന്നവൾ
പാഞ്ചാലിയാശിച്ചു,നിൻലീലകൾ
പ്രേമരഹസ്യങ്ങൾ,നിൻപത്നിമാരിൽനി-
ന്നേറെശ്രവിച്ചു,രസിച്ചുസ്ത്രീകൾ
4. ഗോപരെക്കണ്ടുകുതുകിയായ്,മാധവൻ
ചാരത്തുചെന്നിട്ടുമാനിക്കുന്നു
നിത്യവിരഹത്തിൽനൂലുപോൽനേർത്തോരാം
ഗോപികമാരെയനുനയിപ്പൂ
5. ദർശനാനന്ദത്താൽ,കോപപരിഭവ-
പ്രേമകലഹങ്ങളൊക്കെനീങ്ങി
പ്രേമാതിരേകംകവിഞ്ഞു,മുലപ്പട-
മൂർന്നു,പരിചിതമായമാറിൽ
ചേർന്നുലയിക്കുന്നുഗോവിന്ദൻ,ഗോപിമാർ-
ക്കാനന്ദമെന്തിതിൻ മീതെ വേണ്ടു
6. എന്നുംരിപുയുദ്ധമാകയാൽത്താമസം
വന്നിതെനിക്കുനിൻചാരെയെത്താൻ
എന്നുനീയാലിംഗനംചെയ്കെ,രാധികാ
നിന്നിൽപ്പരമം ലയിച്ചുചേർന്നു
7. ഉദ്ധവഗീതയാലൽപ്പമകന്നതാം
ദുഃഖത്തിൽദ്വൈതമുണ്ടായിരുന്നു
ഇപ്പോഴമൃതോപദേശംഭവദ്ചിന്ത
അദ്വൈതാനന്ദത്താൽ സാന്ദ്രമായി
8. എന്താണുശാന്തിക്കുചെയ്യേണ്ടതെന്നച്ഛൻ
മാമുനിമാരോടുചോദിക്കുന്നു
പുത്രൻനിനക്കീശൻ,വേറെന്തുവേണമെ,-
ന്നാലുംനടത്തിച്ചു,യജ്ഞകർമ്മം
ധർമ്മജ്ഞരാകുംമുനീന്ദ്രർ,വസുദേവ-
നുള്ളിൽപ്രശാന്തിയരുളുവാനായ്
9. മിത്രസമൃദ്ധം,വിഭവസമൃദ്ധമാ
യജ്ഞകാലംഗോപരൊത്തുകൂടി
മൂന്നുമാസംകൃഷ്ണസാമീപ്യസമ്പർക്കം
മുൻപത്തെപ്പോലെയനുഭവിച്ചു
10. വേർപാടിൻവേളയായ്,രാധയെഗ്ഗാഢമാ-
യാലിംഗനംചെയ്കെ,വാസുദേവൻ
സർവ്വദുഃഖങ്ങളകന്നവളായ്ക്കണ്ടു
സന്തുഷ്ടനായിത്തിരിച്ചുപോന്നു
സർവ്വരോഗംഹരിച്ചെന്നെനീ,പാലിക്ക
സർവ്വേശാ,ശ്രീഗുരുവായൂരപ്പാ

ദശകം 85 ജരാസന്ധ-ശിശുപാലവധം

1. രണ്ടുപതിനായിരത്തെണ്ണൂറാളുണ്ടു
രാജാക്കൾബന്ദികൾമാഗധത്തിൽ

ആരോരുമില്ലാത്തനാഥനാഥൻ,നീയാ
രാജാക്കന്മാരെവിമുക്തരാക്കാൻ
ദൂതൻവന്നിട്ടുയാചിച്ചുപറകയാൽ
ശ്രീധരാ,തീരുമാനിച്ചുറച്ചു

2. നാരദൻചൊല്ലിയറിഞ്ഞു,ധർമ്മാത്മജൻ
രാജസൂയംയജിച്ചെന്നവാർത്ത
യജ്ഞവുംമാഗധയാത്രയുമൊന്നായി-
സ്സിദ്ധിവരുത്താമെന്നുദ്ധവനും
തൻസുഹൃത്തുക്കളോടൊത്തിന്ദ്രപ്രസ്ഥത്തിൽ
വന്നെഴുന്നള്ളിനാൻ വാസുദേവൻ

3. ധർമ്മാത്മജൻനിന്നെപ്പത്നിമാരൊന്നിച്ചു
നന്നായിട്ടാദരിച്ചാനന്ദിച്ചു
നിൻകടാക്ഷത്താലനുജന്മാരൊത്തിട്ടു
ഭൂമിജയിച്ചിട്ടു,ശ്രീത്വമേറും
രാജാവു,ഭക്തജനദാസനെഭ്ഭീമ-
പാർത്ഥരൊത്താ മഗധക്കയച്ചു

4. ബ്രാഹ്മണവേഷത്തിലെത്തിഗിരിവ്രജേ
മാഗധനോടുയാചിച്ചുയുദ്ധം
ഭീമജരാസന്ധുദ്ധത്തിൽസാക്ഷിയായ്
രാജയുദ്ധ്വാവായി നോക്കിനിന്നു

5. ഉദ്ധതനാംജരാസന്ധനെക്കൊല്ലാനായ്
യുദ്ധതന്ത്രം,ചില്ലയെപ്പിളർന്നു
ഭീമനാലാജരാസന്ധമുടൽവീഴ്ത്തി
രാജാക്കളെബന്ധമുക്തരാക്കി
ഉത്തമമാംപരാഭക്തിനൽകീവരം
നിസ്പൃഹരെന്നാലുമാന്യപരെ
ധർമ്മസംസ്ഥാപനത്തിന്നായി,രാജ്യങ്ങൾ
മുന്നെപ്പോൽ പാലിക്കാനാജ്ഞ നൽകി

6. ഏറ്റെപ്രസാദിച്ചരാജകുലത്തോടെ
രാജസൂയംയജ്ഞമാരംഭിക്കെ
ബ്രാഹ്മണപാദംകഴുകിച്ചു,വിശേശൻ
ഭാഗ്യം നൃപവരന്നെത്രമാത്രം

7. അഗ്രപൂജക്കായ്,സഹദേവവാക്കിനാൽ
വിശ്വഭൂതാത്മാവെനിശ്ചയിച്ചു
തിങ്ങുംസദസ്സിലാപ്പൂജയിൽമർത്ത്യരും
ദേവരും ലോകവും തൃപ്തമായി

8. എത്രമുനിമാരു,ണ്ടെത്രനൃപന്മാരു-
ണ്ടിസ്സദസ്സിൽ,അഗ്ര്യനിക്കള്ളനോ
കൊള്ളരുതാത്തോനിടയച്ചെറുക്കനെ
കൊള്ളരുതാത്തോരേപൂജിക്കുള്ളു
ചേദിശിശുപാലൻ,ദുർവ്വാചകംതുപ്പി
ആയുധധാരിയായ്ചാടിവീണു
പാണ്ഡവരുംക്രോധിച്ചേറെക്കയർത്തിട്ടാ
മൂഢന്നുനേരെത്തൊടുത്തിതസ്ത്രം

9. നിർത്തിയവരെ,യൊതുക്കീട്ടു,ദാരുണ-
ചക്രമെടുത്തവൻനേർക്കുയർത്തി
മൂന്നുജന്മത്തിലെവിദ്വേഷഭക്തിയാൽ
മന്നവന്നേകി,സായൂജ്യമുക്തി
യോഗികൾക്കുംകൂടിദുർല്ലഭം,സായൂജ്യം
നേടിനാൻ,പാർഷദനാസഭയിൽ
10. ഏവംമഹിതമാരാജസൂയംകഴി-
ഞ്ഞാർത്തുജനം,കൃഷ്ണകൃഷ്ണാജയ
ധർമ്മംജയയധർമ്മനന്ദനനുംജയ
ദുർമ്മതിദുര്യോധനൻതപിച്ചു
ഉണ്ടായ്,സ്ഥലജലവിഭ്രമംമായയാൽ
മണ്ടൻനൃപന്നാമയസഭയിൽ
11. ആരുവീണാലുംചിരിക്കണം,പാഞ്ചാലി
ഭീമനുംനന്നായ്ച്ചിരിച്ചേയുള്ളു
അപ്പരിഹാസച്ചിരിയെക്കടാക്ഷത്താൽ
അപ്പോൾനീയൊന്നു,കണക്കിലേറ്റി
ഭൂഭാരനാശത്തിനുള്ളൊരുവിത്തുനീ
ഭ്രൂചലനത്താൽ,വിതച്ചു,കൃഷ്ണാ
ശ്രീമദ്ഗുരുവായൂരപ്പാ,ജനാർദ്ദനാ
ആമയംനീക്കിത്തുണക്കുകെന്നെ

ദശകം 86 ഭാരതയുദ്ധം

1. രുഗ്മിണീകല്യാണനാളിലായാദവർ
തോൽപ്പിച്ചസാല്വനരേശനന്നാൾ
ചന്ദ്രചൂഡന്റെവരത്താൽ,നേടീ,സൌഭ-
മെന്നവിമാനം,മായാഗമനം
കൃഷ്ണൻകുരുദേശത്തെന്നറിഞ്ഞിട്ടവൻ
ദ്വാരാപുരിമേൽത്തൊടുത്തു,യുദ്ധം
പ്രദ്യുമ്ന്സേനതടുത്തു,ദ്യുമാനെന്ന
സാല്വസചിവനെ,നിഗ്രഹിച്ചു
ഏഴുമിരുപതുംനാളുനീണ്ടു,യുദ്ധം
സാല്വൻമടങ്ങീല,തോറ്റുമില്ല
2. രാമനൊത്തെത്തീട്ടു,തോൽപ്പിച്ചു,നിൻശാർങ്ഗം
ദൂരെത്തെറിപ്പിച്ചു,യുദ്ധമദ്ധ്യേ
മായാവസുദേവരൂപത്തെനിഗ്രഹി-
ച്ചാ,മാധവന്നും,ഭ്രമമുണ്ടാക്കി
ഒറ്റക്ഷണം,കൃഷ്ണന്നജ്ഞതവന്നെന്നു
മറ്റുള്ളവിദ്വാന്മാരോതിയാലും
നേരല്ലതു,വ്യാസൻപണ്ടേനിഷേധിച്ചു
സർവ്വജ്ഞനജ്ഞത നേരലില്ല
3. സൌഭംഗദയാലടിച്ചുപൊടിച്ചിട്ടു
സിന്ധുവിൽത്തള്ളി,സുദർശനത്താൽ
കൊന്നു,ദന്താവക്ത്രൻനിന്നോടെതിരിട്ടു

നന്നായ്,ഗദായുദ്ധമാരംഭിച്ചു
കൌമോദകിയാലാപാർഷദശ്രേഷ്ഠനും
ചേദിപനെപ്പോലെപ്പാദംപൂകി
കൃഷ്ണാവതാരം,പണ്ടാരുനിന്നിൽമന-
മൂന്നിയവർക്കെല്ലാം മുക്തിനൽകാൻ

4. കള്ളച്ചൂതിൽതോറ്റപാണ്ഡവപത്നിയെ
ഭള്ളുപറഞ്ഞുവലിച്ചിഴക്കും
ദുഷ്ടകുരുസഭ,ഞെട്ടിനിൻകാരുണ്യം
പെട്ടെന്നനന്തമാംചേലനൽകെ,
കാട്ടിൽവിരുന്നെത്തുംദുർവ്വാസകോപത്തെ-
യേറ്റംഭയന്നു,പാഞ്ചാലികേണു
ചീരക്കറിയുണ്ടു,വിശ്വാത്മാ,ദുർവ്വാസാ-
കോപവും ലോകവും ശാന്തമായി

5. ഭാരതയുദ്ധത്തിലർജ്ജുനനേകനാം
നിന്നെവരിച്ചു,നിരായുധനായ്
കൌരവർക്കേകീ,നാരായണീസേനയെ
പാണ്ഡവർക്കായിച്ചുദൂതുപോയി
ഭീഷ്മദ്രോണാദികൾമാനിച്ചറിഞ്ഞാലും
ദുഷ്ടദുര്യോധനൻ,ധിക്കരിച്ചു
പൂർണ്ണസദസ്സിൽനിൻവിശ്വരൂപംകാട്ടി
രാജ്യംവിറപ്പിച്ചു,ശ്രീഹരി,നീ

6. അർജ്ജുനസാരഥിയായി,വിഷാദത്തി-
ന്നക്കരെയെത്തിക്കാനോതി,ഗീത
നിത്യ,നേകൻ,ആത്മാ,വില്ലമൃതിജന്മം
വദ്ധ്യനാർ,ഹന്താവുമാരു,പാർത്ഥാ
എന്നിലർപ്പിച്ചിട്ടു,ധർമ്മംചരിക്കയെ-
ന്നന്നുംനീകാണിച്ചു,വിശ്വരൂപം

7. ഭൂഭാരംതീർക്കുംനിൻധർമ്മത്തിൽ,ഭക്തനാം
ഭീഷ്മർ,നിനക്കുസഹായിയായി
നിത്യമനേകരാജാക്കളെക്കൊല്ലവേ
അർജ്ജുനൻപോലുംതളർന്നുപോയി
പാർത്ഥപ്രസാദംവരുത്താൻസുദർശന-
ചക്രമേന്തി,വാക്കുംതെറ്റിച്ചുനീ
അഞ്ജലികൂപ്പിത്തൊഴുതു,പിതാമഹൻ
അഞ്ചാതവന്നരുളീ പ്രസാദം

8. ആനപ്പുറത്തേറിവന്നഭഗദത്ത-
നാരായണാസ്ത്രത്തെ,മാലയാക്കീ
ചക്രത്താൽസൂര്യനെമൂടീട്ടു,സന്ധ്യയെ-
യുണ്ടാക്കി,സിന്ധുരാജാവെവീഴ്ത്തി
കർണ്ണനാഗാസ്ത്രംവരുമ്പോൾ,രഥംതാഴ്ത്തി
കണ്ണൻ,കിരീടിക്കിരീടംനീക്കി
സൂതവേഷത്തിൽനീ,ഭക്തരാംപാണ്ഡവർ-
ക്കേകീ,സകലവും ഭക്തദാസൻ

9. യുദ്ധാദിയിൽ,തീർത്ഥസ്നാനത്തിനായ്പ്പോയ
രാമനോത്തീ,നൈമിശാരണ്യത്തിൽ
സൂതനെക്കൊന്നിട്ടവന്റെസുതനെയാ-
പ്പാരായണത്തിനു,നിശ്ചയിച്ചു
യജ്ഞഘ്നനാകുംവലലനെക്കൊന്നിട്ടു
വന്നു,കുരുക്ഷേത്രഭൂമിതന്നിൽ
ഭീമദുര്യോധനയുദ്ധംതടയുവാ-
നാകാതെ,ദ്വാരകതന്നിലെത്തി
10. നന്നായുറങ്ങുന്ന,പാഞ്ചാലീപുത്രരെ
കൊന്നുഗുരുപുത്ര,നെയ്തോരസ്ത്രം
അർജ്ജുനൻനിൻചൊല്ലാൽബ്രഹ്മാസ്ത്രംപിന്മട-
ക്കീട്ടു,ശിരോരത്നവുംമുറിച്ചു
ഉത്തരാഗർഭത്തിൽപാണ്ഡവവംശത്തെ-
രക്ഷിക്കാനായിക്കടന്നു,ദേവൻ
അംഗുഷ്ഠമാത്രശരീരനായ്,ചക്രവും
കയ്യിൽധരിച്ചുനീ,സർവ്വവ്യാപി
ബ്രഹ്മാസ്ത്രമേൽക്കാതഭിമന്യുപുത്രനെ
ബ്രഹ്മസ്വരൂപൻപരിപാലിച്ചു
11. സ്വഛന്ദമൃത്യുവാംഭീഷ്മർധർമ്മാത്മജ-
ന്നോതിനാൻധർമ്മശാസ്ത്രങ്ങളെല്ലാം
വിഷ്ണുസഹസ്രനാമംജപിച്ചു,നേരിൽ
വിഷ്ണുവാംനിന്നെദർശിച്ചുംകൊണ്ടേ
കേവലനിഷ്കളബ്രഹ്മരൂപത്തെയാ-
ക്കേമനാംഗംഗാസുതൻവരിച്ചു
പൂർണ്ണകാമൻ,ശ്രേഷ്ഠൻ,ധർമ്മജ്ഞനെക്കൊണ്ടു
മൂന്നശ്വമേധംനടത്തിച്ചുനീ
ദ്വാരകാവാസിയാം,ശ്രീഗുരുവായൂരിൽ
ശ്രീഹരേ,രോഗമകറ്റീടേണം

ദശകം 87 കുചേലവൃത്തം

1. സാന്ദീപനീഗൃഹത്തിൽനിൻസതീർത്ഥ്യനാം
സാധുകുചേലൻ,ഗൃഹസ്ഥനായി
ഭക്തൻ,വിരക്തൻ,ധനാശയില്ലാതെത്തൻ
മുക്തജീവൻ,ശാന്തമാക്കി വാണു
2. നൂനംസമാനഗുണശീലയെങ്കിലും
നേടീല,ചിത്തജയംതൻപത്നി
നിത്യോപജീവനത്തിന്നായിവല്ലതും
ലക്ഷ്മീപതി,കൃഷ്ണൻതന്നീടുവാൻ
ചങ്ങാതിയാകുമവിടത്തെക്കണ്ടൊന്നു
വന്നീടു,കെന്നയച്ചു പതിയെ
3. ഏറെവിശപ്പാൽവലഞ്ഞതൻപത്നിത-
ന്നീവിലാപംകേട്ടിട്ടക്കുചേലൻ
തീരേവെറുപ്പാ,ധനത്തോടെന്നാകിലും
ശ്രീഹരിയെക്കാണാൻമോഹമേറി

കോന്തലക്കൽക്കാഴ്ചയായിട്ടവിലുമായ്
ദ്വാരാപുരിക്കുള്ള യാത്രയായി

4. ആശ്ചര്യക്കാഴ്ചകൾകണ്ടു,പതിനാറൊ-
രായിരത്തെട്ടുഗൃഹങ്ങൾ,കണ്ടു
ശൈബ്യാഗൃഹത്തിൽപ്രവേശിച്ചു,വൈകുണ്ഠ
-നിർവൃതിപൂണ്ടുമറന്നിതെല്ലാം
കൃഷ്ണന്റെയാതിഥ്യസൽക്കാരമേൽക്കവേ
പിന്നെന്തുചൊല്ലാൻ,തൻ പൂർവ്വഭാഗ്യം

5. പൂജിതനായ്,പ്രിയശൈബ്യമിത്രാവിന്ദ-
യാലേവീശപ്പെട്ടു,കൈപിടിച്ചു
നന്ദിച്ചു,പൂർവ്വസ്മൃതികഥചൊൽകയായ്
നന്ദകുമാരൻ,സുസ്നേഹശീലൻ
ഓർമ്മയില്ലേ,നമ്മൾകാട്ടിൽവിറകിനു
പോയിട്ടുകൊണ്ടമഴ,സുഹൃത്തേ

6. ലജ്ജയാൽനൽകീലവിലപ്പോൾ,മാധവൻ
തട്ടിപ്പറിച്ചു,പൊതിയഴിച്ചു
തിന്നാനൊരുപിടി,രണ്ടാമതുംവാരി,
വന്നുലക്ഷ്മീദേവി,കൈപിടിച്ചു
ഇത്രമതി,മതി.യെന്നവൾ,നിന്റെയാ-
ഭക്തവാത്സല്യംതടഞ്ഞുനിർത്തി

7. ഭക്തരിൽഭക്തിയേറുംനിന്നാൽമാനിതൻ
ഭക്തകുചേലനാദ്വാരകയിൽ
ഒറ്റരാത്തങ്ങി,പ്രശാന്തനായ്,തൃപ്തനായ്
പിറ്റേന്നുതന്നെമടങ്ങിടുമ്പോൾ
ഓർത്തില്ല,ചെന്നതെന്തിന്നെന്നു,നിൻവരം
ആർത്തരിൽ ചിത്രരൂപം ഭഗവൻ

8. ചോദിച്ചാൽതന്നേനെ,ച്ചോദിച്ചി,ല്ലച്യുതൻ
ചോദിച്ചിടാതൊന്നുംതന്നുമില്ലാ
ന്തുചൊല്ലുംപ്രിയയോടെന്നുചിന്തിച്ചും
നിന്റെമന്ദസ്മിതം,ലീലയോർത്തും
നിന്നിൽലയിച്ചുമുഴുകിയഹൃത്തുമായ്
തന്നുടെമന്ദിരംപൂകുന്നേരം
രത്നമണിദീപ്തമാലയമേതിതെ-
ന്നത്തലോടെ നോക്കിനിന്നു വിപ്രൻ

9. എൻവഴിതെറ്റിയോ,എന്നമ്പരന്നിട്ടു
നിന്നൊരാസ്സാധുകാണുന്നുമുന്നിൽ
പൊന്മണിഭൂഷയണിഞ്ഞു,സഖിമാരാൽ
ചൂഴുന്നതൻപ്രിയവല്ലഭയെ
മാധവകാരുണ്യമാകുംമഹാത്ഭുതം
താനിതെന്നോർത്തു,ധ്യാനിച്ചുനിന്നെ

10. രത്നശാലക്കുള്ളിലൈശ്വര്യത്തിലും
ചെറ്റപ്പുരയിലെപ്പഷ്ണിയിലും
ഒപ്പംനിൻഭക്തിയുംശാന്തിയുംവർദ്ധിച്ചു
സൽപ്പുമാൻഐശ്വര്യസിദ്ധിനേടി

ബ്രഹ്മാമൃതമേകി,മുക്തിയേകുംഗുരോ
ധർമ്മാമൃതത്താൽ,ഹരിക്ക,രോഗം

ദശകം 88 സന്താനഗോപാലം

1. സാന്ദീപനിക്കു,മരിച്ചതൻപുത്രനെ
   നന്ദനൻനൽകിയവാർത്തകേൾക്കെ
   ആറുപേരഗ്രജരെക്കാണാൻ,ദേവകി-
   യാശിച്ചതാലെനീ,ബ്രഹ്മശാപാൽ
   പണ്ടുഹിരണ്യപുത്രന്മാരായ്,പിന്നെയാ
   ശൌരീപുത്രന്മാരായ്പെറ്റുവീണു
   കംസനാൽധ്വംസിക്കപ്പെട്ടമരിചിതൻ
   പുത്രരെക്കാണുവാൻ,യാത്രയായി
   ചെന്നുസുതലത്തിൽ,മാബലിയർപ്പിച്ചു
   അങ്ങുവാഴുംആറുപുത്രരേയും
   അമ്മക്കുകാട്ടിക്കൊടുത്തിട്ടവരെത്തൻ
   സ്വന്തപദത്തിൽത്തിരിച്ചയച്ചു
2. എത്തിമിഥിലയിൽ,പ്രീതനായൊന്നിച്ച-
   നുഗ്രഹിക്കാനായ്,മുനിമാരൊപ്പം
   ഏറ്റംശ്രുതിമാൻ,ശ്രുതിദേവവിപ്രനെ
   ഭക്തൻ ബഹുലാശ്വരാജനേയും
3. ഒന്നിച്ചെഴുന്നള്ളി,രണ്ടുഗൃഹത്തിലും
   ഒന്നായനീ,രണ്ടുരൂപമായി
   ഏറെവിഭവത്താൽരാജാവും,അന്നത്തെ-
   ച്ചോറുംഫലങ്ങളാൽബ്രാഹ്മണനും
   രണ്ടാളിലുംതുല്യമായിപ്രസാദിച്ചു
   രണ്ടാൾക്കും ജീവിതമുക്തി നൽകി
4. ബ്രാഹ്മണൻവന്നുവിലപിച്ചകാലത്തിൽ
   കാലനെടുക്കയാൽ,തന്മക്കളെ
   ആരുതടുക്കുന്നുകർമ്മഫലം,എന്നു
   നീയോതി,വിശേശനാണെന്നാലും
   നീവെറുംമാനുജനെന്നോർത്തുമണ്ടിയ
   പാമരബുദ്ധിയാം,തൻസഖാവിൽ
   ഗർവ്വുനീക്കാനുമാബോധത്തിൽവൈകുണ്ഠ
   മാംപദംനന്നായ്തെളിഞ്ഞിടാനും
   ചെയ്തൊരുലീലയാണെന്നുഞാനോരുന്നു
   മാധവാ,നിന്റെയാക്കൈമലർത്തൽ
5. എട്ടുപുത്രന്മാർമരിച്ചിട്ടുംകൃഷ്ണനാ
   ശിഷ്ടന്റെമക്കളെരക്ഷിച്ചില്ലാ
   കഷ്ടമിതെന്നുജനങ്ങൾപറയുന്ന-
   തിഷ്ടസഖാവായപാർത്ഥൻകേൾക്കെ
   മൈത്രിയോടങ്ങുവസിച്ചു,പിന്നൊമ്പതാം
   പുത്രന്റെമൃത്യുവിലാപംകേട്ടു
   ഇന്നിയുണ്ടാകുന്നപുത്രനെക്കാക്കായ്കിൽ
   അഗ്നിപ്രവേശംചെയ്യുംദൃഢംഞാൻ

അർജ്ജുനൻതന്റെയായുഗ്രപ്രതിജ്ഞകേ-
ട്ടച്യുതാ,നീയുള്ളിൽ,പുഞ്ചിരിച്ചോ
6. മാനിയാംപാർത്ഥനാ,ബ്രാഹ്മണഗേഹത്തിൽ
ബാണങ്ങളാൽ,മഹാസ്ത്രങ്ങളാലും
ഈറ്റില്ലസീമയിൽകൂടമുണ്ടാക്കീട്ടും
പത്താമനുണ്ണിയെക്കിട്ടിയില്ല
ചെന്നുയമപുരി,യിന്ദ്രപുരിയിലും
തൻയോഗസിദ്ധിയാലഷ്ടദിക്കും
കണ്ടില്ല,സത്യപരിപാലനത്തിനാ-
യുണ്ടാക്കിവൻചിതയൊന്നുമുന്നിൽ
ചാടാനൊരുങ്ങുംസുഹൃത്തിനെക്കൈപിടി-
ച്ചാരാൽതടഞ്ഞുനീ പുഞ്ചിരിച്ചു
7. വേഗത്തിലോടീരഥംപടിഞ്ഞാട്ടേക്കു
ലോകാലോകങ്ങളും,ചക്രവാളം
ഭേദിച്ചു,ചക്രതേജസ്സാൽ,തമസ്സിനെ-
ക്കീറിമുറിച്ചു,പരംപൊരുൾനീ
ചക്രകിരണമേറ്റന്ധനാംപാർത്ഥന്നു
സപ്തസിന്ധുക്കൾക്കുമപ്പുറത്തായ്
സർവ്വതമസ്സിനുമപ്പുറം,വാചാമ-
ഗോചരവൈകുണ്ഠദേശം കാട്ടി
8. ശേഷാസനത്തിലിരുന്നു,ദിവ്യായുധ-
മാഭൂഷ,പീതാംബരംധരിച്ചു
പുത്തൻകാർമേഘംപോൽശ്യാമളകോമള-
വക്ഷസ്സിൽശ്രീവത്സമുദ്രചാർത്തി
മുമ്മൂർത്തിനാഥനായ്,വേദസാരംമോക്ഷ-
പൂർണ്ണത്രയീശ്വരരൂപംകണ്ടു
നിന്മുന്നിൽ,തോഴനോടൊത്തു,നാരായണാ
നീ,നിന്നെത്തന്നെ നമസ്കരിച്ചു
9. ഞാനെടുത്തു,കുമാരന്മാരെ,ഞാൻതന്നെ-
യാകിലുംഭിന്നരാംരണ്ടുപേരെ
വ്യക്തപ്രകടശുദ്ധൈശ്വര്യ,മവ്യക്ത-
മന്തർഹിതൈശ്വര്യമോടെക്കാണാൻ
കൊണ്ടുപോയാലുമെന്നോതിപ്രസാദിച്ചു
വൈകുണ്ഠനാഥനനുഗ്രഹിച്ചു
പാണ്ഡവകീർത്തിതമാഹാത്മ്യശാലി,നീ
ബ്രാഹ്മണന്നേകി സുതരെയെല്ലാം
10. ഭൂഭാരംനീക്കുന്നവ്യാജത്തിൽനീവന്നു
പാദാരവിന്ദംഭജിക്കുവോർക്കായ്
തീരാത്തമോക്ഷസുഖംതരുവാൻപൂർണ്ണ-
ബ്രഹ്മപുണ്യാവതാരംജഗത്തിൽ
ലീലയാൽലോകത്തെയാനന്ദിപ്പിച്ചിട്ടു
യാദവവംശത്തെപുഷ്ടമാക്കി
യജ്ഞങ്ങളേറെച്ചെയ്തു,പതിനാറായി-
രത്തെട്ടുദേവിമാർക്കേകിസൌഖ്യം

മാനുഷരൂപിയായ്,നീ,യദുവല്ലഭ-
ഹാരമേ,പ്രത്യക്ഷമായ് വിലസി

11. ഭക്തിരസാർദ്രഹൃദയനാംനാരദൻ
അക്കാലംവാണിതാദ്വാരകയിൽ
നേടീ,സുകൃതനിധിനിൻപിതാവിനു
നാരദങ്കൽനിന്നു,തത്വബോധം
ഭക്താഗ്രഗണ്യനാമുദ്ധവൻ,ബുദ്ധിമാൻ
വിജ്ഞാനസാരംഗ്രഹിച്ചു,നിന്നാൽ
വാഴ്വൂ,ജനഹിതത്തിന്നായ്,ബദരികാ-
ഭൂമിയിലിപ്പോഴുമെന്നു കേൾപ്പൂ

12. കൃഷ്ണാവതാരംജയിപ്പൂ,മനോഹരം
സർവ്വത്ര,സർവ്വലോകപ്രസിദ്ധം
സൌഹാർദ്ദം,ഭീതി,സ്നേഹം,ദ്വേഷവും,അനു-
രാഗവിശേഷവുംക്ലേശമെന്യേ
നിസ്തുലം,യോഗഭേദങ്ങളരുളീട്ടു
നിസ്തർക്കംആർത്തിതീർക്കുന്നരൂപം
സർവ്വജ്ഞസർവ്വാമൃതപദംചേർക്കുന്ന
സത്യസ്വരൂപാ,മരത്പുരേശാ
വിശ്വാർത്തിശാന്തിക്കും,ഭക്തിപൂർത്തിക്കുമായ്
ശാശ്വതകീർത്തേ,ഭജിക്കുന്നു,ഞാൻ

## ദശകം 89 വൃത്രാസുരകഥയും ഭൃഗുപരീക്ഷണവും

1. ഭക്തനിലൈശ്വര്യംപെട്ടെന്നുകാണാത്ത-
തീശ്വരാ,ഗർവ്വുവരാതിരിക്കാൻ
പൂർണ്ണശമത്താൽപ്രശാന്തിവരുമ്പോൾ,നീ
പൂർണ്ണകാമംതരുന്നന്ത്യകാലേ
ഇല്ല,ധർമ്മച്യുതി,നിന്നിൽരമിക്കുന്ന
നല്ലവർക്കെന്നുമേ,ഞാനറിവൂ

2. സദ്യഃപ്രസാദികൾബ്രഹ്മശിവാദിയെ
പൂജിപ്പു,മർത്ത്യർഗുണാനുരൂപം
ദീർഘദൃഷ്ടിക്കുമാ.സൂക്ഷ്മദൃഷ്ടിക്കുമേ
ഭംഗംവരാതിരിക്കേണമേ,മേ
സ്പഷ്ടമായിട്ടൊരുദാഹരണം,കൃഷ്ണാ,
വൃത്രാസുരന്റെ ചരിത്രമത്രേ

3. ചോദിച്ചുനാരദനോടുവൃത്രാസുരൻ
ആരാണുക്ഷിപ്രപ്രസാദിദേവൻ
ചൊല്ലീഗിരീശ,നെന്നോതീലാ,ദുഷ്ടരിൽ
ബന്ധുത്വംകാട്ടാത്തനിന്റെനാമം

4. ഘോരതപത്തിനാൽത്തപ്തനേഴാംദിനം
ഹോമിക്കുവാനായ്ത്തലയറുക്കെ
ക്ഷിപ്രപ്രസാദിശിവൻകൊടുത്തുവരം

കൈതൊട്ടാലേതലപൊട്ടുമെന്നായ്
നിന്നിൽവിമുഖനാംദുഷ്ടനുണ്ടാവുമോ
ബുദ്ധി,ശിവദം ശുഭദമായി
5. കൂട്ടിൽനിന്നപ്പോൾതുറന്നുവിട്ടീടിന
കൂറ്റനാംസിംഹംപോലേയസുരൻ
ആദ്യംകരംനീട്ടി,രുദ്രശിരസ്സിലേ-
ക്കേറ്റംഭയന്നോടി,ശർവ്വനെങ്ങും
പിന്നിൽത്തിരിഞ്ഞുനോക്കീട്ടു,വൈകുണ്ഠത്തി-
ലെത്തുന്നരുദ്രനെക്കണ്ടു,ദൂരെ
മുന്നിൽവടുവേഷധാരിയായിച്ചെന്നു
നിന്നിട്ടസുരനോടോതിയേവം
6. ഉണ്ടാകുംഭദ്രം,നിനക്കുവൃത്രാസുരാ,
പൈശാചവാചകംസത്യമാകാ
സന്ദേഹമെങ്കിൽനിറുകതൊടൂ,മൂഢൻ
സ്വന്തംശിരസ്സിൽവിരലുതൊട്ടു
ഛിന്നമായിത്തല,കാമാരികൂടിയും
നിന്നാൽസുരക്ഷിതൻ,എന്തുചൊല്ലാൻ
7. സാരസ്വതതടതാപസർ,സാത്വിക-
പൂർണ്ണംത്രിമൂർത്തിയിലാരെന്നായി
ചൊന്നയച്ചു,ഭൃഗുതന്നെ,പ്പരീക്ഷിക്കാൻ
മൂന്നുലോകത്തിലുംചെന്നുനോക്കാൻ
ആദരിക്കായ്കയാൽബ്രഹ്മാവുകോപിച്ചു
ഈശനോസംഹരിക്കാനൊരുങ്ങി
പാർവ്വതീദേവിതടഞ്ഞു,മുനീശ്വരൻ
നേരേ,നിൻമന്ദിരത്തിൽ വരുന്നു
8. ലക്ഷ്മിതന്നങ്കത്തിൽ,നിശ്ചിന്തംനിദ്രയാ-
ർന്നായോഗമൂർത്തിതൻമാറിടത്തിൽ
ആഞ്ഞുടവിട്ടിനാൻ,ബ്രാഹ്മണനപ്രീയ-
മേതുമില്ലാതൊന്നുപുഞ്ചിരിച്ചു
സർവ്വംക്ഷമസ്വ,മുനീശ്വരാ,നിൻപാദ-
മുദ്രയെൻമാറത്തെഭൂഷണമാം
എന്നോതിക്കാലുപിടിക്കുന്നവിഷ്ണുതാൻ
സത്വസ്വരൂപനെന്നായ്മുനിമാർ
9. സാരസ്വതർതൻപരീക്ഷതീർന്നു,സത്വ-
മൂർത്തിഭവാനെന്നുറപ്പുവന്നു
നിന്നിൽദൃഢഭക്തിയോടവർസായൂജ്യം
മന്നിലേ,നേടിനാരാപ്തകാമർ
അച്യുതാ,നിൻസത്വരൂപംഭജിപ്പവ-
ന്നില്ല,ച്യുതി,അവനച്യുതൻതാൻ
ഞങ്ങൾഭജിക്കുന്നതാ,ശാന്തമൂർത്തിയാം
മംഗളരൂപനെയെന്നുമെന്നും
10. സർഗ്ഗകാലത്തുനിഗമങ്ങൾവന്ദികൾ
സർഗ്ഗാദിയാംനിന്നെവാഴ്ത്തിനിന്നു
സച്ചിദാനന്ദമാമദ്വൈതരൂപമേ

സച്ചിന്മയാ,വ്രജസ്ത്രീപുണ്യമേ
സർവ്വേശാ,സർവ്വാന്തര്യാമി,യെന്നുള്ളിലെ
സർവ്വതാപംതീർത്തുവാണിടുന്നു

ദശകം 90 വിഷ്ണുമഹത്വസ്ഥാപനം

1. ഭാഗവതത്തിൽ,ഭൃഗു,വൃക,മോഹിനീ-
യംബരീഷന്മാർതൻ,വൃത്താന്തത്തിൽ
സർവ്വശർവ്വാദിജയംനേടുംനിന്നുടെ
സർവ്വമാഹാത്മ്യവുംകീർത്തിക്കുന്നു
നിഷ്കളവും,സകളം,രൂപാഭിന്നമായ്
വാക്കിന്നതീതമാംചൈതന്യമായ്
യാതൊന്നുകീർത്തിത,മാബ്രഹ്മമാണുനീ
ശ്രീഗുരുവായുപുരേശാ,കൃഷ്ണാ
2. മൂർത്തിത്രയങ്ങൾസദാശിവനീശ്വര-
പഞ്ചമത്തിങ്കലഞ്ചാമനായി
സാക്ഷാത്സദാശിവനാകും,പരമാത്മാ-
വാണുനീ,യീശ്വരൻവൈകുണ്ഠനും
സത്യകൈലാസാദിമൂന്നുലോകങ്ങളിൽ
മൂർത്തിത്രയവുംനീതന്നെ,കൃഷ്ണാ
3. മൂർത്തിത്രയത്തിലെ,സാത്വികദേഹത്തെ
വിഷ്ണുവെന്നോതുന്നു,മാമുനിമാർ
ബ്രഹ്മാവുതീർത്തുംരജോഗുണമൂർത്തിയാ
ശങ്കരരൂപമോ,ചിത്രമത്രേ
സത്വഗുണാധിക്യത്തോടുതമോഗുണ-
വൃത്തിപ്രധാനമാ,രൌദ്രരൂപം
4. ഈശ്വരനാട്ടേ,ത്രിമൂർത്തിക്കുമേലെ,സ്സ-
ദാശിവൻ,സർവ്വാത്മാ,നീയതിന്മേൽ
സർവ്വമയത്വത്താൽസജ്ജനംതത്വത്തിൽ
ശർവ്വാത്മൻനീതന്നെ,യെന്നറിവൂ
സർവ്വസ്വരൂപവുംനീതന്നെ,യദ്വൈത-
വിത്തുക്കൾചൊൽവൂ,ദൃഢംപ്രമാണം
5. ശ്രീശങ്കരാചാര്യപാദർ,സകളത്തിൽ
ഗോവിന്ദാ,നിൻരൂപം,മാനിക്കുന്നു
വിഷ്ണുസഹസ്രനാമത്തെവ്യാഖ്യാനിച്ചു,
നിൻസ്തുതിചൊല്ലിസ്സമാധിപൂകി
അമ്മക്കുമന്ത്യകാലത്തിൽ,നിൻസ്തോത്രത്താൽ
അമ്മഹാസായൂജ്യമുക്തിനൽകി
അമ്മഹാനില്ലൊരുപക്ഷപാതം,സാക്ഷാ-
ലമ്മഹാദ്വൈതാനുഭൂതിയാലേ
6. മന്ത്രശാസ്ത്രാരംഭം,സർവ്വേശ്വരൻ,കായാ-
മ്പൂശോഭിതം,കാന്തിമത്സ്വരൂപം
മൂർത്തിത്രയോപരി,നിൻധ്യാനത്തിൽനിന്നെ
സാക്ഷാൽപരാത്മാവായോതിടുന്നു
നിഷ്കളധ്യാനമോങ്കാരത്തിൽ,ധ്യേയമായ്

വിഷ്ണുസകളധ്യാനത്തെത്തന്നെ
ശങ്കയില്ലാതെപറയുന്നു,ശങ്കരൻ
ശങ്കയില്ലാ,നിഗമാദികൾക്കും

7. സർവ്വപുരാണസാരാംശമാംസംഗ്രഹം
സർവ്വവ്യാപിൻ,നിന്മഹിമചൊൽവൂ
സത്യലോകത്തിൻ,ത്രിമൂർത്തിസ്ഥാനത്തിനും
അപ്പുറം,നിന്റെവൈകുണ്ഠമെന്നും ,
ചൊല്ലിയിട്ടില്ലതുപോലെയശ്ശൂലിക്കു
എല്ലാരിലുംമേലെയായി  വാസം

8. ബ്രഹ്മകൽപ്പത്തിലാബ്രഹ്മാവുകണ്ടതാം
നിൻവപുവിന്നുണ്ടു,നാമഭേദം
ശ്രീഹരിയുംഹരനെന്നാശരീരംതാൻ
ഭാഗവതംരണ്ടാംസ്കന്ധംകാണ്മൂ
ശ്രീമാധവന്റെപുരാണസാരത്തിലും
മാധവാ,താൻശിവഭക്തനെന്നാൽ
പക്ഷപാതിത്വരഹിതമായോതുന്നു
വൈഷ്ണവമാകുംനിൻമാഹാത്മ്യത്തെ

9. സ്വപ്രകൃതിക്കനുസാരം,ശിവഭക്തി-
ശീലർക്കുകിട്ടുംഫല,മതിനാൽ
വ്യാസനധികാരിഹേതുത്വംനോക്കീട്ടു
സ്കാന്ദപുരാണാദിയർത്ഥവാദാൽ
അങ്ങേക്കുഹാനിവചനംപറഞ്ഞതു
ഭംഗമില്ലാതെഫലംലഭിക്കാൻ

10. സത്യപ്രകീർത്തനം,ഇല്ലാത്തമാഹാത്മ്യ-
മുണ്ടെന്നുചൊല്ലൽ,വിരുദ്ധവാദം
മൂന്നർത്ഥവാദപ്രകാരങ്ങൾ,വർണ്ണ്യത്തിൽ
നന്നായഭിരുചിയേറ്റാൻമാത്രം
സ്കാന്ധത്തിൽവിഷ്ണു,തമോഗുണൻ,തോറ്റവ-
നെന്നതു,വൈരുദ്ധ്യവാദമത്രെ

11. പാമരൻഞാൻ,ചിലതോതി,പാണ്ഡിത്യമു-
ള്ളോനെന്നുനണ്ണിയുരച്ചതല്ലാ
മന്ത്രശാസ്ത്രത്തിൽപറഞ്ഞവകണ്ടിട്ടു
മന്ത്രവിത്തല്ലേലും,ചൊല്ലിയേവം
വ്യാസോക്തഭാഗവതം,പുരാണം,സാര-
ഭൂതത്തിൽനന്നായ്പ്രകീർത്തിച്ചോനേ
സർവ്വാമയംനീക്കി,ഗാഢപരാഭക്തി
നൽകേണമേ,ഗുരുവായൂരപ്പാ

ദശകം 91 ഭക്തിമഹത്വം

1. ശ്രീകൃഷ്ണാ,നീയഖിലാത്മാവു,ദേവർക്കും
ദേവൻ,അഭയമായൊന്നുമാത്രം
നിൻപാദോപാസന,മായാവസ്തുക്കളെ
സത്യമെന്നോർത്തുഭ്രമിക്കുന്നോർക്കും
നിത്യംജനിമൃതിചക്രാർത്തിയുള്ളോർക്കും

സർവ്വഭയവുമകറ്റിടുന്നു
സർവ്വാത്മനാ,ഭയംനീക്കുംനിൻഭക്തിയാൽ
സർവ്വമർപ്പിച്ചു,ഭജിച്ചുവാഴ്‌വാർ
കണ്ണടച്ചീമോഹമാർഗ്ഗത്തിലോടിലും
കാലിടറാതെ,ഞാൻസഞ്ചരിപ്പൂ

2. കായത്താൽ,വാക്കാൽ,മനസ്സാൽ,നിൻശക്തിയാൽ
പ്രേരിതാത്മാവാംഞാൻ,ചെയ്‌വതെല്ലാം
നിൻപരാത്മാവിൽസമർപ്പിതം,ഭക്തന്മാർ
ബ്രഹ്മണരാട്ടേ,ശ്വപചനാട്ടേ
നിന്നിൽമനഃകർമ്മവാഗിന്ദ്രിയാർത്ഥങ്ങൾ
പ്രാണനുംകൂടിസമർപ്പിച്ചെന്നാൽ
സർവ്വത്രശുദ്ധമായ്,ലോകവും,തീർത്ഥങ്ങ്ഃ
ളാകെയുംനിർമ്മലമാക്കിമാറ്റും
നിൻപാദവൈമുഖ്യമുള്ളവൻ,ബ്രാഹ്മണ-
നെന്നാലും,പാവനനല്ല,തീർച്ച

3. ഭീതിയുണ്ടാവുന്നു,രണ്ടാമതൊന്നിൽനി-
ന്നാരണ്ടോ,മാനസകൽപ്പിതംതാൻ
എല്ലാമൊന്നെന്നുദിനവുംമനോവൃത്തി,
ബുദ്ധി,മനനത്താലേകമാക്കും
പിന്നേയുംമായാനിബദ്ധമായ്,ബുദ്ധിയിൽ
ദ്വൈതംപ്രകാശിക്കിൽ,മായാനാഥാ,
ഭക്തിയാൽമായയടക്കുംഞാൻ,ഏകാഗ്ര-
ചിത്തത്താൽനിത്യമഭയനാകും

4. ശ്രീമത്താംസംഗമത്തിൽശ്രീലഭിക്കുന്നു
ഭക്തസംസർഗ്ഗത്താൽഭക്തികിട്ടും
പുണ്യംചെയ്തോർമാത്രംനേടുന്നുസദ്സംഗ-
മൊന്നാലെഭക്തിയുൽപ്പത്തി,വൃദ്ധി
ഭക്തമുഖത്തുനിന്നെന്നുംഞാൻകേൾക്കണം
നിൻമാഹാത്മ്യത്തിൻപ്രകാരഭേദം
സർവ്വപാപംനീങ്ങീട്ടെന്നിലുദിക്കണം
സർവ്വാത്മൻ,ഭക്തിദൃഢമായ്,നിന്നിൽ

5. ശ്രേയമാർഗ്ഗങ്ങളിലേറെബ്ബഹുമതി
പ്രേയാനേ,നിൻഭക്തിയൊന്നിനല്ലോ
യോഗക്ഷേമംനൽകും,ദിവ്യാവതാരങ്ങൾ
നാമങ്ങൾ,ലീലകൾ,പാടിപ്പാടി
പാരംമനമലിഞ്ഞാടി,ച്ചിരിച്ചേറെ
രോദനംചെയ്തുമുന്മത്തനെപ്പോൽ
ലൌകികമെല്ലാംവെടിഞ്ഞു,ചരിക്കുന്നു
ഏകാന്തികഭക്തിലോലനായ്,ഞാൻ
ശ്രീഗുരുവായൂരിൽ,കാരുണ്യമൂർത്തിയായ്
വാഴുന്ന,കൃഷ്ണാ,കനിയുകെന്നിൽ

6. പഞ്ചഭൂതങ്ങളും,പക്ഷി,മത്സ്യങ്ങളും
മർത്ത്യൻ,മൃഗം,ബന്ധു,ശത്രുവുംനീ
സർവ്വഭൂതാത്മകമിപ്രപഞ്ചം,ഭവാൻ,

സർവ്വത്തെയേകാഗ്രചിത്തനായി
ധ്യാനിക്കുമെൻചിത്തിൽനിത്യംവാഴുന്നന്ത-
ര്യാമിയുംനീതന്നെ,പ്രേമരൂപാ
നിൻകൃപയാലെഞാൻ,നേടിയീഭക്തിയും
ശ്രദ്ധ,വൈരാഗ്യവും,ഏകബോധം,
സർവ്വംനീയെന്നവബോധം,സദാനന്ദം
യത്നംകൂടാതെ,ക്ഷണത്തിലേകി

7. നിന്നിൽലീനംമനം,സംസാരയാത്രതൻ
ദാഹം,വിശപ്പുമറിഞ്ഞിടാതെ
നിന്നെനിരന്തരംധ്യാനിച്ചൊരുലവം
നിൻപദത്തിൽനിന്നിളക്കമെന്യേ
മായാവിനിർമ്മിതമിഷ്ടമനിഷ്ടവും
തുഷ്ടിയും,ദുഃഖവുമെന്നറിഞ്ഞു
നിൻനഖചന്ദ്രനിലാവിൻകുളിർമ്മയിൽ
സഞ്ചരിച്ചീടും,ഞാൻ,ആത്മാരാമം

8. സർവ്വഭൂതത്തിലും,നിന്നഭേദാനന്ദ-
ത്തിന്നനുഭൂതിലഭിച്ചീടായ്കിൽ
നിന്നിൽപ്രണയവുംഭക്തരിൽമൈത്രിയും
ദീനകൃപ,ശത്രുവിൽഉപേക്ഷ
ഉണ്ടാകേണം,ശ്രദ്ധനിൻപ്രതിമാർച്ചന-
പൂജയിലെങ്കിലും,വാസുദേവാ
അങ്ങനെയേറെനാൾസേവിക്കുംഭക്തനു
ഭക്തലോകോത്തമത്വം  ലഭിക്കും

9. നിൻരൂപവുംമറച്ചാ,പഞ്ചഭൂതത്തിൻ
തോന്നലുണ്ടാക്കി,കർമ്മാനുസാരം
ജീവനെദുഃഖത്തിലാഴ്ത്തുംഗതിശീല-
മായ,നിന്മായയാൽബന്ധിക്കല്ലേ
മായാശാന്തിക്കായി,നിൻപാദഭക്തിതാ-
നേകാശ്രയം,ഗുരുവായൂരപ്പാ
സിദ്ധൻപ്രബുദ്ധനാംയോഗിചൊന്നാവിധം
ഭക്തിനൽകേണമെനിക്കുനിന്നിൽ

10. ദുഃഖിതർജന്തുക്കളെന്നുകണ്ടിട്ടുഞാൻ
അൽപ്പംവിവേകിയായ്,സദ്ഗുരുവിൻ
ശിക്ഷയാൽരൂപതത്വംഗ്രഹിച്ചു,ഗുണം
സച്ചരിതംകേട്ടുമോർത്തുകൊണ്ടും
പ്രേമഭക്തിക്കുവളർച്ചയേറീട്ടുനിൻ
മായയേയുംജയിച്ചിട്ടു,കൃഷ്ണാ
ആനന്ദമേകുംപരമപദത്തിൽഞാ-
നാവോളംനിർവൃതിനേടുവാനായ്
പൂർവ്വരംഗംമാത്രംരോഗശാന്തി,കൃഷ്ണാ
സർവ്വാമയംതീർത്തു,ഭക്തിനൽകൂ

ദശകം 92 കർമ്മമിശ്രഭക്തി

1. വേദങ്ങൾകർമ്മത്തെവർണ്ണിക്കുന്നു,ഫല-
പ്രാധാന്യമില്ലാതെയെന്നറിവൂ
സർവ്വകർമ്മംനിന്നിലർപ്പിച്ചു,ദിവ്യമാം
നൈഷ്കർമ്മ്യത്താൽ,ജ്ഞാനംനേടുവൻ,ഞാൻ
വേദനിഷിദ്ധമാംകർമ്മത്തിൽവാക്കിനും
ദേഹത്തിനുംമനസ്സിന്നുമൊട്ടും
താൽപ്പര്യംതോന്നല്ലേ,യെങ്ങാനുംതോന്നിയാ-
ലർപ്പിച്ചിടാമതും,നിന്നിൽത്തന്നെ
2. വൈദികകർമ്മയോഗത്തിന്നുഭിന്നമാം
താന്ത്രികകർമ്മയോഗക്രമത്തിൽ
ഹൃദ്യമാംസാത്വികമിഷ്ടദൈവത്തിനെ
മണ്ണിലും,കല്ലിലും,മാനസത്തിൽ
എങ്ങുമേയാവാഹിച്ചിട്ടു,ഭാവിച്ചിട്ടു
ശക്തിക്കനുസൃതം,ഭക്തിശുദ്ധം
പുഷ്പഗന്ധങ്ങൾനിവേദ്യത്താൽനിത്യവും
ഉത്തമപൂജകൾചെയ്തുകൊണ്ടേ
നിൻപൂർണ്ണപ്രേമപ്രസാദത്തിൻപാത്രമാ-
യെന്നുംഞാൻതീരണം,വാസുദേവാ
3. നിൻകഥാനാമശ്രവണവിരഹികൾ
സ്ത്രീശൂദ്രരെത്രദയാർഹരോർത്താൽ
പാദസാമീപ്യംകിടച്ചിട്ടും,വൈഷയി-
കാസക്തരാംദ്വിജർ,ശോചനീയർ
യജ്ഞമുഖജീവനംമാത്രം,നിൻതത്വം
കേട്ടിട്ടുമില്ലായറിവതിങ്കൽ
വിദ്യാ,ഭിജാത്യംപറഞ്ഞഹങ്കാരികൾ
നിത്യവുംനീചകർമ്മങ്ങൾചെയോർ
എന്നെയാക്കൂട്ടത്തിലാക്കരുതേ,വിഭോ,
തന്നാലുമുത്തമഭക്തിയെന്നും
4. സ്വന്തംകുറവുമറയ്ക്കുവാൻപാപികൾ
ഉച്ചംപുലമ്പുന്നു,രാമാ,കൃഷ്ണാ
നിർല്ലജ്ജമാമാപ്പുലമ്പലാൽ,എൻവാക്കും
വിഘ്നമായീടുന്നു,വന്ധ്യശീലൻ
എന്നുടെഭ്രാതാവു,വിഷ്ണുവെനന്നായി-
ട്ടെന്നുംഭജിക്കയാ,ണെല്ലാംനാട്യം
നിന്നിൽമതിവെച്ചജ്ഞാനിയാംഭക്തനെ
നിന്ദിച്ചക്കൂട്ടർ,ഹസിച്ചിടുന്നു
എന്നെയക്കൂട്ടത്തിലാക്കരുതേ,വിഭോ,
തന്നാലുമുത്തമഭക്തിയെന്നും
5. ആദികൃതയുഗേശ്വേതനിറംമുനി-
രൂപനാംനിന്നെത്തപോധ്യാനത്താൽ
പ്രീതനാക്കീട്ടു,ജനങ്ങളനേകരും
സത്വഗുണത്തിൽലയിച്ചിരുന്നു
ത്രേതത്തിൽച്ചോന്നശരീരം,സ്രുക്കും,സ്രുവ-
ധാരംനിൻരൂപം,യജിച്ചുയാഗാൽ

രാജസധാമരായ്,ദ്വാപരത്തിങ്കലോ
ശ്യാമളംശംഖുചക്രംഗദയും
പത്മംധരിച്ചനിൻകോമളരൂപത്തെ
താന്ത്രികപൂജയാൽസേവിക്കുന്നു
ഇപ്പോൾക്കലികാലം,നീലവപുസ്സുനീ
സങ്കീർത്തനം,സത്ക്കഥാശ്രവണം
സംഗീതനൃത്തനാട്യങ്ങളാൽസേവിച്ചു
സർവ്വരുമാനന്ദമൂർഛകൊൾവൂ

6. യത്നമില്ലാതിക്കലികാലത്തല്ലയോ
സങ്കീർത്തനത്താൽപ്രസാദലാഭം
സർവ്വോത്കൃഷ്ടംകലികാലത്തതിനാലെ
പൂർവ്വയുഗത്തിലെജീവന്മാരും
വന്നുപിറക്കുവാനാശിപ്പൂ,ഞാനാകും
പുണ്യാത്മാവിപ്പോൾജനിക്കയാലേ
സർവ്വാത്മാ,താൽപ്പര്യംതോന്നിക്കല്ലേ,വിഷ-
യത്തിൽ,വിഷമയമാംസുഖത്തിൽ

7. ഭക്തരുണ്ടാകുംകലികാലത്തെങ്ങുമേ
ഭക്തർദ്രവിഡദേശത്തധികം
കാവേരി,താമ്രപർണ്ണി,കൃതമാലയും
പുണ്യംപടിഞ്ഞാട്ടൊഴുകുമാറും
അപ്പേരാറുംപെരിയാറുംതന്മദ്ധ്യത്തിൽ
ഭക്തയാംഞാനുംജനിച്ചുവല്ലോ
ആശാപാശങ്ങളിൽകെട്ടി,ഭ്രമിപ്പിക്കാ-
തീഭക്തദാസിയെപ്പാലിക്കേണം

8. ധർമ്മച്യുതിവരുത്തീടുന്നനിർദ്ദയ-
നെന്നു,കലിയെവധിക്കുവാനായ്
സാരജ്ഞനാകുംപരീക്ഷിത്തുനോക്കീട്ടും
സാരാംശത്തിൽഗുണംകാണുകയാൽ
കൊന്നില്ല,സേവനംസത്സംഗമാത്രത്താൽ
വേഗഫലംകലിയിങ്കൽമാത്രം
എറ്റെഭയമിവന്നുണ്ടുനിൻഭക്തരിൽ
തീരെഭജിപ്പതിന്മുമ്പുതന്നെ
രോഗാദിപീഡയാൽവിഘ്നംവരുത്തുന്നോ-
നേകണേശിക്ഷ,മരുദ്പുരേശാ

9. എട്ടെണ്ണംനൽകുംദ്രുതപ്രസാദംകലി-
കാലത്തുമുക്തിയുമെന്നുകേൾപ്പൂ
ഗംഗയുംഗീതയുംഗായത്രി,ഗോപികാ-
ചന്ദനം,സാളഗ്രാമത്തിൽപൂജ
ഏകാദശി,തുളസി,നാമമെട്ടിലും
ഏകേണമാസക്തിയെന്നുമെന്നും

10. സർവ്വകർമ്മംത്യജിച്ചിട്ടു,ശരണംനീ-
യെന്നായാൽവീടുംഋഷിഋണങ്ങൾ
ദേവപിതൃഋണം,ഇല്ലവന്നിന്നിമേൽ
ദാസജന്മം,അവൻഭാഗ്യശാലി

സർവ്വവികർമ്മഫലം,അന്തര്യാമിനീ
തന്നെനശിപ്പിക്കുമെന്നതിനാൽ
പാപജന്യംതാപമേതാനുമുണ്ടെങ്കിൽ
ഏതുംശമിപ്പിച്ചു,ഭക്തിനൽകൂ

ദശകം 93 ഇരുപത്തിനാലു ഗുരുക്കന്മാർ

1. നിൻദയകൊണ്ടെൻമമതകൾനീങ്ങിയെ-
   ന്നാത്മാവുനിന്നിലുറച്ചുനിർത്തി
   സർവ്വംത്യജിച്ചുചരിക്കുവൻ,ഞാനിനി
   സർവ്വജഗത്തുംനിൻമായയല്ലോ
   ഭ്രാന്തിജന്യംവന്ന,നാനാത്വബുദ്ധിയാൽ
   നല്ലതുകെട്ടതുമെന്നബോധം
   തള്ളാനുംകൊള്ളാനുമേതുണ്ടു,ദ്വൈതത്തിൻ
   തള്ളലൊഴിഞ്ഞോനു,ഹൃത്തടത്തിൽ
2. ഉണ്ടസംഖ്യംജന്തുജാലം,പൈദാഹത്തി-
   ന്നന്തമില്ലാ,ബന്ധക്കെട്ടുകളിൽ
   ബുദ്ധി,വിജ്ഞാനദാഹത്തിനാൽമാനവ-
   ജന്തുജന്മം,ശ്രേഷ്ഠദുർല്ലഭംതാൻ
   മർത്ത്യരിൽതാൻതാന്തനിക്കുശത്രു,മിത്രം
   പാർത്തറിഞ്ഞീടേണംമിത്രഭേദം
   നിന്നിലുറച്ചസദ്ഭക്തിഭാവത്തോടെ
   താപത്രയശമോപായമേകും
   മാനുഷൻമിത്ര,മല്ലാത്തവൻവൈരിയും
   മാനവരെല്ലാമറിഞ്ഞീടേണം
3. നിൻദയയുണ്ടെങ്കിലീലോകവൃത്തത്തി-
   ലാരാരില്ലാ,ഗുരുവല്ലാതിപ്പോൾ
   സർവ്വമാക്രാന്തമായാലുംചലിക്കാത്ത
   ഭൂമിയിൽനിന്നു,ക്ഷമപഠിക്കാം
   സർവ്വവിഷയസംഗത്തിലു,മൊന്നിലും
   സംഗമില്ലെന്നല്ലേ,വായുചൊൽവൂ
   ആത്മാവുവ്യാപ്തമെന്നാലുമശേഷവും
   ലോപമില്ലെന്നനന്താകാശവും
4. സ്വഛമൊഴുകിയഴുക്കകറ്റീടുന്ന
   മാധുര്യമേറുംജലത്തെപ്പോലെ
   എന്തശിച്ചാലുംദഹിപ്പിച്ചു,മന്നത്തിൻ
   ദോഷമേൽക്കാതെയുമഗ്നിപോലെ
   നാനാതരുക്കളിൽക്കേറുന്നതീപോലെ
   ഭൂതത്തിലേതിലുമെന്നെക്കാണാം
   വൃദ്ധിക്ഷയംചന്ദ്രനെന്നപോൽദേഹത്തി-
   നാത്മാവിനില്ലെന്നറിഞ്ഞുകൊള്ളാം
   പാത്രജലത്തിലെസൂര്യബിംബംപോലെ
   നാനാതനുക്കളിലാത്മനെന്നും
   നിൻപ്രസാദത്താലറിഞ്ഞുഞാ-
   നദ്വൈതതന്മയനായിക്കഴിഞ്ഞുകൂടാം.

5. പുത്രപ്രണയത്താൽകാട്ടാളൻതൻവല
തന്നിൽച്ചാടിച്ചത്തപ്രാവുപോലെ
തീയിൽശലഭംപോലാകരുതേ,ധനം
കാമിനിമാരിൽമമതയാലേ
വല്ലതുംകിട്ടിയാൽതിന്നു,മില്ലെന്നാകിൽ
ഇല്ല,പെരുമ്പാമ്പിൻചര്യവേണം
സിന്ധുവിന്നാഴവും,ഭൃംഗത്തെപ്പോൽസാര-
സത്തുഭുജിക്കലും,വേണമെന്നിൽ
സ്വത്തുരുക്കൂട്ടുവാനാശിച്ചു,നാശത്തിൻ
ഗർത്തത്തിൽവീഴരുതൊന്നുകൊണ്ടും
6. കൊമ്പൻപിടിയിൽപ്പോൽ,പെണ്ണിലാകൃഷ്ടനായ്
ബന്ധനമീഞാൻസഹിക്കരുതേ
ആർജ്ജിക്കരുതുധനം,തേൻപോൽകള്ളന്മാർ-
ക്കായിഹരിക്കാൻകൊടുക്കുവാൻ,ഞാൻ
ഗ്രാമ്യഗീതംകേട്ടമാൻപോലെ,പ്പഞ്ചാര-
വാക്കിനാലൊട്ടുംമയങ്ങരുതേ
ചൂണ്ടലിൽമീൻപോലെ,നാവിനാസക്തിയാൽ
മണ്ടനായിട്ടുഞാൻ,വീഴരുതേ
പിംഗളയെപ്പോലെവൈരാഗ്യംവന്നിട്ടു
നിശ്ചിന്തനായിക്കിടന്നുറങ്ങാം
മാംസംവിടാതെപിടിച്ചകുരരിപോൽ
വസ്തു മോഹിച്ചന്യൻ കൊല്ലരുതേ
7. കുട്ടിപോൽ,മാനമില്ലാതെസ്സുഖിതനായ്
വർത്തിക്കാം,ഞാൻനിഷ്കളങ്കമായി
കന്യാകരത്തിലെയൊറ്റവളപോലെ
ഘോഷമില്ലാതെഞാൻജീവിച്ചോളാം
അമ്പുനിർമ്മിക്കുമ്പോൾശിൽപ്പിയറിവീല
തമ്പ്രാനെഴുന്നള്ളുംആരവാരം
ചിത്തംസമാധിയിലേകാഗ്രമങ്ങയിൽ
നിർത്തിഞാൻ,ശിൽപ്പിപോൽ,വർത്തിച്ചോളാം
ചുണ്ടെലിമാളത്തിൽപാമ്പുപോൽ,വാടക-
വീട്ടിൽഞാനിങ്ങനെവാണുകൊള്ളാം
8. നീരചിച്ചീടിനവിശ്വം,നിന്നിൽലീന-
മെന്നുപഠിപ്പിച്ചു,എട്ടുകാലി
നിൻചിന്ത,നിൻരൂപധ്യാനസാരൂപ്യമെ-
ന്നല്ലോ,വേട്ടാളൻപഠിപ്പിക്കുന്നു
ജന്മംമുതൽമൃത്യുവോളംമലം,മൃത്യു
വന്നാലൊരുപിടിവെണ്ണീർദേഹം
ഈദേഹമാകുംഗുരുതരുന്നു,നമു-
ക്കെല്ലാംവിവേകം,വിരക്തിതാനും
രോഗത്താൽപീഡിതമാകുമ്പോളീദേഹം
വേഗംതരുംനമുക്കീവിവേകം
9. ആശ്ചര്യം,ശ്രീഗുരുവായുപുരേശാ,നീ
ദേഹമോഹത്തെ,ത്യജിപ്പിക്കുന്നു

ദേഹപ്രേമത്താലെവിത്തംകളത്രവും
ഗേഹവുംചൊല്ലിവിവശരായി
നിൻചരണത്തെമറക്കുന്നുമാനുഷ-
രാശ്ചര്യമെന്തിതിൻമീതെയുള്ളു
ചത്താലിദ്ദേഹംശുനകനും,തീയിനും
ഭക്ഷിക്കാൻമാത്രമുതകിടുന്നു
കണ്ണു,ചെവി,ത്വഗ്,രസന,ഘ്രാണേന്ദ്രിയം
നമ്മെയവശരായാട്ടിടുന്നു
ഈവിഷയാകർഷണത്താൽനിൻപാദത്തി-
ലാകൃഷ്ടരാവോർ,  വിരളമല്ലോ

10. ദേഹമോഹംത്യജിച്ചീടുക,ദുർവ്വാര-
മെങ്കിലും,നിൻപദപങ്കജത്തിൽ
ഭക്തിദൃഢമാക്കിനൽകണം,ജന്മങ്ങ-
ളൊട്ടേറെപ്പിന്നിട്ടുമുക്തിനേടാൻ
കിട്ടിയോരീവിപ്രദേഹത്തെയിന്ദ്രിയ-
ക്ഷുദ്രസുഖത്തിലേക്കുന്തരുതേ
ശ്രീമാരുതേശാ,നീകാത്തിടുകെന്നെനിൻ
ശ്രീമദ്പദാംബുജഭക്തിയോടെ

ദശകം  94  തത്വജ്ഞാനോത്പ്പത്തി

1. നിഷ്കാമകർമ്മത്താൽശുദ്ധർ,ഗുരുവാക്യ-
നിഷ്ഠർനിൻശുദ്ധമാംബ്രഹ്മരൂപം
ദേഹേന്ദ്രിയാതീതമായറിഞ്ഞിട്ടു,നിർ-
ദ്ദോഷരായ്,ബ്രഹ്മജ്ഞരായിടുന്നു
നാനാത്വസ്ഥൌല്യകാർശ്യാദിഭാവം,ഗുണ-
സംഗത്താലുണ്ടാവുംതോന്നലെന്നും
അഗ്നിക്കണുത,ഗുരുത,ദീപ്തോജ്ജ്വല-
ഭാവഭേദംദാരുഭേദമെന്നും
കേവലൻനിന്നിലില്ലാ,ദ്വൈതമെന്നറി-
ഞ്ഞായവർ,നിസ്സംഗരായിരിപ്പൂ
2. ആചാര്യമാകുമധരാരണി,ശിഷ്യ-
നാകുന്ന,ഉത്തരമാമരണി
മന്ഥനത്താൽസ്ഫുടം,ജ്ഞാനാഗ്നിയിൽകർമ്മ-
ബന്ധനം,വാസന,ഭ്രാന്തിയെല്ലാം
കാടുപോൽവെന്തിട്ടു,ജ്ഞാനാഗ്നിയുംകെട്ട
സച്ചിദാനന്ദമാം,നിന്റെഭാവം
3. തന്മയമാകാതെസർവ്വദുഃഖങ്ങളും
ചിന്മയാ,നീങ്ങുകയില്ലറിവൂ
അംഗദഷാഡ്ഗുണ്യഷഡ്കർമ്മങ്ങൾ,കൃഷി
പോലെയാത്യന്തികേകാന്തമല്ലാ
വൈദികമാർഗ്ഗവൈകല്യംഫലംതരാ
തന്നാലും,മത്തരായ്,വിസ്മരിപ്പൂ

നിൻസത്യരൂപം,പതനത്തിലായിരം
ദുഃഖം സഹിക്കണം മാനവന്മാർ

4. ഏതുണ്ടഭയമാംലോകം,നിൻവൈകുണ്ഠ-
ലോകമല്ലാതെ,ശ്രീപത്മനാഭാ
രണ്ടുപരാർദ്ധാന്തമാകവെ,ബ്രഹ്മാവും
ഇണ്ടലോടോർക്കുന്നു,തന്റെയന്ത്യം
സത്യലോകത്തിനിതുഗതിയെങ്കിലീ
സംസാരലോകത്തിലെന്തുചൊല്ലാൻ
ദീനർക്കുബന്ധുവായ്,കാരുണ്യസിന്ധുവായ്
നീയെന്റെബന്ധുവായ്,വാസുദേവാ
സംസാരബന്ധങ്ങളറ്റു,പരബ്രഹ്മ-
സച്ചിദാനന്ദത്തിൻസിന്ധു ചേർക്കൂ

5. ഞാൻനീ,യെനിക്കില്ലബന്ധമോക്ഷം,മായാ-
സങ്കൽപ്പമുണ്ടെന്നതോന്നലെല്ലാം
സുപ്തനുംബുദ്ധനുംതമ്മിലേഭേദംതാൻ
ബദ്ധനുംമുക്തനുംതമ്മിലുള്ളു
ദ്വൈതമുണ്ടെന്നതോന്നൽസ്വപ്നം,ഇല്ലെന്ന
തോന്നൽഞാൻബോധിച്ചറിഞ്ഞിടുന്നു
ബദ്ധനീദേഹദ്രുമത്തിലിരുന്നിട്ടു
തിന്നുന്നു,കയ്പ്പുമധുരക്കനി
മുക്തനോ,ആത്മാരാമൻ,നിർവ്യഥൻരസ-
മാസ്വദിക്കായ്കയാൽ ബദ്ധനല്ല

6. നിർവ്വചിച്ചിട്ടെന്തുകാര്യമാമുക്തിയെ
നന്നായനുഭവിച്ചില്ലയെങ്കിൽ
ബുദ്ധിയശുദ്ധമെന്നാലാസുഖംദൂരെ
ഭക്തിയല്ലാതേതുനൽകും,ശുദ്ധി
നിന്നിൽസർവ്വാർപ്പണംചെയ്യുംദൃഢഭക്തി
തന്നരുളേണമെനിക്കു,കൃഷ്ണാ,
ഭക്തിയാൽശുദ്ധനായ്,സദ്ഗുരുവാക്യത്താൽ
തത്പ്രബോധംവന്നു,മുക്തനാംഞാൻ

7. വേദവിചക്ഷണർപണ്ഡിതരുണ്ടേറെ
നാദബ്രഹ്മത്തിൽമനസ്സുവെപ്പോർ
നിന്നെയറിയാതെ,വന്ധ്യയാംധേനുവെ
നന്നായ്,വളർത്തുന്നമൂഢരെപ്പോൽ
ഭക്തിയുംജ്ഞാനവുമേകാത്തശാസ്ത്രോക്തി
മച്ചിപ്പശുവിനുതുല്യമത്രേ
ഏതുവചസ്സിൽനിൻവിശ്വാഭിരാമമാം
ദിവ്യലീലാവതാരങ്ങളില്ലാ
നാമങ്ങളില്ലാ,ചിദാനന്ദസാന്ദ്രമാം
രൂപമില്ലാവാക്കു,കേൾക്കൊല്ലാ ഞാൻ

8. പാമരഞാനറിവീലനിൻരൂപം,വി-
ഭൂതി,മാഹാത്മ്യവുംതത്വമൊന്നും
എന്നാലനന്യഭാവത്തിൽഭജിപ്പുഞാൻ
നിന്നെമാത്രം,എന്നുംനിന്നെമാത്രം

നിൻബിംബം,നിൻപാദദാസസദസ്സുകൾ
ദർശനം,സ്പർശനം,പൂജ,സ്തോത്രം
നിത്യനമസ്കാരം,സങ്കീർത്തനമിതിൽ
നിത്യംഞാൻ,സാദരമാമോദിപ്പൂ

9. ഞാൻനിന്റെദാസി,യെന്താകിലുംകിട്ടിയ-
താകെനിനക്കു,സമർപ്പിക്കുന്നു
അമ്പലംതൂക്കാനുംകൈങ്കര്യംചെയ്യാനും
ആലസ്യംതോന്നരുതെൻമനസ്സിൽ
സൂര്യാഗ്നിബ്രാഹ്മണാത്മാക്കളിൽ,നാലുതൃ-
ക്കയ്യോടെ,നിന്നെഞാനാരാധിപ്പൂ
ദാനം,ഹോമ,വ്രതനിന്നിലനുരാഗമേറിയിട്ടാർദ്രമാം
മന്ദാകിനിപോലെ,ഭക്തിയോഗം
എന്നിലനുക്ഷണംപൊങ്ങിപ്പരക്കുന്നു
നിന്നിലേക്കെന്നുമൊഴുകിടുന്നു

10. ദാനം,ഹോമ,വ്രത,യോഗനിയമങ്ങൾ
സാംഖ്യം,.സായൂജ്യംതരില്ലെളുപ്പം
ഏറ്റംസുകൃതികൾ,ഗോപികൾനിൻസംഗ-
മൊന്നാലെസാന്ദ്രാനന്ദംരുചിച്ചു
അന്യഭക്തന്മാരനവധിയെന്നാൽനീ-
യെന്നുമാഗോപികാഭക്തദാസൻ
നിന്നിലുറച്ചപരമാനുരാഗത്തെ-
ത്തന്നകറ്റീടുകെൻ രോഗമെല്ലാം

ദശകം 95 ധ്യാനയോഗം

1. നീ,വിശ്വയോനേ,പണ്ടാദിയിൽ,ഹൈരണ്യ-
ഗർഭംതനുവാർന്നു,ജീവനായി
മായാത്രിഗുണത്തിലേറ്റമുൽകൃഷ്ടമാം
പ്രേമമരുളുന്നസാത്വികത്താൽ
മറ്റുരണ്ടും,പിന്നെസ്സത്വവുംനീക്കീട്ടു
നിർഗുണനായ്,നിരുപാധികമായ്
നീതന്നെയായിഞാൻമാറും,പരിപൂർണ്ണ-
മായസുധാസിന്ധുവിൽ ലയിക്കും
2. സത്വോന്മേഷത്താൽവിഷയദോഷങ്ങൾതൻ
ബോധംജനിച്ചാലും,രാജസവും
താമസവുംകൂടിച്ചേർന്നുവിഷയത്തിൽ
വീണ്ടുംവരുന്നു,മനുഷ്യനാശ
ചിത്തഗുണത്തോടുബദ്ധം.തടയുവാൻ
ഭക്തിയല്ലാതെതുണയേതുള്ളു
ഏകാന്തഭക്തിതുരീയത്തിൽവേണമെ-
ന്നോതീഭവാൻ ഹംസരൂപിയായി
3. കർമ്മഭേദത്തിൻരുചിഭേദത്താലേറെ
നിർമ്മിച്ചു,മാർഗ്ഗങ്ങൾഉദ്ഗതിക്കായ്
ക്ഷുദ്രമാമാനന്ദം,സാന്തംഗതികളും
മാത്രംതരുമവഭദ്രമല്ല

ശ്രേയസ്സിനേറ്റംമഹിതമാംഭക്തിയെ-
ന്നായിനീ,യുദ്ധവന്നോതി,വാക്യം
നിൻപരാഭക്തിതരുംപരമാനന്ദ-
മെങ്ങനെവൈഷയികർക്കറിയും

4. നിൻഭക്തിയാലെസന്തുഷ്ടനായ്,നിസ്പൃഹം
സൌഖ്യംചരിക്കുന്നവർക്കുമാത്രം
ദിക്കുവിദിക്കെല്ലാമാനന്ദം,വെള്ളത്തിൽ
മുങ്ങിയോനെങ്ങെങ്ങുംവെള്ളംപോലെ
ഭക്തനില്ലാശയാ,യോഗത്തിൽ
സിദ്ധിയും,സത്യലോകങ്ങളൊന്നും
താനായ്,ലഭിക്കുന്നമോക്ഷസുഖത്തിലു-
മാ,മാനവന്നില്ല തെല്ലുമാശ

5. ഇന്ദ്രിയംപൂർണ്ണമടങ്ങാത്തഭക്തനെ
ആക്രമിക്കുന്നു,വിഷയസൌഖ്യം
എങ്കിലെന്താഭക്തിശക്തിയാലേവീര്യ-
മാകെക്കുറഞ്ഞതുമാഞ്ഞുപോകും
കത്തുമഗ്നിക്കുവിറകെന്നപോൽപാപം
ഭക്തിക്കു,ഭക്തന്നുതോൽവിയില്ലാ
ഇന്ദ്രിയംപാപംജയിച്ചുവിമലമായ്
പിന്നതിന്നെന്തുണ്ടു ദുർമ്മദങ്ങൾ

6. ആർദ്രമായ്ചിത്തം,പുളകിതമായംഗം,
ഹർഷബാഷ്പംതൂകാതെന്തുശുദ്ധി
വിദ്യ,തപസ്സും,തരില്ലാമനസ്സിന്നു
ശുദ്ധി,പരാഭക്തിയില്ലയെങ്കിൽ
നിൻഗാഥാസ്വാദനസിദ്ധാഞ്ജനത്താലേ
നിത്യംവിശുദ്ധമാമെന്റെകണ്ണിൽ
സൂക്ഷ്മതത്വംതാനേഭാസിപ്പൂ, തർക്കശാ-
സ്ത്രാഭ്യാസമേകില്ലാ സൂക്ഷ്മതത്വം

7. നിൻധ്യാനംശീലിക്കും,ദേഹംസമമാക്കി
ബദ്ധസുഖാസനംസിദ്ധമാക്കി
നാസികാഗ്രത്തിൽമിഴിനട്ടുപൂരകാ-
ദിക്കളാൽവെല്ലുംഞാൻപ്രാണമാർഗ്ഗം
താഴേക്കഭിമുഖം,ഹൃത്താമര,യൂർദ്ധ്വ-
മഗ്രമായ്ഭാവിച്ചു,കർണ്ണികമേൽ
സൂര്യചന്ദ്രാഗ്നിതൻഭാവനാതേജസ്സിൽ
ധാരാധരശ്യാമളംകോമളം
രാധാപതേ,നിൻമനോഹരദേഹത്തെ
ധ്യാനിക്കുംഞാനെന്നുംശുദ്ധിയോടെ

8. നീലിച്ചിടതൂർന്നകേശം,മകരത്തിൻ
കുണ്ഡലംജ്വാലപോലുജ്ജ്വലിപ്പൂ
മന്ദഹാസാർദ്രംമുഖം,കൌസ്തുഭം,വന-
മാല,മുക്താവലിയാൽമനോജ്ഞം
ശ്രീവത്സചിഹ്നം,സുബാഹുക്കൾ,മാർദ്ദവ-
മേറുമുദരം,സുവർണ്ണചേല

ചാരുസ്നിഗ്ദ്ധംതുട,ചെന്താമരപ്പാദം
ചാരുരൂപം നിത്യം ധ്യാനിക്കുന്നു

9. സർവ്വാംഗംകൌതുകമോടുധ്യാനിച്ചെന്റെ
ചിത്തമുറപ്പിച്ചുചേർത്തുവെക്കും
മന്ദഹാസാർദ്രംനിൻചാരുവദനത്തിൽ
ലീനമായീടുംമനസ്സിതപ്പോൾ
ആനന്ദചിന്മയാദ്വൈതസ്വരൂപത്തിൽ
ആനന്ദനിർവൃതിമാത്രമാകും
അന്യംനിനയാതെ,ധന്യസമാധീസ-
മാരൂഢനായ്,നിന്നിൽ ഞാൻ ലയിക്കും

10. ധ്യാനയോഗത്താലേയഷ്ടസിദ്ധി,ദൂര-
ശ്രുത്യാദിവന്നേക്കുംപിന്നെപ്പിന്നെ
സിദ്ധികൾചേർക്കുംവിളംബ,മവയൊന്നും
സിദ്ധിച്ചീടേണമെന്നാശയില്ലാ
ആനന്ദപൂർണ്ണമാംബ്രഹ്മമേ,നിന്നെത്താൻ
കാമിപ്പൂ,നിത്യമീഭക്തദാസി
ശ്രീഗുരുവായുപുരാധീശ,താപത്തിൽ
വീഴാതെകാക്കണമെന്നുമെന്നെ

ദശകം 96 ജ്ഞാനകർമ്മഭക്തിയോഗങ്ങൾ

1. നീ,വിശ്വരൂപിയാംബ്രഹ്മം,ജഗദീശാ,
നീയകാരംവർണ്ണമാലതന്നിൽ
മന്ത്രത്തിൽതാരകോങ്കാരം,രാജാമനു,
നാരദനുംഭൃഗുവുംമുനിയിൽ
ഗോക്കളിൽനീകാമധേനു,ഭഗവാനേ
ദാനവന്മാരിലോ,നീപ്രഹ്ലാദൻ
പക്ഷിയിൽഗാരുഡൻ,നാഗത്തിൽശേഷനും
സ്രോതസ്സിലാകാശഗംഗതന്നെ
2. ബ്രാഹ്മണഭക്തരിൽമാബലി,യജ്ഞത്തിൽ
നീജപയജ്ഞം,വീരത്തിൽപാർത്ഥൻ
ഭക്തരിലുദ്ധവൻ,ഉഗ്രബലംബല-
വാന്നു,നീതേജസ്വിതന്റെധാമം
അറ്റമില്ലാത്തവിഭൂതിനിന്റേ,തത്ഭു-
താശേഷസർവ്വവിശിഷ്ടവുംനീ
ജീവനുംനീ,പുരുഷൻനീ,പ്രകൃതിനീ
ലോകത്തിൽ നീയല്ലാതൊന്നുമില്ലാ
3. വർണ്ണാശ്രമംധർമ്മംവേദവിഹിതമായ്
ഭക്ത്യാസമർപ്പിച്ചുചെയ്യ് വോരെല്ലാം
വൈരാഗ്യംവന്നുപേക്ഷിക്കുമാധർമ്മങ്ങൾ
നന്നായറിയുംനിൻബോധരൂപം
സത്ചിദാനന്ദമെല്ലാറ്റിലുമേകമായ്
നിർമ്മൂലമായി,ജഗന്മൂലമായ്
സത്യപരബ്രഹ്മം,ഞാനെന്നുശുദ്ധമാം
തത്വബോധത്തിൽപരമജ്ഞാനം

4. മൂന്നുമാർഗ്ഗങ്ങൾനയിക്കുന്നുഞങ്ങളെ
നിന്നിലെത്തിക്കാനുപായമായി
ജ്ഞാനം,കർമ്മം,ഭക്തി,യീമൂന്നിൽനിശ്ശേഷ-
വൈരാഗ്യവാനാണുജ്ഞാനയോഗം
സക്തർക്കുകർമ്മയോഗം,ഭക്തിയോഗമോ
നിൻഗാഥകേൾപ്പതിൽശ്രദ്ധവേണം
അത്യന്തസക്തി,വിരക്തിയുമില്ലാത്തോർ-
ക്കുത്തമമെന്നതു സുപ്രസിദ്ധം
5. ജ്ഞാനവുംഭക്തിയുംകിട്ടുന്നനായാസം
പൂർവ്വപുണ്യത്താൽസുകൃതികൾക്കായ്
സ്വർഗ്ഗനരകവാസിക്കുംകൊതി,മർത്ത്യ-
ലോകത്തിൽവന്നുജനിക്കുവാനായ്
ദേഹമിസ്സംസാരസാഗരംതാണ്ടുവാൻ
വാഹനമാണൊരുകപ്പൽപോലെ
പൂർവ്വസുകൃതിഞാനീദേഹംപൂണ്ടിട്ടു
സദ്ഗുരുവെക്കർണ്ണധാരനാക്കി
നീയനുകൂലമാംകാറ്റായിട്ടീക്കപ്പൽ
വേഗംമറുകരചേർത്തിടേണം
6. ജ്ഞാനയോഗത്തിൽ,ശ്രുതി,ന്യായ,യുക്തികൾ
തർക്കത്താൽമീമാംസചെയ്തിടുന്നു
അവ്യക്തബ്രഹ്മത്തെയന്വേഷിച്ചാളുകൾ
അത്യന്തക്ലേശങ്ങളേറ്റിടുന്നു
ജന്മാന്തരങ്ങൾകഴിയണമാജീവൻ
തന്മയമുക്തിക്കുപാത്രമാകാൻ
കർമ്മയോഗംമോക്ഷമാകുംഫലത്തിൽനി-
ന്നങ്ങുദൂരം,ഭക്തിയോഗമത്രെ
ആദ്യന്തംപ്രീതിചേർക്കുന്നു,ലയിക്കുന്ന
ആദ്യന്തഹീനമതേകുമെന്നിൽ
7. കേവലജ്ഞാനപ്രയത്നത്തെവ്യാസനും
തീരെനിഷേധിച്ചുവെന്നാകിലും
ബ്രഹ്മതത്വംഗുരുചൊന്നതുകേട്ടിട്ടു
നിൻപാദഭക്തിയോടാരൊരുവൻ
നിന്നെശ്ശരണംവരിപ്പൂ,അവൻകയ്യിൽ
മുക്തിയെത്തും,ജ്ഞാനമുത്തിനൊപ്പം
ചിത്തചാഞ്ചല്യത്താൽജ്ഞാനംപിഴക്കയാൽ
ഭക്തിയോഗത്തിലുമുണ്ടു,വിഘ്നം
ധ്യാനവും,നിൻദയാ,സൌന്ദര്യ,മഭ്യാസ-
മാദിയാൽ സ്വായത്തമാകും വേഗം
8. കർമ്മമാർഗ്ഗത്തിൽവിരക്തൻ,നിൻപാട്ടിലും
ലീലാചരിത്രത്തിൽശ്രദ്ധയുള്ളോൻ
ശക്തനല്ലെന്നാലുംപുത്രകളത്രമി-
ത്രാദിമമതവെടിയുവാനായ്
ദോഷമെന്നോർത്തിട്ടാ,കാമസേവത്താലേ
പോഷിപ്പൂ,ഭക്തിയെയെന്നുമെന്നും

നീയെൻഹൃദയത്തിൽവന്നുവസിച്ചാലാ
കാമങ്ങൾതാനേ കൊഴിഞ്ഞുപോകും

9. ക്ലേശാർജ്ജിതംധനംപോയിട്ടുനാട്ടാർതൻ
പീഢനമേറ്റുതളർന്നവിപ്രൻ
രാഗദ്വേഷാദിമലമുള്ളബുദ്ധിയായ്
ക്ലേശത്തിൻകാരണംപാർത്തറിഞ്ഞു
കാലകർമ്മഗ്രഹമല്ല,നാട്ടാരല്ല
ചിത്തമാണെന്റെകദനഹേതു
മാനസംഭാവിപ്പൂ,ത്രൈഗുണ്യം,കർതൃത്വം
ഭോക്തൃത്വമെല്ലാം,ചിത്താരോപിതം
ശാന്തനായ്സായൂജ്യംനേടി,യതുപോൽഞാൻ
ശാന്തിനേടീടണംനിൻ കൃപയാൽ

10. ഉർവ്വശീലോലൻപുരൂരവൻ,നിർവ്വിദ്യ-
നായി,വിരക്തനായ്,അന്നറിഞ്ഞു
കാമിനീസൌഖ്യംക്ഷണികമെന്നും,സ്വാമി-
ഭക്തിയാൽപൂർണ്ണകാമത്വമെന്നും
ഭക്തിയാൽകീർത്തനംപാടിച്ചരിച്ചവൻ
മുക്തയാവേണമവനെപ്പോലെ
അത്യുന്നതമാമവസ്ഥയതെത്തുവാ-
നിത്തരുണത്തിലീരോഗവിഘ്നം
മാർഗ്ഗതടസ്സം,ഹരിച്ചാമയംനീക്കി
കാക്കണം ശ്രീഗുരുവായൂരപ്പാ

ദശകം 97 ഭക്തിയോഗമാഹാത്മ്യം

1. ജ്ഞാനവും,ശ്രദ്ധ,കർത്താവു,വസതിയും
കർമ്മം,സുഖങ്ങ,ളാഹാരഭേദം
സർവ്വംത്രിഗുണംഭുവനത്തിൽഭിന്നമായ്
ഹീനമദ്ധ്യോത്തമമായിടുന്നു
ക്ഷേത്രം,ഭജനയീ,നൈർഗ്ഗുണ്യബ്രഹ്മനി-
ഷ്ഠങ്ങൾ ഭജിച്ചു ഞാൻ സിദ്ധനാകാം
2. നിന്നിൽമനമൂന്നിചിത്സുഖമായ്,ചരി-
ച്ചെല്ലാംനിന്നർപ്പണമാക്കിമാറ്റീ
പുണ്യതീർത്ഥങ്ങളിൽച്ചെന്നു,ചരാചര-
മെല്ലാംസമമെന്നറിഞ്ഞുകൊണ്ടേ
മാനാപമാന,സ്പർദ്ധാസൂയാദോഷങ്ങ-
ളേതുമില്ലാതെല്ലാഭൂതത്തിലും
കാണുംനിൻബ്രഹ്മസ്വരൂപ,മഖിലവും
നീയെന്നറിഞ്ഞുഞാൻ ധ്യാനം ചെയ്യും
3. ശത്രുമിത്രത്തിലും,സർവ്വഭൂതത്തിലും
നിന്നെത്താൻകാണ്മോളംദേവദേവാ
ഏവമുപാസിച്ചിട്ടദ്വൈതതന്മയ-
മായിക്കഴിയുമെൻശിഷ്ടജന്മം
ഇദ്ധർമ്മത്തിന്നില്ലനാശം,മനോജ്ഞമീ
ഭക്തിമാർഗ്ഗം തന്നരുളേണം നീ

4. ഭക്തിയോഗംദൃഢമാക്കുവാനാരോഗ്യ-
മായുസ്സുംവേണം,നിൻപാദാശ്രയം
രോഗത്തിനൌഷധംപാലെന്നപോലെ,മ-
ധുരമീമാർഗ്ഗമാശ്ചര്യമോർത്താൽ
പന്ത്രണ്ടുവർഷമായുസ്സു,ഗണകനാ-
ലന്നുവിധിച്ചവൻ,മാർക്കണ്ഡേയൻ
വത്സരമൊന്നുഭജിച്ചുനിൻഭൃത്യരാൽ
മൃത്യുവെയോടിച്ചതില്ലേ,കൃഷ്ണാ
5. നിർവ്വാണാസക്തൻചിരഞ്ജീവിയാമവൻ
ചെന്നു,പുഷ്പാഭദ്രാതീരംതന്നിൽ
നിന്നെയുംധ്യാനിച്ചിട്ടാറുമന്വന്തരം
നന്നായ്ക്കഴിച്ചു,തൻജീവിതത്തെ
ഏഴാംസുരേന്ദ്രൻതൻദിവ്യാംഗനകളാൽ,
കാമവസന്തത്താൽ,മോഹിപ്പിക്കെ
യോഗോർജ്ജംതട്ടീട്ടവർവാടി,മാമുനി-
ക്കേതുമിളക്കമുണ്ടായുമില്ല
6. കാണാനെത്തി,നരനാരായണർ,സ്തുതി
പാടിവണങ്ങിനാൻ,മാർക്കണ്ഡേയൻ
എന്തുവരവുംതരാ,മെന്നിട്ടുംലോഭ-
മേതുമില്ലാത്തവൻവാങ്ങിയില്ലാ
ഏറെശ്രമിക്കെയുരച്ചു,നിൻമായയെ
കാരണപൂരുഷാ,കാണാകേണം
ഭക്തിതൃപ്താന്തരാത്മാ,മായാദുഃഖത്തെ
ഒട്ടുമറിയാത്ത,മാർക്കണ്ഡേയൻ
ആശ്ചര്യഹേതുവാംമായയെ,സ്വാനുഭൂ-
തിക്കുമാത്രം,കാണാൻ  നിശ്ചയിച്ചു
7. കാറ്റടിച്ചാകെച്ചലിച്ചമേഘങ്ങളാൽ
ഏറ്റംമഴപെയ്തു,കോളിളകി
സപ്തസിന്ധുക്കളിലാണ്ടു,ജഗത്താകെ
തപ്തൻമുനിയാജലത്തിൽമുങ്ങി
കോടിവർഷങ്ങൾഭ്രമിച്ചിതാവെള്ളത്തിൽ
ദീനനായ്,ഖിന്നനായ്,മാർക്കണ്ഡേയൻ
ദൂരെയായ്ക്കണ്ടു,ഒരാലില,ശ്യാമള
ചാരുകിശോരം,നിൻദീപ്തരൂപം
കയ്യാൽപാദംപിടിച്ചിട്ടു,വായിൽവിരൽ
നന്നായ്ക്കുടിക്കുന്നദിവ്യരൂപം
ആശ്ചര്യബാലകനാലിലക്കണ്ണനായ്
കാഴ്ചനൽകി,  വേദപ്പാലാഴിയിൽ
8. ആകെപ്പുളകത്തോടൊന്നുതൊടാൻചെൽകെ
ശ്വാസത്തോടുള്ളിലേക്കാണ്ടുപോയി
കണ്ടു,കണ്ണന്റെയുദരത്തിലീരേഴു
ലോകം,പുറത്തേക്കുവീണുപിന്നെ
കുഞ്ഞിൻകടാക്ഷംകണ്ടേറെപ്രണയത്തോ-
ടൊന്നുപുണരാൻകൊതിച്ചനേരം

കുഞ്ഞില്ല,ആലിലയില്ല,പ്രളയവും
പണ്ടത്തെപ്പോലാശ്രമത്തിൽത്തന്നെ

9. ഗൌരിയുമായെത്തിഗൌരീശൻമാർക്കണ്ഡ-
മാമുനിതൻചാരെ,സുസ്മിതനായ്
താനേസഹജംകിടച്ചമരത്വവും
സിദ്ധിയുമേകി,ചോദിച്ചിടാതെ
കാമാരിയുംനിന്റെസേവയിൽസംപ്രീതൻ
മൂർത്തിത്രയാത്മൻനീയാകയാലെ
സർവ്വനിയാമകാ,ആർത്തത്രാണേശ്വരാ
സുവ്യക്തമല്ലോ,നിൻ ശക്തിയെല്ലാം

10. മൂന്നംശമുള്ളതാംസത്യലോകത്തിങ്കൽ
ബ്രഹ്മാ,ഹരി,ഹരനെന്നുസ്ഥാനം
മായാരഹിതവൈകുണ്ഠമതിന്മേലെ
മായാമയാ,നീയവിടെവാഴ്‌വൂ
കാരണവെള്ളത്തിൽ,ഗോപാങ്കണത്തിലും
ശ്രീഹരേ,നീതാൻവിളങ്ങിടുന്നു
ശുദ്ധസത്വൈകരൂപിസച്ചിദാനന്ദ-
ബ്രഹ്മംനീ,അദ്വയരൂപമായും
സർവ്വരോഗംനീക്കി,കൃഷ്ണാ,ഗുരുവായൂ-
രപ്പാ,നീ പാലിക്ക വേണമെന്നെ

ദശകം 98 നിഷ്കളബ്രഹ്മോപാസനം

1. ഹേ,കൃഷ്ണാ,നിൻസത്യരൂപമറിവീലാ
ദേവർമുനീന്ദ്രരുംമാലോകരും
വാക്കു,മനസ്സുകൾക്കേറെദൂരെനിന്റെ
വാസ്തവശ്രീതത്വരൂപമല്ലോ
ഇക്കാണുംലോകംനിൻതേജസ്സാൽഭാസിച്ചു
സർവ്വമുണ്ടായി,ലയിച്ചുനിന്നിൽ
ബ്രഹ്മാണ്ഡംനീ,യതിന്നപ്പുറവുംനീയേ
ചിന്മഹാമൂർത്തേ,നമസ്കാരങ്ങൾ
2. ജന്മകർമ്മങ്ങളും,നാമം,ഗുണദോഷം
നിന്നിലില്ലെന്നാലുംമായാരൂപം
ലോകകല്യാണത്തിനായിട്ടു,സ്വേച്ഛയാ
നാനാരൂപാവതാരങ്ങൾപൂണ്ടു
വിദ്യാവിദ്യാദിയാംശക്തിയോടത്ഭുതം
രൂപമില്ലാത്തോൻ,പലരൂപമായ്
കൈവല്യധാമമേ,ആനന്ദചിദ്രസ-
പൂർണ്ണ,ശ്രീവിഷ്ണോ,നമസ്കാരങ്ങൾ
3. മർത്ത്യൻമൃഗവുമസുരനുംദേവനും
സ്ത്രീയുംപുരുഷനുമല്ല,ദ്രവ്യം
കർമ്മം,ഗുണം,ജാതി,സത്തുമസത്തല്ല,
ധർമ്മജ്ഞരോതുന്നു,നിൻസ്വരൂപം
എത്രനിഷേധിച്ചുവെന്നാലുംശേഷിക്കും
ശിഷ്ടം,നിഗമശതങ്ങളെല്ലാം

ലക്ഷണമാവർത്തിച്ചേറ്റംപണിപ്പെട്ടി-
ട്ടോതുന്ന,ആനന്ദചിത്സ്വരൂപം
ആനിർഗ്ഗുണപരബ്രഹ്മമൂർത്തേ,നിന-
ക്കായിരംകോടിനമസ്കാരങ്ങൾ

4. മായയിൽബിംബിച്ചുനീ,മഹദാദികൾ
തന്മാത്രാഭേദങ്ങൾ,പഞ്ചഭൂതം
ഏകാദശേന്ദ്രിയംകൊണ്ടുസ്വപ്നംപോലീ
സർവ്വപ്രപഞ്ചസർഗ്ഗങ്ങൾചെയ്തു
ആമകാലുൾവലിക്കുംപോലെ,നിന്നിലീ
ശ്രീമജ്ജഗത്തിനെസ്സംഹരിച്ചു
കാലശക്ത്യാത്മൻ,തമസ്സിൽത്തമോബന്ധ-
മേലാതെഭാസിച്ചു,ചൈതന്യമായ്
സത്ചിത്സുഖാത്മകാ,വാസുദേവാ,നിന-
ക്കായിരംകോടി നമസ്കാരങ്ങൾ

5. സർവ്വമതങ്ങളുംസർവ്വാത്മഭാവത്തിൽ
സർവ്വേശ്വരാ,നിന്നെസ്സങ്കൽപ്പിച്ചു
വിശ്വഹേതോനിന്നെ,ശ്ശബ്ദബ്രഹ്മം,കർമ്മം,
കാല,മണുവെന്നുചൊൽവൂ,ലോകം
വേദാന്തവേദ്യമാംപൂരുഷൻനീ,പരൻ
ചിത്തുമാത്മാവുംനീ,സത്യതത്വം
ഒറ്റക്കടാക്ഷത്തിൽപ്പൂരുഷനുണ്ടാക്കി
മൂലപ്രകൃതീവികൃതിസർഗ്ഗം
കൃഷ്ണാ,പരബ്രഹ്മപൂരുഷാ,ഗോപതേ
ആയിരംകോടി നമസ്കാരങ്ങൾ

6. സത്തോ,അസത്തോ,സദസത്തോ,നിർവ്വചി-
ക്കാനാവാമായയാമിപ്രപഞ്ചം
പാമ്പുപോലാക്കുംകയറിനെ,വിശ്വദൃ-
ശ്യാവഭാസത്തെരചിച്ചിടുന്നു
ഈശ്വരാ,കാരുണ്യധാരയാൽ,വേദാന്ത-
വാക്യംകേട്ടിട്ടു,വിവേകംവന്നാൽ
വിദ്യയാൽസംസാരംഖണ്ഡിപ്പൂ,കാടിനെ
മൂർഛയേറീടുംപരശുപോലെ

7. മാലയിൽസ്വർണ്ണംപോൽ,പാത്രത്തിൽമണ്ണുപോൽ
ലോകത്തിലദ്വിതീയംനിന്മേനി
താനേസ്ഫുരിപ്പൂ,സ്ഥിതികാലത്തച്യുതാ
ശ്രേഷ്ഠമീചിത്പ്രകാശസ്വരൂപം
സ്വപ്നംകാണുന്നോനുണർന്നപോലെ,യിരു-
ട്ടൊക്കെയകന്നാൽക്കയറുപോലെ
വിദ്യലഭിക്കെയറിയുന്നുതത്വമെൻ
കൃഷ്ണാ,നിനക്കെൻ നമസ്കാരങ്ങൾ

8. സൂര്യനുദിപ്പൂ,തീപൊള്ളുന്നു,മാരുതൻ
വീശുന്നു,നിന്നെഭയന്നുമാത്രം
ബ്രഹ്മാദിചെയ്വൂബലിപൂജ,കാലത്തിൽ
നിന്നാജ്ഞയൊന്നിൻബലത്തിനാലേ

ആരാലവർനേടീധാമം,ആരാലവർ
സ്താനത്തുനിന്നുംവ്യതിചലിച്ചൂ
വിശ്വനിയന്താവാംകൃഷ്ണാ,നിനക്കെന്റെ
ആയിരം കോടി നമസ്കാരങ്ങൾ

9. ത്രൈഗുണ്യമിത്രലോകംസൃഷ്ടിചെയ്തോനേ
ത്ര്യക്ഷരിയാംപ്രണവാർത്ഥമേ,നീ
ത്രൈമൂർത്തിക്കേകരൂപം,ത്രിവേദങ്ങളാൽ
ഗീയമാനം,മൂന്നവസ്ഥാജ്ഞാനം
മൂന്നുയുഗത്തിലവതരിപ്പോൻ,മൂന്നു
കാലടികൊണ്ടുജഗത്തളന്നോൻ
മൂന്നുകാലത്തിലുംഭേദമറ്റോൻ,നിന്നെ
മൂന്നുയോഗങ്ങളാൽ,ഞാൻ ഭജിപ്പൂ

10. സത്യം,വിശുദ്ധം,നീ,നിത്യമുക്തം,നിർവ്വി-
കാരം,നിരീഹം,നിർദ്വന്ദ്വമല്ലോ
സർവ്വഗുണകാരണൻ,നിർമ്മലൻവേറെ-
ക്കാരണമില്ലാത്തോൻ,നിസ്സംഗനും
നിസ്സംഗമാംമുനിമാനസത്തിൽലീന-
മാനന്ദസാന്ദ്രപ്രകാശവുംനീ
സർവ്വാധാരം,മഹിമാധാമംനിൻനിത്യ-
നിഷ്കളരൂപം ജയിച്ചിടുന്നു

11. പന്ത്രണ്ടടി,മുനമുന്നൂറ്ററുപത്,
തീവ്രവേഗം,ക്ഷണംസംഭ്രമണം
ആരുംതടയാത്തകാലചക്രം,നിത്യ-
പാദാവലംബിക്കു,നോവേകല്ലേ
കാരുണ്യസിന്ധുവാംവിഷ്ണോ,കരകേറ്റൂ
സർവ്വാമയംതീർത്തു,ഭക്തയെന്നെ

ദശകം 99 വേദസ്തുതി

1. ആർക്കാവും,വിഷ്ണുവിൻവീര്യംകഥിക്കുവാൻ
ആർക്കുപരമാണുജാലമെണ്ണാം
മൂന്നടിയാലെയളന്നുമൂലോകവും,മൂന്നും
സമൃദ്ധിസമ്പൂർണ്ണമാക്കാൻ
സമ്പദ്സമൃദ്ധമായ്,മാലോകരിന്നുമാ
സംപദം,ഓണമായ്പാടിടുന്നു
ആരുധരിപ്പൂ,പ്രപഞ്ചങ്ങളാ,വിഷ്ണു
വാഴും,പരമമാംധാമമല്ലോ
ഏറ്റെസ്സുധാസാരപ്പൂന്തേനൊഴുകുന്ന
സ്വർലോകഗംഗതൻചിത്പ്രവാഹം
ഭക്തരാപ്പുണ്യപദത്തിൽമാത്രം,പൂർണ്ണ-
മുക്തിതന്നാനന്ദമാസ്വദിപ്പൂ
ഏറെപ്രിയങ്കരം,ഏറെയുത്കൃഷ്ടമാ
തൃപ്പദംപൂകണംഞാനുമീശാ

2. ആദ്യൻ,അശേഷബ്രഹ്മാണ്ഡകർത്താവുനീ
ഓരോനിമിഷവുംനീ,നവീനൻ
സർവ്വവിഭൂതിക്കുംഭർത്താവു,ഭക്തരിൽ
സർവ്വകാലത്തിലുംപ്രീതിയുള്ളോൻ
ആരൊരാളുത്തമഭക്ത്യാസമർപ്പിച്ചു
യജ്ഞാർച്ചനാഹവിസ്സും,പൂജയും
ആരൊരാൾസർവ്വമഹത്തിൽമഹത്താംനിൻ
കൃഷ്ണാവതാരത്തെകീർത്തിക്കുന്നു
ആഭക്തൻസന്തുഷ്ടൻ,കീർത്തിമാൻലോകത്തിൽ
പ്രാപിപ്പൂ,വിഷ്ണൂപദം,പരമം
3. ഹേ,സ്തുതിപാടും,കവീന്ദ്രരേ,വേദത്തിൻ
സാരമാംവിഷ്ണുവെച്ചിന്തചെയ്   വിൻ
ലീലാവതാരകഥകളെപ്പാടുവിൻ
ലോകസുഖകരംനാമംചൊൽവിൻ
വിഷ്ണുനിൻ,നാമസങ്കീർത്തനംപാടിഞാൻ
തത്വജ്ഞാനംനേടി,മുക്തയായി
4. ധർമ്മത്താൽക്കർമ്മത്തെബന്ധിച്ചവിഷ്ണുപ-
ണ്ടിന്ദ്രന്നുവേണ്ടീട്ടുഭൃത്യനെപ്പോൽ
ഏറ്റെപ്രിയസഖാവെന്നപോൽച്ചെയ്തതാം
കർമ്മങ്ങൾഹൃത്തിൽസദാനിനപ്പിൻ
യോഗീശ്വരൻനിത്യംകാണുന്നുവിഷ്ണുവിൻ
സമ്യക്പ്രകാശംപരമംപദം
വിപ്രന്മാർ,ജാഗരൂകന്മാർസ്തുതികളാൽ
അപ്പദത്തെത്താൻ  പ്രകാശിപ്പിച്ചു
5. മുമ്പുജനിച്ചോരിന്നുള്ളോർ,ജനിപ്പോരും
കണ്ടെത്തിയില്ലാ,മഹിമയ്ക്കന്തം
ശ്രേയസ്സിന്നാധാരം,നിൻനാമമൊന്നെന്നു
പ്രേയാനേ,ഞാനറിയുന്നതിനാൽ
നിത്യം,നിമിഷമനുനിമിഷം,നാമ-
കീർത്തനംപാടിസ്തുതിക്കുന്നു,ഞാൻ
ലോകത്രയങ്ങൾക്കുമേലേവിഭ്രാജിക്കും
വൈകുണ്ഠവാസനെക്കീർത്തിക്കുന്നു
6. ആദിയിൽനിന്നെഗർഭത്തിൽധരിച്ചതു
കാരണമാകുംജലധിയല്ലോ
ഹേ,ജലശായിൻ,ജീവാത്മസംഘംനിന്നി-
ലൊന്നായ്ഹരേ,ഐക്യമാർന്നുനിന്നു
നീയജൻ,നിൻനാഭിത്താമരയിൽദിക്കു
പത്രം,മഹാമേരുകർണ്ണികയും
ഇപ്രപഞ്ചംതന്നെനാഭീപത്മം,അതിൽ
സർവ്വചരാചരംസംശോഭിപ്പൂ
7. വിഷ്ണു,ഭുവനസ്രഷ്ടാവെന്നറിഞ്ഞാലും
വിഷ്ണുതാൻ,നിങ്ങളിലന്തര്യാമി
മഞ്ഞുപോൽമായമൂടീടുംമനസ്സാലെ
നാമരൂപങ്ങളിൽമോഹിതരായ്

ഇന്ദ്രിയഭോഗസുഖതൃഷ്ണരായിട്ടും
യാഗാദികർമ്മപ്രവൃത്തരായും
കഷ്ടം,മുകുന്ദപദത്തിലഗാധമാം
മുഗ്ദ്ധാനുരാഗം വെടിഞ്ഞിടല്ലേ

8. ആയിരംമൂർദ്ധാ,നേത്രങ്ങൾ,പാദങ്ങളാൽ
ഇമ്മഹാവിശ്വംനിറഞ്ഞുനിൽപ്പൂ
വിശ്വാതീതംവ്യാപിച്ചിട്ടു,മതിസൂക്ഷ്മ-
സൂക്ഷ്മചിത്തത്തിലുംശോഭിക്കുന്നു
ഭൂതവുംഭാവിയുംവർത്തമാനത്തിലും
സർവ്വകാലം,സർവ്വം,വിഷ്ണുമാത്രം
ദേഹേന്ദ്രിയങ്ങളിലാവിഷ്ടനെന്നാലും
ദേഹേന്ദ്രിയോദ്ഗതൻ,മോക്ഷരൂപൻ
നിത്യമമൃതസുഖരസാസ്വാദന-
സത്യസ്വരൂപമാ ചിദ്വിലാസം

9. ത്രൈലോക്യരൂപ,നതിൽനിന്നതീതയാം
ശുദ്ധമനന്തജ്ഞാനാത്മാവായും
സൂക്ഷ്മാംശംകൊണ്ടേ,പതിന്നാലുലകമായ്
വ്യാപരിക്കുന്നു,മഹിമാശ്ചര്യം
സാന്ദ്രമോദാത്മകംമുക്കാൽഭാഗം,സർവ്വ-
ലോകോപരി ശോഭ ചിന്തിടുന്നു

10. അവ്യക്തമാംനിന്റെരൂപമറിയുവാൻ
ബുദ്ധി,മനസ്സിന്നെളുപ്പമല്ല
ശുദ്ധൈകസത്വമാ,വ്യക്തസ്വരൂപമോ
പീയൂഷസിന്ധുതരംഗംപോലേ
ശ്രേഷ്ഠ,മുൽകൃഷ്ട,മഭീഷ്ടം,പ്രിയതമം
മാധുര്യത്താലേമനംഹരിപ്പൂ
അസ്സുധാസിന്ധൂലഹരീ,വ്യക്തരൂപത്തെ
നിത്യംശരണംഞാൻപ്രാപിക്കുന്നു
കൃഷ്ണാ,പവനപുരേശാ,രോഗംനീക്കി
ഭക്തയാമെന്നെനീ കാത്തുകൊൾക

ദശകം 100 ഭഗവാന്റെ കേശാദിപാദവർണ്ണന

1. മുന്നിൽക്കാണുന്നു,ഇടതൂർന്നകായാമ്പൂ-
വെന്നപോൽ,മോഹനതേജപുഞ്ജം
ഞാനാസ്വദിച്ചു,മധുരമാമാനന്ദ-
പീയൂഷത്താലഭിഷേകസൌഖ്യം
ചൈതന്യമദ്ധ്യേ,താരുണ്യാരംഭത്താലേ
സുന്ദരം,ദിവ്യകൈശോരരൂപം
ചുറ്റുമാനന്ദരസാസ്വാദകർ,രോമാ-
ഞ്ചാംഗിതർ,നാരദാദിമുനികൾ
മുറ്റുമുപനിഷദ്സുന്ദരിമാർ,ചൂഴ്ന്നു
മണ്ഡലമായി വിലസിടുന്നു

2. നീലാഭമഗ്രംചുരുണ്ടിടതൂർന്നിട്ടു
ചാരുഭംഗ്യാ,കെട്ടിവെച്ചതായി

രത്നശിരോഭൂഷചാർത്തി,കൺമിന്നുന്ന
തൂമയിൽപ്പീലിനിരക്കെക്കുത്തി
മന്ദാരമാലവളച്ചുകെട്ടി,മുടി-
ക്കെട്ടുകാണുന്നിതാ,ചന്തമോടെ
സ്നിഗ്ദ്ധംവെളുത്തഗോപിക്കുറിചാർത്തീട്ടു
പഞ്ചമിചന്ദ്രന്റെവീഥിപോലെ
സുന്ദരംനെറ്റിത്തടംകാൺമൂ,രമ്യമീ
ദർശനസൌഖ്യത്താൽ ധന്യം ജന്മം

3. പൂർണ്ണാനുകമ്പതൻസിന്ധുവിൽച്ചാഞ്ചാടും
തൂമൃദുലംതിരപോലിളകും
ൌഖ്യത്താൽ ധന്യം ജന്മം

4. പൂർണ്ണാനുകമ്പതൻസിന്ധുവിൽച്ചാഞ്ചാടും
തൂമൃദുലംതിരപോലിളകും
ഭ്രൂവിലാസത്താൽമനോജ്ഞം,കരിനീല
സ്നിഗ്ദ്ധംഇമകളാൽശ്രീലളിതം
സാന്ദ്രം,വിശാലം,ചെന്താമരപ്പൂവിതൾ
പോൽകണ്ണുംകൃഷ്ണമണികളുമായ്
കാരുണ്യമേറുംകടാക്ഷത്താൽലോകത്തെ-
യാകെക്കുളിർപ്പിക്കും,കൃഷ്ണാ,ഹരേ
തീരെയനാഥയാമെന്നിലാക്കണ്ണുകൾ
നീ,പതിപ്പിക്കണേ തെല്ലുനേരം

5. ഉത്തംഗംനാസിക,ഇന്ദ്രനീലക്കവിൾ,
മിന്നുംമകരത്തിൻകുണ്ഡലങ്ങൾ
അൽപ്പംപ്രകാശിക്കുംപല്ലു,തൊണ്ടിപ്പഴം
പോലധരത്തിൽത്തൂമന്ദഹാസം
ഏറ്റംമധുരതമമാംതിരുമുഖം
എന്നെന്നും കാണണമെന്റെയുള്ളിൽ

6. രത്നംപതിച്ചവളയണിഞ്ഞും,ചോന്ന
കൈത്തളിരോടുമാ,കൈത്തണ്ടകൾ
കയ്യിലേന്തുംവേണുനാളി,നഖമയൂ-
ഖാംഗുലീസംഗത്തിൽ,ചുണ്ടുചേർത്ത്
രാഗവിസ്താരത്താൽ,മാധുര്യത്താലെയു-
മീരേഴുലകുംകുളിരണിക്കും
നാദബ്രഹ്മാമൃതത്താലെൻചെവികളെ
മാധവാ,എന്നും കുളിർപ്പിക്കേണം

7. മെയ്യിലഞ്ചംഗരാഗംപൂശി,സർവ്വലോ-
കങ്ങളാകർഷിക്കുംസൌരഭവും
ബ്രഹ്മാണ്ഡജാലമനേകലീനം,എന്നാൽ
സമ്മോഹനം,കൃശം,മദ്ധ്യവല്ലി
ഇന്ദ്രനീലംരത്നംപൊന്നിൽപ്പതിച്ചപോൽ
നിന്മേനിമേൽമിന്നുംമഞ്ഞപ്പട്ടും
ദീപ്തരശ്മിസ്ഫുടമാംമണിചേരുന്ന
പൊന്നരഞ്ഞാണവുംകിങ്ങിണിയും

ഊണിലുറക്കത്തിലുംഞാനീവിഗ്രഹം
ധ്യാനിച്ചിടുന്നു,പരാത്മമൂർത്തേ

8. ചാരു,നിന്നൂരു,ഘനമസൃണം,രമാ-
ചോരം,ഉലകത്തിൻക്ഷോഭമൂലം
പട്ടാലെമൂടിയഭംഗി,നമിപ്പോർക്കു
സർവ്വകാമംനൽകുംചെപ്പുപോലെ
രണ്ടുകാൽമുട്ടുകൾ,മേലോട്ടുവണ്ണിച്ചു
താഴെമെലിഞ്ഞിരുജംഘകളും
പിന്നെക്രമത്തിൽക്കണങ്കാലുംവന്ദിപ്പൂ
സുന്ദരം നിൻ മൂർത്തബ്രഹ്മരൂപം

9. പാദഭജനമേ,ശ്രേയസ്സെന്നോതുന്നു
കാൽത്തളരണ്ടുംമൃദുസ്വരത്തിൽ
മായയിൽമുങ്ങാതെഭക്തഹൃദയമാം
മന്ദരംപൊക്കുംപദാഗ്രകൂർമ്മം
മദ്ധ്യമുയർന്നു,തുടുത്തനഖചന്ദ്ര-
പ്പൂനിലാരശ്മിതൂകുംനഖത്താൽ
ആശ്രിതദുഃഖാന്ധകാരമകറ്റീട്ടു
മംഗളശ്രീയേകും അംഗുലികൾ

10. യോഗീന്ദ്രന്മാർക്കുനിന്നംഗങ്ങളിലേറ്റം
തൂമധുരം,മുക്തന്മാർക്കുഗേഹം
ഭക്തർക്കുകാമങ്ങളെല്ലാംതരുംകൽപ്പ-
വൃക്ഷത്തളിരുപോൽപാദമൂലം
നിത്യമെൻചിത്തസ്ഥിതമായ്,ഗുരുവായൂ-
രപ്പാ,ശ്രീകൃഷ്ണാ,കാരുണ്യസിന്ധോ,
നിശ്ശേഷതാപംഹരിച്ചു,പരമമാം
ആനന്ദവാഹിനിതൻസമൃദ്ധി
നൽകേണം,യോഗീശ,മറ്റൊന്നുംവേണ്ടെനി-
യ്ക്കേകണമീവരം തമ്പുരാനേ

11. അജ്ഞതയിൽനിൻമഹത്വമറിയാതെ
കുത്തിക്കുറിച്ചോരീ,സ്തോത്രങ്ങളിൽ
ചൊല്ലിയതെല്ലാം,ക്ഷമിക്ക,സഹസ്രത്തി-
ലേറെശ്ലോകങ്ങളുള്ളീനിവേദ്യം
നാരായണനെക്കുറിച്ചു,നാരായണ-
നോതിയനാരായണീയമല്ലോ
നിന്റെപ്രസാദത്തിനായർപ്പിതം,വേദ-
പുണ്യാവതാരസ്തുതിവർണ്ണിതം
നിൻലീലാവർണ്ണനാപുഷ്ട,മരുളട്ടെ
ആയുരാരോഗ്യസൌഖ്യം, ജഗത്തിൽ